# നാട്ടിൻപുറത്തെ രസികന്മാർ

ഗോരൂർ രാമസ്വാമി അയ്യങ്കാർ

വിവർത്തനം

സുശീലാ പി. ഉപാദ്ധ്യായ



നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ
ന്യൂദൽഹി

1989 (1910 Saka)



*Original Title*: NAMMURINA RASIKARU
(*Kannada*)
*Malayalam Title*: NATTINPURATHE
RASIKANMAR

വില രൂ. 6.00

**Published by the Director, National Book Trust India,
A-5, Green Park, New Delhi 110016 and Printed at S B Press, Trivandrum.**

# അവതാരിക

ഈ അടുത്ത കാലത്തു് കന്നഡത്തിൽ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ള ആഖ്യായികകളുടെ എണ്ണം ഒന്നു നോക്കിയാൽ ഈ സാഹിത്യരംഗത്തു് പണ്ടു മുതൽക്കേ നിരവധി കൃതികൾ ഉണ്ടായിട്ടുള്ളതായി തോന്നിയേക്കും. കഴിഞ്ഞ ഒരൊററ വർഷത്തിൽ ഇറങ്ങിയ എല്ലാ നോവലുകളും ഒരുവനു് വായിച്ചു തീർക്കാൻ സാധിക്കുകയില്ല. പക്ഷെ, ഈ ശതകത്തിന്റെ ആദ്യഘട്ടംവരെ കന്നഡ നോവലുകളുടെ രൂപം നിർദ്ധരിക്കപ്പെട്ടിരുന്നില്ല എന്ന വസ്തുത അതിശയകരംതന്നെ.

കന്നഡ നോവലുകളുടെ ചരിത്രം, 1815 ൽ പ്രാചീന കന്നഡ ശൈലിയിലെഴുതിയ 'കലാവതീ പരിണയ' എന്ന കഥ മുതലാണു് ആരംഭിക്കുന്നതു്. മൈസൂർ മഹാരാജാവായിരുന്ന മുമ്മുഡി കൃഷ്ണരാജ ഒഡയർ 1821 ൽ രചിച്ച 'സൗഗന്ധികാ പരിണയ', അദ്ദേഹത്തിന്റെ ആസ്ഥാനവിദ്വാനായ കെംപുനാരായണൻ 1823 ൽ രചിച്ച 'മുദ്രാമംജൂഷാ' ഇവ കന്നഡ നോവലിന്റെ ചരിത്രത്തിൽ ഓർമ്മിക്കത്തക്ക നാഴികക്കല്ലുകളാണു്. ഇവയിൽ 'മുദ്രാമംജൂഷാ' ചരിത്രസംഭവങ്ങളെ ആധാരമാക്കി എഴുതിയിട്ടുള്ള കഥയാണെങ്കിലും ഏറെ ആധുനികമാണു്. പക്ഷെ, ഈ കഥികർക്കു തങ്ങൾ കഥ പറയുന്നു എന്നതിൽ കൂടുതലായി, ആഖ്യായിക രചിക്കുന്നു എന്ന അറിവു് ഇല്ലായിരുന്നു. 1875ൽ 'ബാണകാദംബരി' യെന്ന കെട്ടുറപ്പുള്ള കൃതി രചിച്ച ഗംഗാധരേശ്വര മഡിവാളേശ്വരഗുരവരിസ്സുപോലും നോവലിന്റെ സ്വരൂപത്തെക്കുറിച്ചുള്ള പരിജ്ഞാനമില്ലായിരുന്നു.

നോവൽ, ശരിയ്ക്കും ഇംഗ്ലീഷ് സാഹിത്യത്തിന്റെ പ്രഭാവത്തിലൂടലെടുത്ത സാഹിത്യധാരയാണു്. ഭാരതത്തിൽ ബംഗാൾ, മഹാരാഷ്ട്രം തുടങ്ങിയ സംസ്ഥാനങ്ങളിലാണിതു് ആദ്യം പ്രചാരത്തിൽ വന്നതു്. അവിടത്തെ പ്രസിദ്ധ ഗ്രന്ഥങ്ങളുടെ തർജ്ജമയിൽ കൂടിയാണിതു് കന്നഡത്തിനു പരിചയമായതും. ഈ തുടക്കത്തിനു പുതിയ പന്ഥാവു വെട്ടിത്തുറന്നതു് ശ്രീ വെങ്കടാചാര്യരും, ശ്രീ ഗളഗനാഥരുമാണു്. വെങ്കടാചാര്യ ബംഗാളിയിൽ നിന്നു് തർജ്ജമചെയ്ത ദേവി ചൗധുറാണി, 'ആനന്ദമഠ', 'വിഷവൃക്ഷ' തുടങ്ങിയ കൃതികളും ഗളഗനാഥരുടെ മറാഠിഗ്രന്ഥങ്ങളുടെ തർജ്ജമയും ഈ സാഹിത്യധാരയെ സംപുഷ്ടമാക്കാൻ തികച്ചും ഉപകരിച്ചു. 'കാദംബരി'(നോവൽ)എന്ന പേർ കന്നഡത്തിനു പരിചിതമായതു തന്നെ മറാഠിഗ്രന്ഥങ്ങൾ വഴിയാണു്. ഏകദേശം ഇതേ കാലഘട്ടത്തിൽ കന്നഡത്തിലെ ആദ്യത്തെ സ്വതന്ത്രനോവൽ പ്രസിദ്ധീകരിക്കപ്പെട്ടു. 1892—ൽ ലക്ഷ്മണരായർ രചിച്ച, 'സൂര്യകാന്ത'എന്ന ചരിത്ര പ്രധാനമായ സംഭവവിവരണങ്ങൾ അടങ്ങിയ കഥയാണിതു്. രണ്ടാമത്തെ സ്വതന്ത്ര നോവൽ

ഗുബ്ബിമുറിഗെപ്പ എന്ന വിദ്യാർത്ഥിയാൽ എഴുതപ്പെട്ട 'ശൃംഗാര ചാതുര്യോല്ലാസിനി' എന്ന കാല്പനിക കഥയാണ്. ഇതു് 1896 ൽ രചിക്കപ്പെട്ടു. മുറിഗെപ്പ ക്കശേഷം, 1897 ൽ, മൈസൂറിലെ വിദ്യാഭ്യാസമണ്ഡലത്തിൽ പ്രസിദ്ധിയാർജ്ജിച്ച, എം. വെങ്കടകൃഷ്ണയ്യന്റെ 'ചോരഗ്രഹണതന്ത്ര' എന്ന ആദ്യത്തെ കുററാന്വേഷണ നോവൽ. തികച്ചും ഓർമ്മിക്കത്തക്ക ഗ്രന്ഥമാണ്.

ഇവയൊക്കെ ചരിത്രപരമായി പ്രാമുഖ്യം അർഹിക്കുന്ന ഗ്രന്ഥങ്ങളാണ്. 1899 ൽ ഗുലവാഡി വെങ്കടരായരുടെ 'ഇന്ദിരാബായി' എന്ന ഗ്രന്ഥം രചിയ്ക്കപ്പെട്ടു. ബോളാറ ബാബുരായരുടെ 'വാഗ്ദേവി' ബ്രാഹ്മണ സമുദായത്തിന്റെ അധഃപതനത്തിന്റെ കഥയാണ്. കെരൂർ വാസുദേവാചാര്യരുടെ 'ഇന്ദിരെ' ഹാസ്യപൂർണ്ണമായ സാമുദായിക കഥയാണ്. ഇവയൊക്കെ നോവലെന്ന പേരിനു അർഹമാണെങ്കിലും 1915 ൽ മാത്രമാണ് ശരിയ്ക്കുള്ള കന്നഡ നോവൽ പ്രകാശിതമായതു്. ഇതിനു തുടക്കം കുറിച്ചതു എം. എസ്സ്. പുട്ടണ്ണന്റെ 'മാഡിദ്ദുണ്ണോ മഹാരായ' (നീ ചെയ്തതു് നീ അനുഭവിക്കു്) എന്ന ഗ്രന്ഥമാണ്. ഈ ഉത്കൃഷ്ടഗ്രന്ഥം നോവലെന്ന പേരിനനുരൂപമെന്ന് നിസ്സംശയം പറയാം. മുമ്മുഡികൃഷ്ണരാജ ഒഡയരുടെ ഭരണകാലത്തെ സാമുദായിക ജീവിതവും, രാജാവിന്റെ അനുകമ്പാപൂർണ്ണമായ ഗുണങ്ങളുമാണ് ഈ സാഹിത്യാവിഷ്കരണത്തിലെ പ്രതിപാദ്യവിഷയം. ഗ്രാമങ്ങളിൽ സാധാരണ കണ്ടുവരാറുള്ള കൊടും ദാരിദ്ര്യം, അതിന്റെ പ്രഭാവത്തിലുടലെടുക്കുന്ന ദുഷ്ടവ്യക്തികൾ, അക്കാലത്തെ വിദ്യാഭ്യാസ പദ്ധതി, ക്രൂരസ്വഭാവക്കാരായ അദ്ധ്യാപകർ, അമ്മാവി—മരുമക്കളുടെ തമ്മിൽ തല്ല്, ശ്മശാനം, മന്ത്രവാദം എന്നു തുടങ്ങിയ വൈവിധ്യങ്ങളെ പ്രതിനിധാനം ചെയ്യുന്ന കഥാപാത്രങ്ങൾ വഴി, അന്നത്തെ ജനജീവിതാനുഭവങ്ങളിലേക്കു വെളിച്ചം വീശുന്ന യഥാർത്ഥ ചിത്രീകരണമാണിതിന്റെ സവിശേഷത. ഇതിലെ ഭാഷ, സാധാരണ ജനങ്ങളുടെ സംസാരഭാഷയാണ്. നിത്യജീവിതത്തിൽ ആളുകൾ ഉപയോഗിച്ചു വരുന്ന പല പഴഞ്ചൊല്ലുകൾ ഇതിലുൾക്കൊള്ളിച്ചിട്ടുണ്ട്. എം. എസ്സ്. പുട്ടണ്ണന്റെ ഈ നോവലും, മറെറാരു നോവലായ 'മുസുഗതെഗെയോ മായാംഗനെ'യും (ഹേ മായക്കാറി, മൂടുപടം മാററ്) 'കണിഗൽ രാമശാസ്ത്രിഗളു' എന്ന ജീവചരിത്രവും കന്നഡഭാഷയ്ക്കൊരു പുതിയ രൂപം വാർത്തെടുക്കാനുള്ള സാമഗ്രിയായി മാററിയെന്നു സധൈര്യം പറയാം. ഇന്നും ഈ കഥാകൃത്തിന്റെ സ്വാഭാവികതയുള്ള സാഹിത്യശൈലി നമ്മെ വളരെയധികം ആഹ്ളാദിപ്പിക്കുന്നു. ഇതേ സന്ദർഭത്തിൽ മറക്കാനാവാത്ത ഒരു ചെറിയ പുസ്തകം ഉടലെടുത്തു. അതാണു പംജെ മങ്കേശരായരുടെ 'കോട്ടിചിന്നയ്യ'. ആ കാലഘട്ടം മുതൽ ഇന്നുവരെ കന്നഡ സാഹിത്യത്തിൽ അനേകം നോവലുകൾ ഉണ്ടായിട്ടുണ്ട്. അവയിൽ ചില നോവലുകളുടെ രചയിതാക്കളെ നമുക്കു പരിചയപ്പെടാം.

ആധുനിക കന്നഡനോവലെഴുത്തുകാരിൽ അഗ്രിമസ്ഥാനമർഹിക്കുന്നതു ശിവരാമകാരന്താണ്. യഥാർത്ഥജീവിതത്തിന്റെ ചിത്രീകരണമാണദ്ദേഹത്തിന്റെ വൈശിഷ്ട്യം. ഫലിതം തീക്ഷ്ണശരങ്ങളും. സാമുദായിക ജീവിതത്തി

ൻെറ അനേകമനേകം ഘട്ടങ്ങളിൽ നുഴഞ്ഞു കയറി, അവയെ സൂക്ഷ്മമായി നിരീക്ഷിച്ച്, പൊള്ളയും കഴമ്പുള്ളതുമായ അംശങ്ങളെ തരംതിരിച്ച്, രണ്ടിൻെറയും സമഗ്രചിത്രങ്ങൾ കാഴ്ചവയ്ക്കുന്നതിൽ ഈ കാഥികനുള്ള കഴിവൊന്നു വേറെ തന്നെയാണ്. ഇദ്ദേഹം പ്രത്യേകമായ സങ്കേതങ്ങളുടെ പിന്നാലെ പോകാറില്ല. കഥ പറയുക, അതിൻെറ ഫലം സൃഷ്ടിക്കുക ഈ രണ്ടു കാര്യങ്ങളിൽ മാത്രമാണദ്ദേഹം ശ്രദ്ധപതിപ്പിച്ചതു് സങ്കേതങ്ങളുപയോഗിക്കാൻ സാധിക്കുകയില്ലെന്നല്ല ഇതുകൊണ്ടു മനസ്സിലാക്കേണ്ടതു്. 'അളിദമേലെ'(മരണാനന്തരം) യിൽ യശവന്തരായരുടെ സ്വഭാവചിത്രീകരണം നിർവഹിക്കുന്നതിൽ അദ്ദേഹം സ്വീകരിച്ചിട്ടുള്ള സാങ്കേതികത ശ്രദ്ധേയമാണ്. പക്ഷെ, കാരന്തിനു് അതത്ര വലിയകാര്യമല്ല. 'മൂകജ്ജിയ കനസു' (ഊമ അമ്മൂമ്മയുടെ സ്വപ്നങ്ങൾ) പോലത്തെ സാങ്കേതിക നോവലുകളും അദ്ദേഹം സ്തുത്യർഹമാംവിധം രചിച്ചിട്ടുണ്ട്. ആ 'അജ്ജി' (അമ്മൂമ്മ) ചിന്താശീലയായിട്ടു നമുക്കു പരിചിതയാകുന്നു. ഇത്തരം കഥാപാത്രങ്ങൾ കന്നഡത്തിൽ വളരെ ചുരുക്കമാണ്. 'സരസമ്മന സമാധി' (സരസമ്മയുടെസമാധി)യിലുള്ള ഇന്ദ്രിയാസക്തിയുടെ ചിത്രീകരണം, 'ചോമന ദുഡി'യിൽ(ചോമൻെറ പരിശ്രമം) ചിത്രീകരിച്ചിട്ടുള്ള മുദ്രിയൻെറ പവിത്ര ജീവിതത്തിനും കുട്ടികളുടെ സ്വേച്ഛാപരമായ ജീവിതത്തിനും തമ്മിലുള്ള അന്തരം, 'മറളി മണ്ണിഗെ'യിലെ (വീണ്ടും മണ്ണിലോട്ടു്) മൂന്നു തലമുറകളുടെ ജീവിത പരിവർത്തനങ്ങൾ, 'ഔദാര്യദ ഉരുളു' വിൽ (ഔദാര്യത്തിൻെറ കുടുക്ക്) ഇണക്കിയിരിക്കുന്ന രാജ്യതന്ത്രം, 'ചിഗുരിദ കനസു' (മുളച്ച സ്വപ്നം) വിലെ ആദർശവാദം, 'നമ്പിദവര നാക–നരക'ത്തിലെ (വിശ്വസിച്ചവരുടെ സ്വർഗ്ഗ–നരകം) മനസ്സിൻെറ സംഘർഷങ്ങൾ, 'കുടിയരകൂസു' വിലത്തെ (കുടിയാന്മാരുടെ കുഞ്ഞു്) കുടിയാന്മാരുടെ ജീവിത ചിത്രീകരണം ഇവയൊക്കെ വായിച്ച്ആസ്വദിക്കാവുന്ന സാഹിത്യ ശകലങ്ങളാണ്. ലോകത്തിൻെറ കുടുക്കിൽ നിന്നും അകന്ന്, ഏകാകിയായി ജീവിച്ച്, ആ ജീവിതത്തിൻെറ പരിണാമത്തെ മററുള്ളവരിലും കൊണ്ടുവരാൻ കഴിവുള്ള ഗോപാലയ്യാ, 'ബെട്ടദജീവ' നായി (കുന്നിൻമുകളിലത്തെ ജീവി) കഴിഞ്ഞുകൂടുന്നു. ഇങ്ങനത്തെ വിശിഷ്ട വ്യക്തികളുടെ ചിത്രീകരണങ്ങളാലാണ് കാരന്ത് മററെല്ലാ കഥാകൃത്തുക്കളിൽ നിന്നും ഉന്നതമായൊരു സ്ഥാനത്തിൽ പ്രശോഭിക്കുന്നതു്. പ്രകൃതിചിത്രണം, തീരപ്രദേശത്തെ സരസോതി, പാറോതി, നാഗവേണി മുതലായ മറക്കാനാവാത്ത കഥാപാത്രങ്ങൾ, ആദർശജീവിതം, ലക്ഷ്യവാദികളുമായിട്ടുള്ള പരിചയം, ജാജ്വല്യമാനമായ വ്യംഗ്യസൂചനകൾ, പാപികളിൽ അനുകമ്പ, ദേശത്തിൻെറ നന്മയിലുള്ള ആസക്തി, ഇവയൊക്കെ കാരന്തിൻെറ സർഗ്ഗചേതനയുടെ ഭിന്നമുഖങ്ങളാണ്. അദ്ദേഹത്തിൻെറ തണലിൽ ഈ രംഗത്തുദയം ചെയ്തവർ അനേകമുണ്ടെങ്കിലും അദ്ദേഹത്തിനൊപ്പം എത്തിയവരാരുമില്ല.

മുപ്പതിൽ കൂടുതൽ ഉത്കൃഷ്ട നോവലുകൾ കന്നഡത്തിനു സമർപ്പിച്ച കാരന്തു് ഇപ്പോഴും ഈ ജോലി തുടർന്നുകൊണ്ടിരിക്കുന്നതു കന്നഡത്തിൻെറ സൗഭാഗ്യം തന്നെ.

ആ. ന. കൃഷ്ണരായർ കന്നഡത്തിൽ നൂററിൽപരം നോവലുകൾ രചിച്ച് ഒരു പുതിയ ചരിത്രം സൃഷ്ടിച്ചു. യഥാർത്ഥജീവിത ചിത്രീകരണമാണിദ്ദേഹവും തിരഞ്ഞെടുത്തത്. കന്നഡക്കാരിൽ പഠനകലയിൽ അഭിരുചി ഉളവാക്കിയ ചുരുക്കം ചില ലേഖകരിൽ ഇദ്ദേഹത്തിൻെറ പേർ ആദ്യം സ്മരിക്കപ്പെടുന്നു. 'സന്ധ്യാരാഗ'ത്തെപ്പോലുള്ള നോവലുകളിൽ ഇദ്ദേഹത്തിൻെറ രചനാചാതുര്യത്തിൻെറ ആദ്യസൂചന കണ്ടുവരുന്നു. ബ്രാഹ്മണസമുദായത്തിലെ ഇടത്തരം കുടുംബത്തിലെ എല്ലാ സംഭവവികാസങ്ങളെയും കണ്ടറിഞ്ഞു രചിച്ച ഈ നോവലിൽ 'മീനാക്ഷ്യമ്മ'യെപ്പോലുള്ള മഹാസാദ്ധ്വിയും, 'ലക്ഷ്മണ'നെപ്പോലുള്ള സമർത്ഥസംഗീതകാരനും ഉണ്ട്. ആദ്യമാദ്യം രചിച്ച കൃതികളിൽ ലേഖകൻ തന്നെത്തന്നെ കഥാനായകനായി സങ്കല്പിച്ചു. ക്രമേണ മററു വർഗ്ഗക്കാരെയും ഉൾപ്പെടുത്തി. പക്ഷെ ഇദ്ദേഹത്തിൻെറ കഥാപാത്രങ്ങളിൽ വൈവിധ്യം ഇല്ല. സമുദായത്തിൽ ചവുട്ടിത്താഴ്ത്തപ്പെട്ടവരുടെ ജീവിതത്തെ മാത്രം കേന്ദ്രീകരിക്കാനുറച്ച ഇദ്ദേഹം 'പുരോഗമനസാഹിത്യം' എന്നു വിശേഷിപ്പിക്കാവുന്ന ചില നോവലുകൾ രചിച്ചു. വികൃത കാമ ചിത്രീകരണങ്ങൾക്കായി 'നഗ്നസത്യ', 'ശനിസംതാന' ഇവയും രചിച്ചു. അങ്ങനെ വേശ്യാജീവിതത്തെക്കുറിച്ചുള്ള നോവലുകൾ വെളിപ്പെട്ടു. ചരിത്രപ്രധാനമായ നോവലുകളും അദ്ദേഹം രചിച്ചു. ഈ ഗ്രന്ഥങ്ങളുടെ മെച്ചപ്പെട്ട അംശങ്ങൾ ഉജ്ജ്വലശൈലി, ആകർഷകമായ സംഭാഷണം എന്നിവയാണ്. ഇങ്ങനെയൊക്കെയാണെങ്കിലും, ചുററുപാടുകളുടെ അസ്വാഭാവിക ചിത്രീകരണം, കഥാപാത്രങ്ങളുടെ മാമൂൽ സ്വഭാവ ചിത്രണം, താത്കാലിക വ്യക്തി ചിത്രീകരണം, തുടങ്ങിയവ കാരണം ഇവയിൽ പലതും താത്കാലികകീർത്തിമാത്രം നേടി. പക്ഷെ, അനേക യുവകലാകാരന്മാരെ പ്രോത്സാഹിപ്പിച്ച് ഈ രംഗത്തവതരിപ്പിച്ചു എന്നതു് അദ്ദേഹത്തിൻെറ ഏററവും മെച്ചപ്പെട്ട കാര്യമാണ്. അദ്ദേഹത്തിൻെറ നോവലുകളിൽ എത്ര എണ്ണം ശാശ്വതമായി നിൽക്കും എന്നതു കണ്ടറിയേണ്ട സംഗതിയാണ്.

ത. രാ. സു. (ററി. ആർ. സുബ്ബറാവു) ആദ്യഘട്ടത്തിൽ ആ. ന. കൃഷ്ണരായരെ പിൻതള്ളി; ക്രമേണ തൻെറ മാർഗ്ഗം വേറെയാക്കി. കന്നഡ ചരിത്രവും ഭാഷയും ഗഹനമായി പഠിച്ചുകൊണ്ട് അദ്ദേഹം വേഗത്തിൽ കാര്യക്ഷമമായ ശൈലി കൈവരിച്ചു. ആരംഭത്തിൽ വേശ്യാവൃത്തി, സ്ത്രീസ്വാതന്ത്ര്യം, ചവുട്ടിത്താഴ്ത്തപ്പെട്ടവരുടെ ജീവിതചിത്രണം തുടങ്ങിയവയിൽ മാത്രമാണ് ശ്രദ്ധപതിപ്പിച്ചതെങ്കിലും, താമസിയാതെ കരുത്തുള്ള കഥാപാത്രങ്ങളുടെ ചുററും കഥയെ കോർത്തിണക്കാൻ ആരംഭിച്ചു. 'ചന്ദനവള്ളിയ തോട്ട' തുടങ്ങിയവയിലെ സുന്ദരമായ ഗ്രാമ്യജീവിതചിത്രീകരണം താമസിയാതെ ശ്രദ്ധിക്കപ്പെട്ടു. ഒപ്പം 'ശില്പശ്രീർ' തുടങ്ങിയ ചരിത്രപ്രധാനമായ നോവലുകളും പുറത്തുവന്നു.

'ശ്രീനിവാസ' എന്ന പേരിൽ കന്നഡത്തിലെ ചെറുകഥാരംഗത്തിൽ പ്രവർത്തിക്കുന്ന മാസ്തിവെങ്കടേശ അയ്യംഗാർ രണ്ടു ബൃഹത് നോവലുകൾ രചിച്ചിട്ടുണ്ട്. ഇവ രചിക്കുന്നതിനെത്രയോ മുമ്പ് രചിച്ച 'സുബ്ബണ്ണ' ഒരു ലഘുകഥ മാത്രമാണ്. ഇത്രയും സമഗ്രസുന്ദരമായ മറെറാരു കഥ കന്നഡത്തിലില്ലെന്നു

തന്നെ പറയാം. അദ്ദേഹത്തിന്റെ ബൃഹത്നോവലുകളിലാദ്യത്തേതു് 'ചെന്ന ബസവനായക'യാണു്. ഇതു് കെളദി രാജ്യത്തിന്റെ വംശപാരമ്പര്യത്തെക്കുറിച്ചുള്ള ഹൈദറിന്റെ കാലത്തെ സംഭവചരിത്രമാണു്. കഥാപാത്രങ്ങളുടെ വൈവിധ്യം, സ്ഥൈര്യം, സദ്ഗുണം തുടങ്ങിയ വൈശിഷ്ട്യങ്ങൾ നിറഞ്ഞ ഈ നോവൽ കന്നഡത്തിലെ പ്രമുഖനോവലുകളിലൊന്നായി. ഇദ്ദേഹത്തിന്റെ മറെറാരു നോവൽ കൊടകുരാജ്യത്തെക്കുറിച്ചുള്ള 'ചിക്കവീരരാജേന്ദ്ര' എന്ന ചരിത്രപ്രധാനമായ നോവൽ ആണു്. അതിസരളമായ സംസാരഭാഷയിൽ എഴുതി ആ രീതിയിലും കൂടി സ്വന്തം രചനാപാടവം വ്യക്തമാക്കിയതു് ഇവിടെ പ്രത്യേകം ശ്രദ്ധാർഹമാണു്. കന്നഡക്കാരുടെ പുരാതനസംസ്കൃതി, സമ്പ്രദായം തുടങ്ങിയവ ഉൾക്കൊള്ളുന്ന ഈ രണ്ടു കൃതികൾ ഇന്നും ജനപ്രിയമായിരിക്കുന്നു.

ഈ മണ്ഡലത്തിൽ പേരെടുത്ത മറെറാരു ആഖ്യായികാകൃത്താണു് ദിവംഗതനായ ദേവുഡു നരസിംഹ ശാസ്ത്രികൾ. 'അന്തരംഗ' എന്ന മന:ശാസ്ത്രനോവൽ, ഈ പരമ്പരയിലെ ആദ്യത്തെ നോവലാണു്. സാമുദായിക ജീവിതത്തിന്റെ ചിത്രീകരണത്തെക്കാൾ, പൗരാണിക ജീവിത ചിത്രീകരണം അദ്ദേഹത്തിനു പറഞ്ഞുണ്ടാക്കിയ പ്രവർത്തനതലമായിരുന്നു. ഭാരത ചരിത്രം, പുരാണം, വേദാന്തം, തുടങ്ങിയവയിൽ അഗാധ പാണ്ഡിത്യം നേടിയിരുന്ന ഇദ്ദേഹം 'മഹാബ്രാഹ്മണ', 'മഹാക്ഷത്രിയ' എന്ന രണ്ടു കൃതികളിൽകൂടി പൗരാണിക പ്രപഞ്ചത്തെ പുന:സൃഷ്ടിച്ചിട്ടുണ്ടോ എന്നു പോലും തോന്നും. ആധുനിക ജനതയുടെ സങ്കല്പത്തിനും, പ്രാചീനരുടെ ഉക്തിക്കും എത്രമാത്രം അന്തരമുണ്ടെന്നുള്ള സത്യം കണ്ടെത്താൻ ഇവ രണ്ടും പ്രത്യേകം ഉപകരിക്കുന്നു.

'ശ്രീരംഗർ' പ്രത്യേകിച്ചും നാടകകൃത്താണു്. അദ്ദേഹത്തിനു ഈ മാദ്ധ്യമം ഏററവും പ്രിയംകരവുമാണു്. പക്ഷെ നോവൽ രംഗത്തേക്കും അദ്ദേഹം കടന്നു വന്നിട്ടുണ്ടു്. 'അനാദി' 'പ്രകൃതി' 'പുരുഷ' മുതലായവയിൽ ജാതിക്കു പ്രത്യേക തരത്തിലുള്ള വ്യാഖ്യാനം നൽകാൻ അദ്ദേഹം ശ്രമിച്ചിട്ടുണ്ടു്. ഈ കൃതികളിലും സംഭാഷണം ബുദ്ധിപരമായ പ്രയത്നമായി പ്രശോഭിക്കുന്നു.

കെ. പു. കവിയായി, നാടകകൃത്തായി, വിമർശകനായി. സാധിച്ചിട്ടുള്ള കാര്യങ്ങളോ ഏറെ. നോവലെഴുത്തുകാരൻകൂടിയായി അദ്ദേഹം. അദ്ദേഹത്തിന്റെ 'കാനൂറു സുബ്ബമ്മ ഹെഗ്ഗഡിതി' 'മലെഗളല്ലി മദുമഗളു' എന്നീ നോവലുകളും ഉത്കൃഷ്ടകൃതികളാണു്. ആദ്യത്തെ നോവൽ 'കാനൂറുസുബ്ബമ്മ', മലനാട്ടിലെ ഒരു തലമുറയുടെ ജീവിതചിത്രീകരണമാണു്. നാട്ടിൻപുറക്കാരുടെ ശാഠ്യം, അജ്ഞത, ദാരിദ്ര്യം, നിരക്ഷരത്വം, ശത്രുത, വഞ്ചന, പ്രേമം, കാമം തുടങ്ങിയ അനുഭവങ്ങളെ ശില്പഭംഗിയോടെ ചിത്രീകരിച്ചിരിക്കുന്നു. കാവ്യാത്മക ശൈലിയിലൂടെ ചിത്രീകരിച്ചിരിക്കുന്ന പ്രകൃതിവർണ്ണന, വായനക്കാരെ ആനന്ദപരവശരാക്കുന്നു. കന്നഡത്തിലെ ഏററവും മെച്ചപ്പെട്ട നോവലുകളിലൊന്നാണിതു്. ഹൂവയ്യനെന്ന കഥാപാത്രത്തിന്റെ അവാസ്തവികമായ ചിത്രീക

രണം പോലും ഈ ലേഖകന്റെ കാവ്യശൈലിയാൽ പരിരക്ഷിക്കപ്പെടുന്നു. ഇദ്ദേഹത്തിന്റെ 'മലെഗളല്ലി മദുമഗളു' ഒരു ഉത്കൃഷ്ടഗ്രന്ഥമാണ്. അഞ്ചാറു ചതുരശ്രമൈലിനു ചുററുമുള്ള ചില കുഗ്രാമങ്ങളിലെ ആറു കുടുംബാംഗങ്ങളുടെ പരസ്പര സംബന്ധത്തിന്റെ സങ്കീർണ്ണതകൾ കോർത്തിണക്കി ഒരുക്കിയതാണിതിന്റെ കഥാവസ്തു. കാനന പ്രവിശ്യയിലെ ഉൾപ്രദേശത്തിന്റെ ചിത്രീകരണം ഭാവസാന്ദ്രവും ക്രിയാപൂർണ്ണവുമായിരിക്കുന്നു. സ്വന്തമായ ഒരു പുതിയ ഗദ്യശൈലിയുണ്ട് ഈ കൃതിയിൽ. 'ഹാലിയ' എന്ന പട്ടിയുടെ ദുരന്ത ചിത്രീകരണം 'ഗുത്തി'യുടെ വിഷമ പ്രശ്നങ്ങൾ, പിജണ്ണന്റെ കഷ്ടപ്പാടുകൾ, 'ഐത്ത—പീംജലു' ഇവരുടെ പ്രേമം, ഭരവൈഹെഗ്ഡെ തുടങ്ങി നമ്മുടെ കൺമുമ്പിൽ കടന്നുപോകുന്ന കഥാപാത്രങ്ങളുടെ ചിത്രീകരണം മുതലായവ, വൈശിഷ്ട്യപൂർണ്ണം കൂടിയാണ്. ഗ്രാമീണ ഭാഷയ്ക്ക് ഏററവും അടുത്ത ഭാഷാപ്രയോഗം തികച്ചും ശ്രേഷ്ഠമായിട്ടുണ്ട്. ഇതും ആദ്യത്തെ നോവലിനൊപ്പം ആളുകളുടെ പ്രീതിയാർജ്ജിച്ചു.

വി. കൃ. ഗോകാക് രചിച്ചിട്ടുള്ള ഒരൊററ നോവലാണ്—'സമരസവേ ജീവന'. കഴിഞ്ഞ ഇരുപതു വർഷങ്ങളിൽ, ആനുകാലികപ്രസിദ്ധീകരണങ്ങളുടെ പല ലക്കങ്ങളിലായി വെളിപ്പെടുത്തപ്പെട്ട നോവലാണിതു്. ഇക്കാരണത്താൽ ആദ്യം പ്രസിദ്ധീകരിച്ച ലക്കത്തിന്റെ ഭാഷയും, ഈയിടെ പുറത്തിറങ്ങിയ ലക്കത്തിന്റെ ഭാഷയും തമ്മിൽ സാരമായ വ്യത്യാസം കണ്ടുവരുന്നു. അനേകം ഇംഗ്ലീഷ്, അമേരിക്കൻ, റഷ്യൻ കൃതികളുടെ പഠനത്തിൽ നിന്നുമുണ്ടായ അനുഭവങ്ങളുടെ പ്രതിഫലനം ഈ നോവലിൽ കാണാം. എങ്കിലും ഗയഗ്രീവ രമാബായി, നരഹരി, പാട്ടണകര, എന്നുതുടങ്ങിയ കഥാപാത്രങ്ങളുടെ ചിത്രീകരണത്തിൽ ഏകരൂപത കാണാം. ബ്രാഹ്മണകുടുംബത്തിൽ ഒന്നു രണ്ടു തലമുറകളിൽ ഉണ്ടായിട്ടുള്ള മാററങ്ങളിലേക്കും, ഉത്തരകന്നഡപ്രദേശത്തിലെ ജീവിതരീതിയിലേക്കും വെളിച്ചം വീശുന്നതാണീ കൃതി. ഗാത്രത്തിൽ ഇതിനെ വെല്ലത്തക്ക മറെറാരു നോവൽ കന്നഡത്തിലില്ല എന്നു പറയാവുന്നത്ര വിസ്തൃതമാണ്.

രചനാചാതുര്യത്തിൽ പ്രത്യേക പ്രാവീണ്യം പ്രകടമാക്കാൻ കഴിഞ്ഞിട്ടുള്ള ഒരു കഥാകൃത്താണ് ബസവരാജ കട്ടീമനി. 'ജ്വാലാമുഖിയമേലെ', 'ജറതാരിയ ജഗദ്ഗുരു', 'മോഹദ ബലെയല്ലി' തുടങ്ങിയ നോവലുകളിൽ, കന്നഡക്കാരിൽ ഒരു പ്രത്യേക വർഗ്ഗക്കാരുടെ സാമുദായിക ജീവിതത്തെ വ്യംഗ്യാവിഷ്കരണത്തിൽ കൂടി ചിത്രീകരിച്ചിട്ടുണ്ട്. ഇദ്ദേഹത്തിന്റെ ചിത്രോപമ ശ്ലാഘനീയങ്ങളാണ്. വേശ്യാജീവിതത്തിന്റെ പ്രശ്നങ്ങൾ ഇദ്ദേഹത്തിന്റെ കഥകളിൽ സ്വാധീനം ചെലുത്തി. അതിന്റെ അധികാരാതിർത്തിയെ ഏററവും സൂക്ഷ്മമായി ചിത്രീകരിച്ചിരിക്കുന്നതു് ഇദ്ദേഹത്തിന്റെ പ്രത്യേകതകൂടിയാണ്. 'മാടി മടിദവരു' തുടങ്ങിയ വേറെ ചില നോവലുകളിൽ ഉള്ള ദേശത്തിന്റെ സ്വാതന്ത്ര്യസമരത്തിന്റെ ചിത്രീകരണം പ്രത്യേകം എടുത്തുപറയേണ്ടിയിരിക്കുന്നു.

പത്രപ്രവർത്തകനായിരുന്ന 'നിരംജന'യുടെ ശ്രദ്ധ പ്രധാനമായും നോവൽ

രംഗത്തേക്ക പതിഞ്ഞു. അദ്ദേഹത്തിന്റെ 'രംഗമ്മന വഠാര' (രംഗമ്മയുടെ പരിസരങ്ങൾ), 'സ്വാമി അപരംപാര', എന്നീ രണ്ടു നോവലുകൾ ജനപ്രിയമായി, വാചികശൈലി ഒന്നൊഴിച്ചാൽ മറ്റെല്ലാതരത്തിലും കഥാപാത്രങ്ങളുടെ ചിത്രീകരണം തുടങ്ങിയവയിൽ—പ്രത്യേകത കണ്ടുവരുന്നു.

മിർജി അണ്ണാറായർ 'നിസർഗ' എന്ന തന്റെ ആദ്യത്തെ നോവലിൽ കൂടിയാണ് കന്നഡക്കാരുടെ പ്രീതിയാർജ്ജിച്ചതു്. ഇതിലെ സംസാരഭാഷാശൈലി, സങ്കീർണ്ണമായ ഗ്രാമജീവിതത്തിന്റെ ചിത്രീകരണം, ജീവിതസംഘർഷങ്ങൾ ഇവയൊക്കെ വായനക്കാരെ ഏററവും ആകർഷിച്ചു. കലാഭംഗി നിറഞ്ഞുതുളുമ്പുന്ന ഇതിലെ സംഭാഷണം ഇന്നും പ്രശംസനീയമാണ്. പക്ഷെ, പിന്നീടദ്ദേഹം തിരഞ്ഞെടുത്ത വിഷയമോ, ഭാഷയോ അദ്ദേഹത്തിന്റെ കൈയിലൊതുങ്ങാതെയായി. 'രാഷ്ട്രപുരുഷ' തുടങ്ങിയവ അത്രമാത്രം പ്രസിദ്ധിയാർജ്ജിക്കാഞ്ഞതു് അതുകൊണ്ടാണ്.

ഇന്നത്തെ പേരെടുത്തു പറയാവുന്ന ആഖ്യായികാകൃത്തുക്കളിലൊരാളാണ് കൃഷ്ണമൂർത്തി പുരാണികർ. ഇദ്ദേഹം ഇതേ വേഗത്തിൽ മുന്നോട്ടു പോയാൽ താമസിയാതെ നൂററിൽപരം ഗ്രന്ഥങ്ങൾ അദ്ദേഹത്തിന്റേതായി പുറത്തുവരും. മദ്ധ്യമവർഗ്ഗക്കാരുടെ മദ്ധ്യമശൈലിയിൽ എഴുതപ്പെട്ട ഇദ്ദേഹത്തിന്റെ നോവലുകളിലൂടെ, ദൈനംദിന ജീവിതത്തിൽ നടക്കുന്ന സംഭവങ്ങൾ നമുക്കനുഭവപ്പെടുന്നു. പക്ഷെ, വി. എം. ഇനാംദാറുടെ നോവലുകൾ അത്തരത്തിലുള്ളവയല്ല. അവയിൽ സവിശേഷമായൊരു പുതുമ കണ്ടുവരുന്നു. 'മുറാബട്ടെ', 'കനസിന മനെ', 'സ്വപ്ന നൗകെ' തുടങ്ങിയവ വിഷയ വൈവിധ്യത്താലും, ഭാഷാനൈപുണ്യത്താലും മനസ്സിൽ പതിഞ്ഞു നില്ക്കുന്നു. അദ്ദേഹത്തിന്റെ 'ശാപം' മറക്കാനാവാത്ത ജീവിതാനുഭവങ്ങളുടെ സമാഹാരമാണ്. എ. ബി. കൽകർണ്ണിയുടെ 'ഭഗ്നമന്ദിര'ത്തിൽ ചിത്രീകരിച്ചിട്ടുള്ള കോളേജ് ജീവിതവും, വ്യാസറായ ബല്ലാളരുടെ 'ഹേമന്തഗാന', 'വാത്സല്യപഥ' തുടങ്ങിയവ കൃതികളിലെ വിവരണങ്ങളും കന്നഡ നോവൽ ചരിത്രത്തിലെ സവിശേഷമായൊരു ഘട്ടത്തെ എടുത്തു കാട്ടുന്നു.

കന്നഡ സാഹിത്യത്തിൽ തികച്ചും പാണ്ഡിത്യം നേടിയിരുന്ന എം. ആർ. ശ്രീനിവാസമൂർത്തി രണ്ടു നോവലുകൾ രചിച്ചു. ആദ്യത്തേതു് 'രംഗണ്ണന കനസിന ദിനഗളു' (രംഗണ്ണന്റെ സ്വപ്ന ദിവസങ്ങൾ) ആത്മകഥാരൂപേണയുള്ള നോവലാണ്. ഒരു സ്കൂൾ ഇൻസ്പെക്ടർക്കു തന്റെ ജീവിതത്തിൽ പരിചയപ്പെടാനിടയായ ഒരു സ്കൂൾ വാദ്ധ്യാർ, അയാളുടെ ജീവിതവൈഷമ്യങ്ങൾ, അജ്ഞത തുടങ്ങിയവ ചിത്രീകരിക്കുന്നതിൽ അനുകമ്പ മുന്നിട്ടു നില്ക്കുന്നതു കാണാം. 'മഹാത്യാഗ' എന്ന രണ്ടാമത്തെ നോവലിൽ ഒരു സ്ത്രീ പരിത്യക്തയായി, സമുദായ പ്രവർത്തകയായി മാറിയശേഷവും, തന്നെ ഉപേക്ഷിച്ച ഭർത്താവിനെ മറക്കാത്തതിന്റെ ചിത്രീകരണമാണുൾക്കൊള്ളിച്ചിരിക്കുന്നതു്. ഇതു സ്വാഭാവികമായി കാണപ്പെട്ടാലും, മനസ്സിൽ ഉയർന്നു പൊങ്ങാറുള്ള സംഘർഷങ്ങളുടെ നേരിയ തരംഗങ്ങൾ പോലും നോക്കിക്കാണാൻ ലേഖകൻ ശ്രമിച്ചിട്ടുണ്ട്.

കായികാഭ്യാസ വിദഗ്ധനായ കെ. വി. അയ്യർ രണ്ടു പ്രമുഖകൃതികൾ രചിച്ച്, ഏറെ പ്രസിദ്ധിയാർജ്ജിച്ചു. ഇവ രണ്ടും ചില പ്രത്യേക കാരണങ്ങളാൽ ഉത്തമകൃതികളായി പരിഗണിക്കപ്പെടുന്നു. 'രൂപദർശി' യിൽ അനെസ്ടൊ എന്ന മുഗ്ധയുവാവിൻെറ ജീവിതം എങ്ങനെ ഘോരനരകയാതനകളുടെ കേന്ദ്രമായി മാറി എന്ന ഹൃദയം നീറുന്ന കഥയാണുൾക്കൊള്ളിച്ചിരിക്കുന്നതു്. റീഡേർസ് ഡൈജെസ്റ്റിൽ പ്രസിദ്ധീകരിക്കപ്പെട്ട ഒരു കഥയെ വലുതാക്കി, അതിൻെറ ഉൾക്കരുത്തു കുറയാത്തവണ്ണം നോവലാക്കി മാററിയതു ലേഖകൻെറ കഴിവിൻെറ ഉത്തമനിദർശനമാണ്. അയ്യരുടെ രണ്ടാമത്തെ നോവലായ 'ശാംതലാ', ചരിത്രപരമായ കഥാവസ്തു ഉൾക്കൊണ്ടതാണ്. ഹൊയ്സള വിഷ്ണുവർദ്ധനൻെം പത്നിയും നൃത്ത വിദഗ്ധയുമായ ശാംതളയുടെ ജീവചരിത്രമാണിതിലെ പ്രതിപാദ്യം. ഹൊയ്സള ദേവാലയ നിർമ്മാണം, അന്നത്തെ ജനജീവിതം, കൊട്ടാരത്തിലെ ജീവിതരീതി, ജൈന—വൈഷ്ണവ ബാന്ധവം തുടങ്ങിയവ സ്പഷ്ടശൈലിയിൽ ചിത്രീകരിച്ചിരിക്കുന്നു. ഇത്രയും കരുത്തുള്ള ചരിത്രനോവൽ കന്നഡത്തിൽ മറെറാന്നില്ല.

'റാവ് ബഹദൂർ' എന്ന പേരിൽ നോവലുകൾ, കഥകൾ എന്നിവ രചിച്ചുകൊണ്ടിരിക്കുന്ന ആർ. ബി. കുൽകർണ്ണിയുടെ 'ഗ്രാമായണ'ത്തിനു് ഒരു പ്രത്യേക സ്ഥാനം കല്പിക്കേണ്ടിയിരിക്കുന്നു. ഗ്രാമത്തെ സംബന്ധിച്ചതാണിതിൻെറ കഥാവസ്തു. ഇവിടെ ഗ്രാമത്തിനു ചേതനത്വം ആരോപിച്ചിരിക്കുന്നു ഇവിടത്തെ മംങ്ങൾ, പട്ടദയ്യ, ദാദാബാളചാരി, സ്ത്രീപാത്രങ്ങൾ തുടങ്ങിയവയുടെ സ്പഷ്ടചിത്രീകരണത്തിൽ കൂടി ഉടലെടുത്തിരിക്കുന്ന സജീവ കഥയാണിതു്. ഈയിടെ അദ്ദേഹം രചിച്ച 'ധൂമകേതു', 'വൃന്ദാവന', 'ബിത്തി ബെളെദവരു' (വിതച്ചു വിളയിപ്പിക്കുന്നവർ), മുതലായ നോവലുകളിലും ഇദ്ദേഹത്തിൻെറ കഥനകലയുടെ മെച്ചമൊന്നു വേറെ തന്നെ. ഇവയൊക്കെ വായിച്ചു രസിക്കാനുള്ളവയത്രെ.

ഹാസ്യാവിഷ്കരണത്തിനു വേണ്ടിമാത്രം നോവൽ രചിച്ച കലാകാരനാണു് നാ. കസ്തൂരി. അദ്ദേഹത്തിൻെറ കൃതികളാണു്, 'ചക്രദൃഷ്ടി,' 'ശംഖവാദ്യ' 'ചെംഗുലി ചെലുവ'—'ഗൃഹദാരണ്യക' തുടങ്ങിയവ. ഇവയിൽ പശ്ചാത്തലചിത്രീകരണത്തിനു് കൂടുതൽ പ്രാധാന്യം കല്പിച്ചിരിക്കുന്നു. ആനന്ദത്തിനു വേണ്ടി വായിക്കാവുന്നവയാണിവ.

ഗോരുർ രാമസ്വാമിയും ഇതേ തലമുറയിൽപ്പെടുന്നു. അദ്ദേഹവും ഹാസ്യകൃതികളുടെ രചനയിൽ പ്രാവീണ്യം നേടീട്ടുണ്ടു്. അനുഭവ വൈവിധ്യം നേടീട്ടുള്ള ഗോരുർ, പലതരത്തിലുള്ള വസ്തുക്കളെ തൻെറ കഥാവിഷയമാക്കി. ഇദ്ദേഹം ചെറുകഥകൾ, ഉപന്യാസങ്ങൾ, ജീവചരിത്രം, ഗാന്ധിയൻ തത്വപരമായ കൃതികൾ, വേദാന്തം, ശിക്ഷണം, വൈദ്യം, നാടോടികഥകൾ തുടങ്ങിയ എല്ലാ വിഷയങ്ങളും കൈകാര്യം ചെയ്തിരിക്കുന്നു. അദ്ദേഹംഎഴുതിയിട്ടുള്ള വലിയ നോവലുകൾ രണ്ടു മാത്രം—'ഹേമാവതി' 'ഉർവശി'. മററുള്ളവയിൽ ഭൂരിഭാഗവും തർജ്ജമ ചെയ്യപ്പെട്ടവയാണ്. 'ഹേമാവതി' കാവേരി അഗ്രഹാരത്തിലെ രാമണ്ണപ്പെരുമാളുടെ മകളുടെ കഥയാണു്. അമ്മയില്ലാത്ത കുട്ടി. ഇവളുടെ ക്ലേശം

നിറഞ്ഞ ജീവിതത്തിൽക്കൂടി കഥ ആരംഭിച്ച്, സുഖപ്രാപ്തിയിൽ പര്യവസാനിക്കുന്നു. യഥാർത്ഥജീവിതചിത്രീകരണത്തിലാണ് കൂടുതൽ ശ്രദ്ധ പതിപ്പിച്ചിട്ടുള്ളതു്. ഇതിൽ പ്രതിപാദിച്ചിട്ടുള്ള സഹിഷ്ണുത, വിശ്വമാനവതാഭാവം, അധഃപതിതരിൽ അനുകമ്പ, വാത്സല്യം ഈ ഗുണങ്ങളൊക്കെ സാർവകാലികമായിരിക്കേണ്ടവയത്രെ. ഒരു ഗ്രാമീണ ബ്രാഹ്മണകന്യകയുടെ കഥയോടുകൂടി രാജ്യതന്ത്രം, സമുദായം, മതം തുടങ്ങിയവയെ കൂട്ടിയിണക്കിയിരിക്കുന്നതു തികച്ചും ശ്രദ്ധേയമാണ്.

'ഉർവശി'യിലെ സംഭവവിവരണം പഴയ കാലത്തോടു കൂടുതൽ അടുക്കുന്നുണ്ടെങ്കിലും, സ്ത്രീ ചാരിത്ര്യശുദ്ധിയുള്ളവളായും അബലയായുമിരിക്കുമ്പോൾ അവളെ എങ്ങനെ കാത്തുരക്ഷിക്കണമെന്നു നമ്മെ ചിന്തിപ്പിക്കാൻ വക നൽകുന്നു. ധനവാന്മാരുടെ രക്തമൂറിഞ്ചൽ, ദാരിദ്ര്യത്താലുണ്ടാകുന്ന കഷ്ടപ്പാടുകൾ, അഭ്യസ്തവിദ്യരുടെ കാപട്യങ്ങൾ, വീട്ടിനകത്തുള്ളവർ കാട്ടിക്കൂട്ടുന്ന വൈഷമ്യങ്ങൾ, അമ്മാവിയും പുത്രവധുക്കളുമായുള്ള ഏററുമുട്ടലുകൾ, ഗ്രാമത്തിനു സമീപമുള്ള നദിയുടെ പവിത്രസാന്നിദ്ധ്യം, ഇങ്ങനെ ഗ്രാമ്യരംഗങ്ങളുമായി സമ്മേളിപ്പിച്ചൊരുക്കിയ 'ഉർവശി', കേവലം ഒരു സ്ത്രീയുടെ ക്രന്ദനമാണെങ്കിലും, സമ്പൂർണ്ണമായ ഗ്രാമചിത്രണമായി മാറിയിരിക്കുന്നു. 'ഉർവശി' എന്നതു അന്വർത്ഥമായിട്ടുണ്ട്.

ആധുനിക കന്നഡത്തിനു ഗോരൂർ നൽകിയ സംഭാവന ഏററവും അനർഘമായതാണ്. അതിൽ ഗ്രാമ്യജീവിതത്തിന്റെ സമ്പൂർണ്ണത കാണുന്നു. മനുഷ്യന്റെ മനസ്സിലെ ചലനങ്ങളെ അറിഞ്ഞു്, അവയുടെ ആഴം അദ്ദേഹം അളന്നിരിക്കുന്നു. ഹാസന ജില്ലയിലെ സംസാരഭാഷ രുചിച്ചറിയണമെന്നുണ്ടെങ്കിൽ, ഗോരൂരിന്റെ സാഹിത്യ സമാഹാരങ്ങൾ ഒന്നു വായിച്ചേ പററൂ. പ്രധാനമായും ഗ്രാമ്യജീവിതത്തെ ഏററവുമാദ്യം നമുക്കു കാഴ്ചവെച്ചതു ഗോരൂരാണെന്നു ദൃഢമായി പറയാം. 1930–ൽ പ്രസിദ്ധീകരിക്കപ്പെട്ട 'ഹള്ളിയ ചിത്രഗളു' (ഗ്രാമ്യചിത്രീകരണങ്ങൾ) വായനക്കാർക്കും, കഥാകൃത്തുകൾക്കും ഒരു പുതിയ ലോകം തന്നെ സൃഷ്ടിച്ചു കൊടുത്തു. ഗ്രാമത്തിലെ വയൽവരമ്പിൽ കൂടി നടന്നുപോകുമ്പോൾ ബിരുദധാരിയായ ശീനപ്പൻ ചെളിയിൽ വീണുപോയതും ചെളിയിൽ നിന്നും രക്ഷപ്പെട്ട് തന്റെ മൂക്കു, ചെവി തുടങ്ങിയവ തിരയുന്നതുമായ ചിത്രണം ഒരിക്കലും മറക്കാനാവാത്തതാണ്. ഗോരൂർ ഇങ്ങനെ പറയുന്നു:

'ചിരി എന്ന പെണ്ണ് ഔചിത്യമെന്തെന്നറിയുന്നില്ല.'

ഗോരൂരിന്റെ പ്രസ്തുത കൃതി-'നമ്മ ഊരിന രസികരു'—ഒരു അപൂർവഗ്രന്ഥമാണ്. ഗോരൂർക്കു ഗ്രാമീണജീവിതത്തിൽ ആത്മാർത്ഥ സ്നേഹമുണ്ട്. ഗ്രാമീണരുടെ അജ്ഞത, മുഗ്ദ്ധത, സരളത, അനുകമ്പ, പ്രേമം തുടങ്ങിയവയുടെ പൂർണ്ണമായ ചിത്രീകരണം നമുക്കിവിടെ കാണാം. ഇതിൽ കടന്നുപോകുന്ന ആളുകളുടെ ഘോഷയാത്ര, ആർക്കും മറക്കാൻ സാധിക്കുകയില്ല. മൂക്കപ്പൊടികൊതിയൻ നരസിംഹാചാര്യർ, കടവയറൻശാസ്ത്രി, ബോരേ ഗൗഡൻ, രംഗേ ഗൗഡൻ ശീനപ്പൻ തുടങ്ങിയവരെ എങ്ങനെയാണു മറക്കുക? അമ്പലത്തിലെ മണി,

നാടൻ ശീനപ്പന്റെ വ്യാകരണഭ്രാന്തു്, രംഗേ ഗൗഡന്റെ പരീക്ഷ, തിരുമലമ്മയുടെ വാർത്തകൾ, തുടങ്ങിയവ അനുരൂപമായ പരിതഃസ്ഥിതിയിൽ സമഞ്ജസമായി സമ്മേളിപ്പിച്ചുകൊണ്ടു് നമ്മെ കുടുകുടാ ചിരിപ്പിക്കുന്ന 'നമ്മൂരിത രസികരു' ഒരു ഹാസ്യരസായനം തന്നെ. ഷാരാം മാപ്പിളയുടെ പ്രാമുഖ്യം, അവൻ ഏർപ്പെടുത്തുന്ന ബയലാട്ടങ്ങൾ, അവന്റെ കേസുവിചാരണ, അതിന്റെ തീർപ്പുകൾ, കരടിക്കുന്നിലെ ശാന്തിക്കാരൻ, സാതാനിനാരായണയ്യൻ ഭഗവാനെക്കൊണ്ടു് സംസാരിപ്പിക്കുന്നതു്, വെററിലപാക്ക കൊതിയൻ മാദൻ, നിശാനാമണേഗാർ, ജോടിദാർ ഇവരുടെയൊക്കെ ചിത്രീകരണങ്ങൾവഴി ഈ ഗ്രന്ഥം ഏററവും മികച്ചു നിൽക്കുന്നു. വിവാഹം, ഉത്സവങ്ങൾ, സമ്പ്രദായങ്ങൾ, കരം പിരിയ്ക്കൽ ഇവയൊക്കെ ഗോരൂർ തന്റെ ഹാസ്യത്തിന്റെ കരുക്കളാക്കി മാററുന്നു. ഇതു വായിച്ചു ചിരിച്ചു സുഖിക്കാത്തവൻ ഒന്നുകിൽ യോഗി, അല്ലെങ്കിൽ മൃഗം.

'വംശവൃക്ഷ'ത്തിൽ കൂടി കീർത്തിനേടിയ എസ്സ്. എൻ. ഭൈരപ്പ, തന്റെ നോവലുകളിലൂടെ വെളിപ്പെടുത്തിയ ചിന്താശക്തി, അർത്ഥവിസ്താരം, തുടങ്ങിയവകൊണ്ടു് ഇന്നത്തെ കാഥികരിൽ മുഖ്യത്വം വഹിക്കുന്നു. അദ്ദേഹത്തിന്റെ 'ഗൃഹഭംഗ', 'ദൂരസരിദരു' (അങ്ങകലെ പോയി) മുതലായവ ഏററവും ജനപ്രിയമായി. 'നായിനെരളു' (പട്ടിയുടെ നിഴൽ) 'ധർമ്മശ്രീ' തുടങ്ങിയവയിൽ അദ്ദേഹത്തിന്റെ ബുദ്ധിപരമായ പരീക്ഷണങ്ങൾ ഏററവും പ്രശംസനീയമായിട്ടുണ്ടു്.

ശാന്തിനാഥ ദേസായിയുടെ 'മുക്തി', അനന്തമൂർത്തിയുടെ കൃതികളായ 'സംസ്കാര', 'ഭാരതീപുര', യശവന്തചിത്തലരുടെ 'മൂറുദാരി', (മൂന്നുവഴികൾ) ലങ്കേശരുടെ 'ബിരുക' (വിള്ളൽ) ഗിരിയുടെ 'ഗതിസ്ഥിതി', തുടങ്ങിയുള്ള ഇന്നത്തെ നോവലുകൾ വായനക്കാരിൽ ജിജ്ഞാസ വർദ്ധിപ്പിച്ചിരിക്കുന്നു. ഇക്കാലത്തെ ലേഖകരിൽ കണ്ടുവരുന്ന സാങ്കേതികത്വം, യുക്തിപ്രാമുഖ്യത, തുടങ്ങിയവ കാരണം മുഖ്യകഥയ്ക്കു് കോട്ടംതട്ടുമോ എന്ന ഭീതി വായനക്കാർക്കുണ്ടാകുന്നു. ഈ പുതിയ പ്രയോഗങ്ങൾ പരിപക്വാവസ്ഥയിലെത്തി, സ്വന്തമായ ഒരു സ്ഥാനം നേടേണ്ടിയിരിക്കുന്നു.

കന്നഡത്തിൽ കഥകളും, നോവലുകളും രചിക്കുന്ന മഹിളകളുടെ സംഖ്യ വർദ്ധിച്ചു കൊണ്ടിരിക്കുന്നു. ത്രിവേണി, വാണി, എം. കെ. ഇന്ദിര, അനുപമാ നിരംജൻ, എച്ച്. എസ്സ്. പാർവതി, പ്രേമാഭട്ടു്, ഗീതാകൽകർണ്ണി, ജയലക്ഷ്മി നിളാദേവി, പങ്കജാ തുടങ്ങിയവർ ഈ പ്രവർത്തനതലത്തിൽ വന്നെത്തിയവരാണു്. ത്രിവേണി ചെറുപ്പത്തിൽ അന്തരിച്ചതുകൊണ്ടു് കന്നഡത്തിലെ ഒരു ഉത്തമ കലാകാരി എന്നെന്നേക്കുമായി നഷ്ടപ്പെട്ടു. എം. കെ. ഇന്ദിര മുപ്പതിൽ കൂടുതൽ കൃതികൾ രചിച്ചിട്ടുണ്ടു്. ഇവരുടെ 'സദാനന്ദ', 'തുംഗഭദ്രെ' 'ഗെജ്ജെ പൂജെ (ചിലങ്ക പൂജ). 'മുസുക' (മൂടുപടം) തുടങ്ങിയവ കന്നഡക്കാരുടെ നിത്യജീവിതത്തിലെ സംസാരവിഷയമായിത്തീർന്നിരിക്കുന്നു.

ഇന്നു നോവൽ പ്രസ്ഥാനത്തിൽ പല സാങ്കേതികപ്രയോഗങ്ങളും കണ്ടു വരുന്നു. പ്രതിമപ്രതീകം, തന്ത്രം, ശൂന്യം, മീതത്വം, അനാഥപ്രജ്ഞ, ഭാവ്യാലോകത്തിലെ വ്യത്യാസം തുടങ്ങിയ സാങ്കേതികതകൾക്കിടയിൽ വാസ്തവത്തിലുള്ള കഥ തിരിച്ചറിയാൻ പ്രയാസമായിരിക്കുന്നു. ഈ ഏകരൂപമായ ദൃഷ്ടികോൺ ഉപേക്ഷിച്ചാൽ കന്നഡ സാഹിത്യം ഇനിയും മുന്നേറുമെന്നതിൽ സംശയമില്ല.

ജി. വെങ്കട സുബ്ബയ്യ

# നാട്ടിൻപുറത്തെ രസികന്മാർ

## 1

ഞങ്ങളുടെ നാട്ടിൻപുറം മലനാട്ടിന്റെ അററത്താണ്. മദ്ധ്യഭാഗത്തെക്കാൾ അററത്തിനാണല്ലോ എപ്പോഴും അധികം ഭംഗി. മലനാട്ടിൽ സാധാരണയായി കണ്ടുവരാറുള്ള ഭയങ്കരമഴയും, ചെളിയും, ദേഹത്തിൽ നന്നേ കോരിതറയ്ക്കുന്ന കുളിർക്കാററും അവിടെ ഇല്ല. വയലോരത്തിൽ കണ്ടുവരാറുള്ള കൊടുംചൂടും, കഠഞ്ഞപൊടിയും കൂടി അവിടെ ഇല്ല. മലനാട്ടിലുള്ള ഭയങ്കരമഴയുടെ ഒരംശം മാത്രം ഇവിടെ പെയ്യുന്നു. അതുപോലെ വേനൽക്കാലത്തെ പൊള്ളുന്ന ചൂടിന്റെ ഒരു ഭാഗം മാത്രവും. പച്ചത്തളിരോടുകൂടിയ മരത്തിന്റെ മദ്ധ്യത്തിൽ വിദൂരതയിൽ നിന്നും കേൾക്കുന്ന പക്ഷിയുടെ കളകളനാദം പോലെയും, ഇലയുടെ മറവിൽ നിന്ന് വിരിഞ്ഞുവരുന്ന പൂവിലെ നറുമണം പോലെയും ഞങ്ങളുടെ ഈ ഗ്രാമം, ചുററും വളർന്ന് ഉയരമുള്ള മരങ്ങളുടെ മദ്ധ്യത്തിൽ അധികം ബാഹ്യാഡംബരമില്ലാതെ സ്ഥിതിചെയ്യുന്നു. ഗ്രാമത്തിൽ നിന്നും അരമൈലോളം പോയാൽ മരങ്ങളുടെ മദ്ധ്യത്തിൽ മറഞ്ഞുപോയ ഞങ്ങളുടെ ഗ്രാമം എവിടെയാണെന്നു തിരിച്ചറിയാൻ ഞങ്ങൾക്കുതന്നെ സാധിക്കുകയേ ഇല്ല. ഞങ്ങളുടെ ഗ്രാമത്തിന്റെ ചുററും ഇതുപോലുള്ള നൂററിൽപ്പരം തോട്ടങ്ങൾ ഉള്ളതുകൊണ്ട് അതുഏതുതോട്ടത്തിന്റെ നടുവിലാണെന്നു കണ്ടുപിടിക്കാൻ പ്രയാസമാകുന്നു. പക്ഷേ, വീടുകളിൽനിന്നു പുറത്തേയ്ക്കുവരുന്ന പുകയുണ്ടല്ലോ അതാണു ഞങ്ങളുടെ ഗ്രാമത്തിന്റെ വഴികാട്ടി.

പ്രകൃതിസൗന്ദര്യത്തിൽ മുന്നിട്ടു നില്ക്കുന്ന ഒരു കൊച്ചുഗ്രാമമാണ് ഞങ്ങളുടേത്. ഗ്രാമത്തിന്റെ മുൻപിൽ ഒഴുകുന്നഹേമാവതി നദി; അതിന്റെ തീരത്തിൽ വിളഞ്ഞു നിൽക്കുന്ന ചെറിയ ചെറിയ തോട്ടങ്ങൾ; നദിയുടെ കരകളിൽ കാണുന്ന സോപാനങ്ങൾ; തോടുകൾ; നദിയിൽ നിന്നും ഒരു ഫർലാങ്ങ് ഉള്ളിലേക്കുചെന്നാൽ ഗ്രാമത്തിലെ കോട്ടയുടെ ചുററും ഒഴുകുന്ന തെളിഞ്ഞ വെള്ളമുള്ളകിടങ്ങ്, തോടിനും നദിയ്ക്കും മദ്ധ്യത്തിൽ പച്ചപ്പട്ടുവിരിച്ചതുപോലുള്ള പച്ചപ്പാടങ്ങൾ, തോടിന്റെ ഒരു വശത്ത് നഗരം മറെറാരുവശത്തു കോട്ട; ഗ്രാമത്തിന്റെ ഉള്ളിലോട്ടു ചെന്നാൽ അമ്പലത്തിന്റെ മുൻവശത്തെ സ്ഫടികജലമുള്ള കുളത്തിൽ പലതരത്തിലുള്ള പൂക്കൾ; ഈ കുളത്തിന്റെ മുൻവശത്ത്

''ശൃംഗാരത്തോട്ടം''എന്ന ഒരു ഉദ്യാനം; ഗ്രാമത്തിന്റെ കിഴക്കുവശത്തും പടിഞ്ഞാറുവശത്തും തല പൊക്കി നിൽക്കുന്ന തോട്ടങ്ങൾ; ഗ്രാമത്തിന്റെ ചുററും ചെറിയ ചെറിയ കുററിക്കാടുകൾ—ഇവയൊക്കെ നോക്കി ഞങ്ങളും, ഞങ്ങളുടെ സ്നേഹിതരും പ്രകൃതിദേവിയുടെ അതിരററ കനിവിനെക്കുറിച്ചു സംസാരിക്കാറുണ്ടായിരുന്നു.

പ്രഭാതമായ ഉടൻ, ഞങ്ങളുടെ ഗ്രാമത്തിൽ എല്ലാരെക്കാളും ആദ്യം ഉണരുന്ന നരസിംഹാചാര്യനെ കാണാം. ഇദ്ദേഹം വീട്ടുപടിയിലിരുന്നു് മൂക്കുപ്പൊടി കൈയിലിട്ടു് തിരുമ്മിക്കൊണ്ടിരിക്കുമ്പോൾ പൊടി തിരുമ്മാൻ മടിക്കുന്ന മൂന്നുനാലു മടിയന്മാർ തലയിൽ ഒരു പുതപ്പിട്ടുകൊണ്ടു് അദ്ദേഹത്തിന്റെ ചുററും ഇരിയ്ക്കും. നരസിംഹാചാർ ഞങ്ങളെയൊക്കെ ''കുംഭകർണ്ണന്റെ ഗോത്രക്കാർ'' എന്നു വിളിക്കുന്നു. കിടക്കയിൽ നിന്നും എണീററിരിക്കുന്ന അദ്ദേഹത്തോടു് ''എണീറേറാ സ്വാമി?'' എന്നു ചോദിച്ചപ്പോൾ ''പ്രേതം പോലെ കുത്തിയിരിക്കുന്നതു കണ്ണുകൊണ്ടു കണ്ടൂടെ'' എന്നു ചോദിച്ച ദിവസങ്ങൾ എത്രയോ മുമ്പാണു്!

ഞങ്ങളുടെ നാട്ടിൽ സാധാരണയായി ആരും കാലത്തു വളരെ സമയം ഉറങ്ങാറില്ല. ഇതു ഞങ്ങളുടെ സ്ത്രീകളുടെ സൂത്രമാണു്. അവർ അഞ്ചു മണിക്കു് എണീററു് അടുപ്പു കത്തിച്ചു്, ചൂടുവെള്ളം തിളപ്പിച്ചു്, കാപ്പി ഉണ്ടാക്കും. ദോശയുടെ ''ചുയ്'' എന്ന ശബ്ദം കേട്ട ഉടൻ, ഇനിയും അരമണിക്കൂർ ഉറങ്ങണമെന്നു കരുതുന്ന ഞങ്ങളൊക്കെ എണീററു് കുളിച്ചു കാപ്പി കുടിക്കും. ഇതിനു ശേഷം സ്ത്രീകൾ എച്ചിൽ പാത്രങ്ങൾ എടുത്തുകൊണ്ടു് നദിയിലേയ്ക്കു പോകുന്നു. അതു് അവരുടെ ലോകമാണു്. അവിടെ അവർ പരമസ്വതന്ത്രരാണു്! നദിയുടെ അലകൾ കുറച്ചു കൂടി പൊങ്ങി ഉയരും പോലെ, എത്ര ഉച്ചത്തിൽ കില കില ധ്വനിയിൽ ചിരിക്കുമോ ആവോ! തങ്ങളുടെ ദേഹം ഹേമാവതിയിലെ ശീതള ജലത്തിൽ മുക്കി എത്ര ആഹ്ലാദവും ആനന്ദവും പ്രകടിപ്പിക്കും! അതു് ഇവിടെ വർണ്ണിക്കാൻ സാധിക്കയില്ല.

മഴ അധികമായി ''മുട്ടൻ'' ആകുന്ന ദിവസം ചിലർ കുളിക്കാൻ പുഴയിലേയ്ക്കു പോകാറില്ല. പക്ഷേ അഞ്ചാറു വിധവകൾ മാത്രം എത്ര മഴ പെയ്താലും പുഴയിലേയ്ക്കു പോകാതിരിക്കില്ല. അവർ ജനിച്ച ദിവസം മുതൽ നദീസ്നാനം വിട്ടവരല്ല എന്നാണു് എനിക്കു തോന്നാറു്.

ഞങ്ങളുടെ നാട്ടിൽ ബ്രാഹ്മണർ, ശൂദ്രർ, തുലുക്കന്മാർ, എല്ലാവരും കൃഷിക്കാരാണു്. എല്ലാവരും എങ്ങനെയെങ്കിലും പണിപ്പെട്ടു്, ഓരോവർഷവും നവരാത്രി, വിഷു, മൊഹറം മുതലായ വിശേഷ ദിവസങ്ങൾ സന്തോഷമായിട്ടു കൊണ്ടാടാൻ വേണ്ടി കൃഷി ചെയ്തു് വിളവുണ്ടാക്കുന്നു. ഷാൾമാപ്പിള ഒരുത്തന്റെ വിളമാത്രം, ഈശ്വരാ!

ഇവനു് ഷാൾമാപ്പിള എന്നു പേരു വരാൻ ഒരു കാരണമുണ്ടു്. അവൻ വേനൽക്കാലത്തും മഴക്കാലത്തും എപ്പോഴും ഒരു ഷാൾ പുതച്ചല്ലാതെ കാണുകയില്ല. പകലും, രാത്രിയും, പാടത്തു പോകുമ്പോഴും, ഗ്രാമത്തിലേക്കു പോക

മ്പോഴും, നമാജ് (നിസ്കാരം) ചെയ്യുമ്പോഴും, കോർട്ടിലേക്ക പോകുമ്പോഴും ഇവൻ ഷാറം പുതയ്ക്കാൻ മറക്കുകയില്ല. അതുകൊണ്ട് കുട്ടികൾ ഇവനെ ''ഷാറം മാപ്പിള'' എന്നു കളിയാക്കുന്നു. നദിയിലേയ്ക്കു പോകുമ്പോൾ ദിവസവും ഷാറം മാപ്പിള, വീടിന്റെ മുൻവശത്തിരുന്ന് കുട്ടികളേയും വേലക്കാരേയും ശകാരിച്ചാൽ ശകാരിച്ചതു തന്നെ. കാര്യം ഇങ്ങനെയൊക്കെ ആയാലും അവനും എങ്ങനെയൊക്കെയോ ഒരു കൊല്ലത്തേക്കു വേണ്ടത്ര — മുഹറം ഉത്സവത്തിൽ കസവു കുപ്പായം അണിഞ്ഞൊരുങ്ങാൻ വേണ്ടത്ര — വിളവുണ്ടാക്കുന്നു.

പ്രഭാതസമയം, തന്റെ ചരുവം പോലുള്ള വയറിൽ, അയഞ്ഞു കീഴോട്ട് ഊർന്നു പോകുന്ന മുണ്ട് മുറുക്കിയുടുത്തുകൊണ്ട്, ചെവിയിൽ മാവിലയും പൂണൂലും ചുററി നദിയിലോട്ടു പോകുന്ന ശാസ്ത്രിയെ കാണാം. ഗ്രാമത്തിന്റെ മുൻപിലുള്ള പഞ്ചായത്തു ആപ്പീസിന്റെ തിണ്ണയിൽ ബോരേഗൗഡൻ കണക്കപ്പിള്ളയോട് ടിപ്പുസുൽത്താന്റെ കാലത്തെ കാവ്യങ്ങൾ ചൊല്ലി, ഇടയ്ക്കിടയ്ക്കു ചിരിച്ചുകൊണ്ടിരിക്കും. കൃഷിക്കാർ തോളിൽ കലപ്പ വച്ചുകൊണ്ട്, പോത്തുകളോടൊന്നിച്ചു, നേരിയ ശബ്ദത്തിൽ പാടിക്കൊണ്ട് പാടങ്ങളിലേയ്ക്കു പോകുന്നു. ഞങ്ങളുടെ വീട്ടിന്റെ പിൻവശത്തെ തോട്ടത്തിലുള്ള കിണററിൻതിട്ടയുടെ മേൽഭാഗത്തു നിന്നുകൊണ്ട് ശൂദ്രരുടെ ചേരിയിലോട്ടു നോക്കിയാൽ, രംഗേഗൗഡൻ മുഖം കഴുകി സൂര്യനെ നോക്കി കൈകൂപ്പിയിരിക്കുന്നതു കാണാം. അകത്തു് അവന്റെ ഭാര്യ റാട്ടിൽ ആട്ടിൻ രോമം നൂൽക്കാൻ ആരംഭിച്ചുകൊണ്ടിരിക്കും. ശാന്തിക്കാരൻ അഴുക്കു പുരണ്ട കവണി ഉടുത്തു് അമ്പലത്തിൽ മണി അടിക്കുന്നതു് ഞങ്ങൾ എന്നും കേൾക്കാറുണ്ട്. എണ്ണീററു കണ്ണുതിരുമ്മി ഇരിക്കുന്ന സമയത്തു്, ഞങ്ങളുടെ മച്ചുനൻ നദിയിൽ കുളിച്ചു് ''ഗോപീന്ദേതി സദാ ധ്യാനം ഗോവിന്ദേതി സദാ ജപം'' എന്നു പ്രാർത്ഥിച്ചുകൊണ്ട് വലിയ ചെമ്പിൽ വെള്ളവുമായി വീട്ടിൽ വരും. ഭർത്താക്കന്മാർ കന്നുകാലികളെ അടിച്ചുകൊണ്ടു പോയതിനു ശേഷം, കർഷകസ്ത്രീകൾ കൂടയിൽ ചപ്പുചവറെടുത്തുകൊണ്ട് പാടത്തിലുള്ള ചവറുകുഴികളിൽ ഇട്ടിട്ടു വരും. മററുള്ളവർ നദിയിലേയ്ക്കു പോയി കൈകളിലണിഞ്ഞ വളകളുടെ കിലുക്കത്തോടു കൂടി കലം കഴുകി വെള്ളം നിറച്ചുകൊണ്ടു വരുന്നു. കർഷക ബാലബാലികമാർ കന്നുകാലികളെ മേച്ചുകൊണ്ട് ഓടുമ്പോൾ അവയുടെ കഴുത്തിലെ മണികളുടെ ശബ്ദത്തോടു തങ്ങളുടെ ശബ്ദങ്ങളേയും ചേർത്തു പാടും. നദിയ്ക്കക്കരെ, കുന്നിന്റെ താഴ്വരയിൽ കന്നുകാലികൾ മേഞ്ഞുകൊണ്ടിരിയ്ക്കും.

തിരുമലമ്മ കാലത്തു ആറു മണി ആവുന്നതിനകം ഗ്രാമത്തിനു ഒരു പ്രദക്ഷിണം വയ്ക്കും. അവൾ ഗ്രാമത്തിൽ നടക്കുന്ന സംഗതികൾ അറിയാതിരിയ്ക്കില്ല. കുട്ടികൾ അവളെ ഞങ്ങളുടെ ഗ്രാമത്തിന്റെ ''റൂട്ടർ ഏജൻസി'' എന്നാണു പറയുന്നതു്. തിരുമലമ്മ എല്ലാവർക്കും വേണ്ടപ്പെട്ടവളാണ്. എല്ലാവരുടെ കഷ്ടതകളിലും 'അയ്യോ പാവം' എന്നു പറയുന്ന കൂട്ടത്തിലാണവൾ. തിരുമലമ്മ രാത്രിയും ഗ്രാമത്തിനു ഒരു പ്രദക്ഷിണം വയ്ക്കാറുണ്ട്. രാത്രി നിലാവെളിച്ചത്തിലായാലും, ഇരുട്ടിലായാലും ഒരു മണ്ണെണ്ണ വിളക്കു കത്തിച്ചു് സാരിത്തുമ്പിൽ

അതു പൊതിഞ്ഞു് ഗ്രാമത്തിനു ചുററും ഒന്നു കറങ്ങിവരും. അവളുടെ കൈയിലുള്ള വിളക്കു് അമ്പോ, എത്ര കാററുവന്നാലും അണയുകയില്ല!

ഹൊസബ്ബിയുടെ പടിക്കൽ തീ എടുത്തുകൊണ്ടു പോകാൻ തിമ്മിവന്നിരിക്കും. തിമ്മിക്കു് തീ കൊടുത്തു സഹായിക്കാനുള്ള ശക്തിയെങ്കിലും തനിക്കുണ്ടല്ലോ എന്നതിൽ ഹൊസബ്ബിക്കു് ഒരു ഗർവ്വു്. ഹൊസബ്ബിയുടെ മകൾ ചെന്നിക്കു വിവാഹപ്രായമായി. അവൾ തടിച്ചു കൊഴുത്തു കാണാൻ നന്നായിരിക്കുന്നു. ഒരു ദിവസം തിമ്മി വന്നപ്പോൾ അവൾ ചൂടുവെള്ളം കാച്ചാൻ അടുപ്പിൽ വറളി ഇട്ടുകൊണ്ടിരുന്നു. ചെന്നിയെ തന്റെ മകൻ നിംഗനെക്കൊണ്ടു് വിവാഹം കഴിപ്പിക്കണമെന്നു് തിമ്മിക്കു ഒരാഗ്രഹമുണ്ടു്. പക്ഷേ ഹൊസബ്ബി ഇതിനു സമ്മതിക്കുമോ ഇല്ലയോ എന്നൊരു സംശയം. തിമ്മി ദിവസവും തീ എടുക്കാൻ വരുമ്പോൾ അതുമിതുമൊക്കെ സംസാരിച്ചു് അവസാനം ചെന്നിയുടെ വിവാഹകാര്യത്തെപ്പററി സംസാരിക്കും. ചെന്നി ചവറെടുത്തു കൊണ്ടു് വയലിനടുത്തു പോകുമ്പോൾ ദിവസവും നിംഗനും അവളുടെ കൂടെ പോകും. അവളുടെ പക്കൽ നിന്നും വെററില, പാക്കു്, പുകയില മുതലായവ അവൾ ഇല്ല എന്നു പറഞ്ഞാലും വിടാതെ അവളെ ഉപദ്രവിച്ചു് തട്ടിയെടുക്കും. അവളുടെ അടുത്തു് പട്ടിയെ 'ഛൂ'' എന്നു പറഞ്ഞു് വിടും. അവൾ പരിഭ്രമിച്ചു 'പട്ടിയെ, തിരിച്ചു വിളിക്കെടാ' എന്നു നിലവിളിച്ചാൽ അവൻ അപ്പോൾ ''എന്നെ കെട്ടുമോ?'' എന്നു ചോദിച്ചു് അവളെക്കൊണ്ടു് 'ഉം' എന്നു പറയിപ്പിച്ചു് പട്ടിയെ തിരിച്ചു വിളിക്കും.

കർഷകന്റെ വീട്ടിന്റെ മുകളിൽ നിന്നും കരിയിലയുടെ പുകയും ബ്രാഹ്മണരുടെ വീട്ടിന്റെ സമീപത്തു നിന്നും വറളിയുടെ പുകയും ഉയരും.

ഞങ്ങളുടെ ഗ്രാമത്തിലെ ദൈനംദിനജീവിതത്തിലെ മുഷിച്ചിലുമാററാനുള്ള സാധനങ്ങളിലൊന്നാണു് ഞങ്ങളുടെ 'ബസ്സു്'. ഇതു ഞങ്ങളുടെ നാഴികമണിയാണു്. അതു മൂന്നു പ്രാവശ്യം ഇവിടെ വരും. കാലത്തു് എട്ടു മണിക്കു ആദ്യത്തെ തവണ. ഇതു സ്ത്രീകൾക്കെല്ലാം പുഴക്കു ചെന്നു പാത്രം തേക്കാനും, തുണി അടിച്ചു നനക്കാനും മററുമുള്ള അടയാളമാണു്. ബസ്സു് രണ്ടാമത്തെ പ്രാവശ്യം ഉച്ചയ്ക്കൊരു മണിക്കു വരും. ഇതു് എല്ലാർക്കും ഊണിനുള്ള സമയമാണു്. ഉച്ചക്കുള്ള ബസ്സു് വന്ന ഉടൻ ''ബസ്സു് വന്നു, ആണുങ്ങളെല്ലാവരും ഉണ്ണാൻ വരും'' എന്നു പറഞ്ഞു് സ്ത്രീകൾ അവരവരുടെ വീടുകളിലേക്കു് ഓടും. ഏകദേശം ആറരമണിക്കു വൈകുന്നേരത്തെ ബസ്സു് വരും. '1ജോടിദാരുടെ' വീട്ടുപടിക്കൽ വെററില തെറുത്തു സംസാരിച്ചും പാട്ടുകൾ പാടിയും ഇരിക്കുന്ന സ്ത്രീകൾക്കു വീട്ടിൽ പോകാനുള്ള സൂചനയാണിതു്. ശാന്തിക്കാരൻ, വൈകുന്നേരത്തെ ബസ്സു് വന്ന ഉടൻ പൂജക്കു് അമ്പലത്തിൽ പോകും. കുന്നുകളിൽ മേഞ്ഞുകൊണ്ടിരിക്കുന്ന കന്നുകാലികളെ ആട്ടിക്കൊണ്ടു നടക്കുന്ന ബാലികാബാലന്മാർ വീടുകളിലേക്കു വരും.

---

1 പുരാതന കാലത്തു് മൈസൂർ മഹാരാജാവിന്റെ പക്കൽ നിന്നും രണ്ടു ഗ്രാമങ്ങൾ തന്റെ പാണ്ഡിത്യം അഥവാ ധീരകൃത്യത്തിനു നേടിട്ടുള്ള ജമീന്ദാർ.

ബസ്സ് ഞങ്ങളുടെ ഗ്രാമത്തിനു ചുററും ഒന്നു കറങ്ങും. ബസ്സു കണ്ടാൽ നമ്മുടെ ആൾക്കാർക്കൊക്കെ ഒരാനന്ദം! വീട്ടിനകത്തു ഭക്ഷണം പാകം ചെയ്യുന്ന സ്ത്രീകൾ ഭക്ഷണമുണ്ടാക്കുന്നതു പകുതിയിൽ നിറുത്തി, ബസ്സിൻെറ ശബ്ദം കേട്ട ഉടൻ വീട്ടിൻെറ നടയിൽ വന്നു് ഒരു മിനിട്ടു നില്ക്കും. ബസ്സ് കാണിച്ചാൽ കുട്ടികൾ കരച്ചിൽ പോലും നിറുത്തും. ഭാഗവതപുരാണം മനസ്സിരുത്തി വായിക്കുന്നതിൽ മുഴുകിയിരിക്കുന്ന ശാസ്ത്രികൾ പോലും ബസ്സ് തൻെറ വീട്ടിൻെറ മുമ്പിലൂടെ പോകുമ്പോൾ ഒരു മിനിട്ട് അതിനെത്തന്നെ നോക്കി വായനപോലും മറന്നിരിക്കും. ചക്കാലൻ ചെട്ടയ്യൻ ചക്കിൽ കെട്ടീട്ടുള്ള കാളയെ മുൻപോട്ടു തെളിക്കാൻ മറന്നു പോകും. നെയ്ത്തുകാരൻ ഹനുമച്ചെട്ടി ഓടം എറിയുന്നതു മറന്നു് ബസ്സിൽ നിന്നും പാറുന്ന പൊടി നോക്കിക്കൊണ്ടിരിക്കും. കുശവൻ സിദ്ധാചാരി കാഞ്ഞ ഇരിമ്പു അടിക്കുന്നതു മറന്നു് കടയുടെ പുകക്കുഴൽ വഴി ബസ്സിൻെറ നേരെ നോക്കി, ഇരുമ്പു തണുക്കാൻ അനുവദിക്കും. ബസ്സ് പോകുന്നതു നോക്കുകതന്നെ മുഖ്യമായ തൊഴിലോ എന്നു തോന്നുമാറു് ഞങ്ങളുടെ നാട്ടിൻപുറത്തെ അനവധി മടിയന്മാർ തിങ്ങിനിൽക്കാറുണ്ടു്.

ബസ്സ് ഞങ്ങളുടെ നാട്ടിൽ ഇത്രമാത്രം പ്രിയങ്കരമാകാൻ മറെറാരു കാരണം കൂടി ഉണ്ടു്. പഴയ ബസ്സ്ഡ്രൈവർക്കും ഞങ്ങളുടെ സ്ത്രീകൾക്കും മനസ്താപം ഉണ്ടാകത്തക്ക ഒരു വഴക്കുണ്ടായി! അതിങ്ങനെയാണ്—ഇവിടെ നടക്കാറുള്ള തേരോട്ടത്തിനു നാലു ദിവസങ്ങൾക്കു മുൻപേ സ്ത്രീകളെല്ലാരും വൃത്തിയായി വീടു തുടച്ചു മെഴുകി ചുണ്ണാമ്പിട്ടു. മൂന്നാമത്തെ ദിവസം അധികം മഴ പെയ്യുകാരണം തെരുവിലെല്ലാം ചെളി നിറഞ്ഞു. ബസ്സ് ശരിയായ സമയത്തു് ഗ്രാമത്തിനകത്തുവന്നു. തെരുവിനകത്തു വന്ന ഉടനെ ചെളിയിൽ ചക്രം താണു് രണ്ടു വശത്തുള്ള വീടുകളിലെ ചുവരുകളിലും ചെളി തെറിച്ചു. ഞങ്ങളുടെ സ്ത്രീകൾ ഇതു കാരണം വല്ലാതെ ദേഷ്യപ്പെട്ടു. പക്ഷേ പുളിങ്കറി കൂട്ടുന്ന കുടുംബങ്ങളായതുകൊണ്ടു്, ഇതൊക്കെ സഹിച്ചുകൊണ്ടു് അവർ വെറുതേ ഇരുന്നു. പക്ഷേ കമ്പോളത്തിലെ കർഷകരുടെ വീടുകൾക്കും ഇതുപോലുള്ള വര വീണപ്പോൾ, അവരുടെ സ്ത്രീകളെല്ലാപേരും ദേഷ്യപ്പെട്ടു് ഡ്രൈവറുടെ പുറത്തു് ചൂലെറിഞ്ഞു. അന്നു മുതൽ ആ ഡ്രൈവർ വരുന്നതു നിറുത്തി.

ഇപ്പോഴത്തെ ഡ്രൈവർ രാജയ്യംഗാരിയാണു്. ഇവൻ ചെറുപ്പക്കാരനാണു്. എപ്പോഴും സ്വാഭാവികമായി ചിരിച്ചുകൊണ്ടിരിക്കുന്ന ഇവൻ ഞങ്ങളുടെ ഗ്രാമക്കാർക്കെല്ലാം വേണ്ടപ്പെട്ടവനാണു്. അമ്മമാർക്കു് ഇവനെ കണ്ടാൽ വലിയ ഇഷ്ടമാണു്. അവനു് ഇവിടെ എല്ലാരുടെ വീട്ടിലും ഇടയ്ക്കിടയ്ക്കു് കാപ്പിയും പലഹാരവും കിട്ടിക്കൊണ്ടിരിക്കും. രംഗൻെറ വീട്ടിലെ ഇളനീരു്, ഹൊസബിയുടെ കൈത്തോട്ടത്തിലെ മാതളപ്പഴം ഇതിലൊക്കെ രാജയ്യംഗാരിക്കും പങ്കുണ്ടു്. ഏതെങ്കിലും കുട്ടി കരഞ്ഞുകൊണ്ടിരുന്നാൽ രാജയ്യംഗാരി അതിനെ ബസ്സിൽ കേററി തെരുവിൽ ഒന്നു ചുററും. ഞങ്ങളുടെ കുട്ടികൾ ഹാസനത്തിൽ പഠിക്കുന്നുണ്ടല്ലോ? അവർ കൊടുത്തയക്കുന്ന എഴുത്തുകൾ രാജയ്യംഗാരി ഞങ്ങളുടെ ഗ്രാമത്തിൽ അവരവരുടെ വീടുകളിൽ എത്തിക്കും. നാട്ടിലെ കുട്ടികളെ എല്ലാം ദിവസവും ഒരു

പ്രാവശ്യം ബസ്സിൽ കുട്ടിക്കൊണ്ടു് തെരുവു ചുററും. കുട്ടികൾ സന്തോഷത്താൽ ''രാജയ്യംഗാരി കീ ജെ'' എന്നു വിളിക്കാറുണ്ടു്.

രാജയ്യംഗാരിക്കു ഇവിടെ നല്ല പ്രസിദ്ധി. അവൻെറ ആകൃതിയും ഉടുപ്പും നോക്കിയാൽ അവൻ മോട്ടാർ ഡ്രൈവർ എന്നല്ലാതെ വേറാരോ ആയിരിക്കും എന്നൂഹിക്കാൻ പോലും കഴിയുകയില്ല. മോട്ടാർ ഡ്രൈവർക്കു് സാമാന്യമായി ഒരു ഭാഷയും ഒരു വേഷവുമൊക്കെയുണ്ടു്. ഈ പ്രദേശത്തിലെ ഡ്രൈവർ നീളമുള്ള ഒരു തൊപ്പി ധരിക്കും. ആരോഗ്യമുള്ള വിശാലമായ നെററി, ഇഷ്ടം പോലെ കാപ്പി കുടിച്ചും പലഹാരം കഴിച്ചും സ്വച്ഛന്ദമായി വളർന്ന ദേഹം, ശരീരത്തിൽ പററിപ്പിടിച്ചു കിടക്കുന്ന കോട്ടു്, കഴുത്തിൽ ചുററിക്കിടക്കുന്ന കൈലേസു്, ഷരായി, പരുത്ത ബൂട്സ്, കളർ വെയിസ്റ്റ്കോട്ടു്, യാത്രക്കാരാരെങ്കിലും സമ്മാനിച്ചാൽ കോട്ടിൻെറ ബട്ടൻെറ ദ്വാരത്തിൽ കുത്തിവയ്ക്കുന്ന ഒരു പൂവു്. രാജയ്യംഗാരി ഈ കുപ്പായത്തെ വളരെ ജാഗ്രതയോടുകൂടി ധരിയ്ക്കുന്നു. വഴിയിൽ പോകുന്നവരൊക്കെ അവൻെറ പരിചയക്കാരാണു്. ഗ്രാമത്തിൻെറ മുൻവശത്തുകൂടെ ബസ്സു് പൊടി പാററിക്കൊണ്ടുപോകുമ്പോൾ സ്ത്രീകളും പുരുഷന്മാരുമൊക്കെ അതിനെ കാണാൻ വെളിയിൽവരും. രാജയ്യംഗാരിക്കു മോട്ടാർ 'ക്ളീനറി'ൽ ഒരു പ്രത്യേകത. രാജയ്യംഗാരിക്കും ക്ളീനർക്കും ഇംഗ്ലീഷ് വശമില്ലെങ്കിലും മോട്ടാറിൽ അങ്ങുമിങ്ങുമലഞ്ഞു് ഒന്നുരണ്ടു ഇംഗ്ലീഷ് ശബ്ദങ്ങൾ അവർക്കു വശമുണ്ടു്. പക്ഷേ ഓരോ ഇംഗ്ലീഷ് ശബ്ദത്തിൻെറ മുൻപിലും ''ഇ'' ചേർത്തില്ലെങ്കിൽ പറയുകയില്ല. ഇസ്റ്റാർട്ടു്, ഇസ്ക്രൂ, ഇതൊക്കെ രാജയ്യംഗാരിയുടെ നിഘണ്ടു ശബ്ദങ്ങളാണു്. മോട്ടാർ ഗ്രാമത്തിലെ തപാലാപ്പീസിൻെറ മുൻവശം നിറുത്തിയിട്ടു്, കീശയിൽ കയ്യിട്ടു്, ക്ഷീണിതനായി തിണ്ണയിൽ വിരിച്ച പായിൽക്കിടന്നുരുളും. കുട്ടികളൊക്കെ അവൻെറ ചുററുമിരുന്നു്, ബസ്സിനെക്കുറിച്ചും, പെട്രോളിനെക്കുറിച്ചും അവൻ പറയുന്നതെല്ലാം ഉത്സാഹത്തോടെ കേട്ടിട്ടു്, വീണ്ടും ആ സംഗതിതന്നെ സംസാരിക്കും. ചിലരാകട്ടെ അവൻെറ വേഷഭൂഷകളെപ്പോലും അനുകരിക്കാൻ പ്രയത്നിക്കുന്നു.

മഴക്കാലത്തു് ഒരു മാസം മുട്ടൻ മഴ പെയ്യും. അപ്പോൾ പുറത്തുപോകാൻ സാധിക്കുകയില്ല. പക്ഷേ ഞങ്ങളുടെ കൃഷിക്കാർ വളരെ കഷ്ടജീവികളാണു്. അവർ അവരുടെ ദിനചര്യകൾ മുടങ്ങാതെ ചെയ്യും. ഇങ്ങനത്തെ കഷ്ടജീവികളിൽ രംഗേഗൗഡൻ ഒരാൾ മഴ 'ശോ' എന്നു പെയ്തുകൊണ്ടിരുന്നാലും മുട്ടററം ചളിയുള്ള പാടത്തു് ഉച്ചവരെ പണിയെടുക്കും. തലയിൽ ഒരു കിഴിഞ്ഞ ചാക്കിൻെറ സഞ്ചി, അതാണവൻെറ കുട. ദേഹത്തു് ഒരു കറുത്ത കമ്പിളി, അരയ്ക്കു താഴെ നാലുമുഴം തുവർത്തു്. രംഗേഗൗഡൻ നേരം വെളുക്കും മുൻപേ എണീററു മുഖം കഴുകി, സൂര്യനെ നമസ്കരിച്ചു് ഉപ്പുമാ തിന്നു് ജോലിക്കു പുറപ്പെടും.

'ഉപ്പുമാ' എന്നു വച്ചാൽ നമ്മൾ ഹോട്ടലുകളിലും വീടുകളിലും തിന്നുന്ന അരി അഥവാ റവകൊണ്ടുണ്ടാക്കിയ ഉപ്പുമാ അല്ല. ഇങ്ങനത്തെ ഉപ്പുമാ എന്ന ഒരു സാധനം ഉണ്ടെന്നുള്ളതേ ഞങ്ങളുടെ കർഷകരിൽ അധികം പേർക്കും അറിഞ്ഞു

കൂടാ. അവരുടെ ഉപ്പുമാവിനു അന്വർത്ഥനാമമുണ്ട്. എല്ലാ കൃഷിക്കാരന്റെ വീട്ടിലും ആവശ്യത്തിലധികം റാഗിമാവുകൊണ്ടുള്ള പുട്ടുണ്ടാകും. കാരണം കാലത്തെണീററ ഉടൻ കന്നുകാലി മേയ്ക്കാൻ പോകുന്നവനും, പാടത്തു പോകുന്നവനും തിന്നാൻ തലേ ദിവസത്തെ പുട്ടുവേണം. അതു കൊണ്ട് തലേദിവസം രാത്രി ആവശ്യത്തിൽ കൂടുതൽ പുട്ടുണ്ടാകും. പക്ഷേ മഴക്കാലത്ത് തലേദിവസത്തെ പുട്ടു തിന്നാൻ ആരും ഇഷ്ടപ്പെടുകയില്ല. ഇതുകൊണ്ട് കർഷകന്റെ ഭാര്യ ആട്ടുകല്ലിൽ പത്തു നുള്ള ഉപ്പ്, 8–10 പച്ചമുളക് ഇതൊക്കെയിട്ട് നന്നായി അരച്ച് ഈ പുട്ടിനോടു ചേർക്കും. അപ്പോൾ അതു സ്വല്പം എരിവും ഉപ്പുമുള്ളതാകും. ഇതാണ് ഇവരുടെ ഉപ്പുമാ.

രംഗേഗൗഡൻ മുട്ടററം വരെയുള്ള ചെളിയിൽ നിന്നുകൊണ്ട് വയൽ ഉഴാൻ ആരംഭിക്കും. അവന്റെ ഒരൊററ ലക്ഷ്യം വയൽ ഉഴുന്നതു മാത്രമാണ്. അത് ഉഴാതെ വേറെ വിഷയങ്ങളെക്കുറിച്ചു ആലോചിയ്ക്കുപോലും ചെയ്യുകയില്ല. അവൻ മടിയനായാൽ ലോകത്തിന്റെ വയറു നിറയ്ക്കുന്നതാരാണ്? അവന്റെ വീട്ടിലെ ഒരൊററക്കുട്ടിപോലും മടിയനല്ല. അതിനാൽ നാലു കുട്ടികളുള്ള കർഷകൻ അധികം ഭൂമി കൃഷിചെയ്തു സുഖമായി ജീവിക്കുന്നു. അവന്റെ കുടുംബാഭിവൃദ്ധി ആകുന്നതോടൊപ്പം അവന്റെ സമ്പാദ്യവും അധികമാകുന്നു. മടിയന്മാരായ നമുക്കു കുട്ടികളുണ്ടായാൽ അവരെ വളർത്തുന്നതു തന്നെ ഒരു ഭാരമായി തോന്നും. ഞങ്ങൾക്കും നിങ്ങൾക്കും പത്തു മിനിട്ടു ആ വയലിൽ നിന്നാൽ മുട്ടുവേദന തുടങ്ങും.

രംഗേഗൗഡന്റെ ജീവിതം സുന്ദരവും സരളവുമാണ്. അവൻ എപ്പോഴും അരോഗദൃഢഗാത്രനാണ്. കാലത്തെണീററ്, പഴഞ്ചോറു തിന്ന് വയൽ ഉഴുതുകൊണ്ടിരിക്കുമ്പോൾ അവന്റെ ഭാര്യ അവിടെ റാഗിപ്പുട്ടു കൊണ്ടുവരും. കൃഷിക്കാർക്കെല്ലാപേർക്കും പാടത്തിൽ ഈ പുട്ടു കൊണ്ടുവരപ്പെടുന്നു. അവന്റെ ഭാര്യയുടെ തലയിൽ ഒരു ചെറിയ വട്ടി, അതിൽ ഉണ്ണാനുള്ള ഒരു തട്ടം, രണ്ടു പുട്ട്, കൂട്ട്, ചോറ്, മോര് തുടങ്ങിയവ. കർഷകനു അധികമായി സുഖക്കേടു വരാതിരിക്കാനുള്ള മറെറാരു രഹസ്യം നാം അറിയണം. അവനു് ഊണിൽ വലിയ കൃത്യനിഷ്ഠ ഉണ്ട്. കൃത്യസമയത്തല്ലാതെ വേറെ സമയങ്ങളിൽ നമ്മെപ്പോലെ കണ്ടതെല്ലാം തിന്ന് അയവിറക്കുകയില്ല. സാധാരണയായി കാലത്തു വീടുവിട്ടവൻ പിന്നെ വീടുചേരുന്നതു രാത്രിമാത്രം. രംഗേഗൗഡൻ ഭാര്യ കൊണ്ടുവന്ന പുട്ട് വെയിലത്തോ മരത്തിന്റെ നിഴലിലോ അഥവാ ചൂററുന്ന മഴയത്ത് തലയിൽ കമ്പളി പുതച്ചിരുന്നോ തിന്നും. ചുററും വൈചിത്ര്യസുന്ദരമാർന്ന പ്രകൃതി, മുകളിൽ വിവിധ ചിത്രജാലങ്ങൾ വർണ്ണിച്ചിട്ടുള്ള ആകാശം. ദൂരത്തിൽ പർവതപംക്തികൾ. ഒരു വശത്തു അവൻ കഷ്ടപ്പെട്ടു വിളയിച്ച ധാന്യങ്ങൾ, എതിർവശം അവന്റെ കണ്ണിന്റെ വെളിച്ചമായ ഭാര്യ, വിശന്ന വയർ, ശുചിയുള്ളതും പ്രേമം നിറഞ്ഞതുമായ ആഹാരം. രംഗേഗൗഡൻ ഇങ്ങനത്തെ ചുററുപാടുകളിൽ ഊണുകഴിക്കുന്നതു കണ്ടിട്ടു എനിക്കു പലപ്പോഴും അസൂയ തോന്നീട്ടുണ്ട്!

ഞങ്ങളുടെ നാട്ടിലെല്ലാരെക്കാളും മൂപ്പൻ നരസേഗൗഡനാണെന്നു തോന്നുന്നു. അവനേക്കാൾ 2—3—4 വയസ്സ് കുറഞ്ഞവരും ഇവിടെ അനേകംപേരുണ്ട്. നരസേ ഗൗഡൻ പല കഷ്ടപ്പാടുകൾ സഹിച്ചിട്ടുള്ളവനാണെങ്കിലും മനുഷ്യരിലുള്ള നല്ല ഗുണങ്ങളിൽ അവനു് വിശ്വാസം കുറഞ്ഞിട്ടില്ല. എപ്പോഴോ ആരോ അവനു് ചെയ്ത സഹായം, പ്രിയപ്പെട്ട ഭാര്യയുടെ ഓർമ്മ, മരിച്ചുപോയ സ്നേഹിതന്മാരുടെ കൂടെ മഴക്കാലത്തു് തീയുടെ ചുററും കഴിഞ്ഞുകൂടിയ ആ ദിവസങ്ങൾ ഇവയൊക്കെ അവനെ ജീവിതത്തിൻെറ സുഖകരങ്ങളായ വശങ്ങൾ അപ്പഴപ്പോൾ ഓർമ്മിപ്പിക്കുന്നു. ഇപ്പോൾ അവനു് പണ്ടത്തെപ്പോലെ തോക്കു തോളിൽ വച്ചുകൊണ്ടു വേട്ടയാടാനോ അഥവാ കലപ്പ പിടിച്ചു് ഉഴാനോ സാദ്ധ്യമല്ല. പക്ഷേ നാട്ടിൻെറ സമീപത്തുള്ള കുന്നിൻചരിവിൽ കന്നുകാലി മേച്ചു കൊണ്ടിരിക്കുന്ന കർഷക ബാലബാലികമാർ അവൻെറ ചുററുമിരിക്കുമ്പോൾ അവൻ ഉമ്പിരായൻെറ കാലത്തെ കഥകളൊക്കെ അവരെകേൾപ്പിച്ചു് അവരുടെ ക്ഷീണം മാററും.

സാതാനി നാരായണയ്യൻ കരടിക്കുന്നിലെ പൂജാരിയാണു്. ഓരോ ഞായറാഴ്ചയും കരടിക്കുന്നിലെ ആഞ്ജനേയസ്വാമിയെക്കൊണ്ടു് മൂന്നുനാലു ആളുകളോടെങ്കിലും സംസാരിപ്പിക്കാതിരിക്കില്ല. എന്താ! ഈശ്വരനെ സംസാരിപ്പിക്കുകയോ, എന്നു വിചാരിക്കരുതു്. പൂജാരി നാരായണയ്യൻ കുററിയിൽ പൂജയ്ക്കു വേണ്ടി പ്രത്യേകമായി തൂക്കിയിട്ടിരിക്കുന്ന വെളുത്ത മുണ്ടുടുത്തുകൊണ്ടു് വെള്ളം നിറച്ച മൊന്ത കയ്യിൽ പിടിച്ചു്, കിണ്ണത്തിൽ പൂ എടുത്തു്, വഴിനീളെ മണിയടിച്ചുകൊണ്ടു് അമ്പലത്തിലേയ്ക്കു പോകും. വന്ന ഉടൻ വെള്ളം കയ്യിലെടുത്തു്, ദേവനെ പിടിച്ചിട്ടുള്ള ഭൂതങ്ങളൊക്കെ ഓടിപ്പോകുമോ അഥവാ ദേവൻ വീണു നടുങ്ങുമോ എന്നു തോന്നുമാറു് ദേവൻെറ മുഖത്തിനു നേരെ എറിയും. പിന്നെ വെള്ളംകൊണ്ടു നനഞ്ഞ ദേവൻെറ പുറത്തു പൂവുകൾ ഒട്ടിയ്ക്കും. ദേവനെ സംസാരിപ്പിക്കുന്നവൻ അപ്പോൾ അവിടെ വരും. അവനു് പ്രസാദം വേണം. അവൻ ചെയ്യുന്ന പ്രവൃത്തിയുടെ ഫലം നല്ലതോ ചീത്തയോ എന്നവനറിയണം. വന്നവൻ ദേവനെ നമസ്കരിച്ചു്, 'ജോലി നടക്കുമെങ്കിൽ വലത്തുവശം കൊടുക്കു്, ഇല്ലെങ്കിൽ ഇടതുവശം' എന്നു പറയും. ആ ദിവസം ഞാനും ഗുംഡനും കുന്നിൻെറ മുകളിലത്തെ അമ്പലത്തിലേയ്ക്കു പോയിരുന്നു. ഈശ്വരനെ സംസാരിപ്പിക്കുന്ന ആൾ വന്നപ്പോൾ പൂ ആദ്യം ഇടത്തു ഭാഗത്തു നിന്നും താഴെ വീണു. ഭക്തൻ വിട്ടു പാടില്ല. അവൻ ഭഗവാനോടു ഇങ്ങനെ പറയാൻ തുടങ്ങി—"അതേ ഇങ്ങനെയൊക്കെ ആകുമെന്നു് എനിയ്ക്കറിയാം. എൻെറ ആളുകൾ എന്നെ ഉപദ്രവിക്കുന്നു. ഇടതുവശം കൊടുക്കണ്ട, വേണ്ട, തീർച്ചയായും വേണ്ട, വലത്തു വശത്തു നിന്നും കൊടുക്കു, ഛഛ." പിന്നെ ഭക്തൻ കൈതട്ടി ആർപ്പുവിളിച്ചു. ഈശ്വരനെ ഭയപ്പെടുത്തി വലത്തു വശത്തുനിന്നും പൂമേടിച്ചു. ഒരുത്തൻെറ അഭിനയം അങ്ങനെ അവസാനിച്ചു. മററൊരുത്തൻ വന്നു. അവനും ഇങ്ങനെ പറഞ്ഞു: "ജോലി നടക്കുമെങ്കിൽ വലത്തുവശം, ഇല്ലെങ്കിൽ ഇടതു വശം." അൽപസമയം കഴിഞ്ഞു. ഇടത്തു വശത്തു നിന്നാണു് പൂവു് ഇത്തവണയും വീണതു്. ഭക്തൻ-

ശാന്തിക്കാരനെ നോക്കി പറഞ്ഞു ''നോക്കണേ സ്വാമി; എന്റെ ജോലി നടക്കുല്ല. എന്റെ തലയിലെഴുത്തു്.'' ശാന്തിക്കാരൻ ആരം കേമനാണ്. ഭക്ത നെ ആവശ്യമില്ലാതെ നിരാശപ്പെടുത്താൻ അവനു് ഇഷ്ടമില്ല. അവൻ ഭക്ത നോട്''ഇതു പ്രധാനമല്ല.ഭഗവാന്റെ കൈയിലുള്ള പൂ വീഴണം'' എന്നു പറഞ്ഞു പിന്നീട് ഭഗവാനെ നോക്കി ഇങ്ങനെ പ്രസംഗിച്ചു: ''ഇതെല്ലാം ശരിയല്ലാ. നോക്കു, വലത്തു വശത്തു നിന്നും പ്രസാദം കൊടുത്തേക്കു്. വെറുതേ ഗ്രാമീണ ദേവനെപ്പോലെ പ്രവർത്തിക്കല്ലേ. ചുററുമുള്ള ഗ്രാമങ്ങളിൽ നിന്റെ പേരിനു കളങ്കം വരും.'' പൂവു വലത്തു വശത്തുനിന്നും വീണു. വന്നവനു് തന്റെ കാര്യം ജയിക്കുമെന്ന വിശ്വാസവും ഉത്സാഹവും ഉണ്ടായി. ഞങ്ങൾക്കു നൈവേദ്യം കിട്ടി. ഗുണ്ഡൻ തിരിച്ചു വരുമ്പോൾ വഴിനീളെ ചിരിച്ചുകൊണ്ടേ ഇരുന്നു. വീട്ടിലേയ്ക്കു വരുമ്പോൾ ''വെള്ളംകൊണ്ടു് ഒട്ടിയിരിക്കുന്ന പൂ, അവന്റെ (ഭക്തന്റെ)അപേക്ഷ കേൾ ക്കട്ടെ അഥവാ കേൾക്കാതിരിക്കട്ടെ, വീണേ തീരൂ'' എന്നു ഗുണ്ഡനും ''ഞങ്ങളുടെ ഗ്രാമത്തിലെ ഹനുമന്തരായൻ പ്രത്യക്ഷദൈവമാ ണെന്നു്'' ഞാനും തർക്കിച്ചു.

മാദൻ വെററിലപാക്കിനു വേണ്ടി നാടു മുഴുവനും കറങ്ങിയതു് ഞാനും ഗുണ്ഡനും കണ്ടിട്ടുണ്ടു്. മാദനു് വെററിലപാക്കിൽ വലിയ മോഹം. പാടത്തു് പോത്തുപൂട്ടി ഉഴുമ്പോൾ ദൂരത്തിൽ ആരെയെങ്കിലും കണ്ടാൽ മതി, കന്നുകാലി കളെ അവിടെത്തന്നെ നിറുത്തി അവരുടെ അടുത്തു പോയി വെററിലപാക്കു ചോദിക്കും.

പട്ടണത്തിൽ താമസിക്കുന്നവർക്കു് ഗ്രാമീണർ എത്ര വെററിലപാക്കു തിന്നും എന്ന അറിവില്ല. പട്ടണത്തിലെ ആളുകൾ ഒരു കവിളിൽ വെററില, ജാതിയ്ക്ക, ലവംഗം, ഉണങ്ങിയ തേങ്ങ ഇട്ട പാക്കു് തുടങ്ങിയവ ആടു് ഇല ചവ യ്ക്കും പോലെ ചവച്ചു വിഴുങ്ങും. പക്ഷെ, ഗ്രാമീണർ മുറുക്കുന്ന രീതി വേറെ യാണു്.അവർ വെററില പാക്കിന്റെ വിഷയത്തിൽ വളരെ കൃത്യമുള്ളവരാണു്. ഗൃഹനായിക ഓരോ ആഴ്ചയും ചന്തയിൽ നിന്നും ഒന്നരണ്ടണയുടെ വെററില, പാക്കു്, തുടങ്ങിയവ കൊണ്ടുവന്നു് പെട്ടിയിലിട്ടു പൂട്ടും. അതിനുശേഷം വീട്ടി ലുള്ള ഓരോരുത്തർക്കും ഇത്ര ഇത്രയെന്നു വീതിച്ചു കൊടുക്കും.അവൾ കൊടുത്തതു തന്നെ അടുത്തയാഴ്ച വരെ എല്ലാപേരും സൂക്ഷിച്ചു വച്ചുകൊള്ളണം. മണി അ ടിച്ചാലും ഗൃഹനായിക രണ്ടാമതു കൊടുക്കുകയില്ല. ഇതുകാരണം കൃഷിക്കാരൻ ഒരോ പ്രാവശ്യം മുറുക്കുന്ന മുറുക്കാൻ എത്ര എന്നറിയാമോ? അര വെററില, അര പെട്ടടയ്ക്ക, കളിഅടയ്ക്ക. അടയ്ക്ക കല്ലിന്റെ പുറത്തുവച്ചു്മററൊരു കല്ലുകൊണ്ടു് സകല ശക്തിയും പ്രയോഗിച്ചു് ഇടിയ്ക്കും. ഇങ്ങനെ നാലു പ്രാവശ്യം ഓങ്ങി അടിയ്ക്കുമ്പോൾ ആ പാക്കു് പകുതിയാകും. ആ പകുതിപാക്കു് വായിലിട്ടു കൊണ്ടു് കണ്ണടച്ചു് ശക്തിയായി കടിക്കുമ്പോൾ കടഞ്ഞിക്കുരു പൊട്ടിച്ചതു പോലുള്ള ശബ്ദമുണ്ടാകും. അപ്പോൾ അവന്റെ കൃഷ്ണമണി ഓടി ഒളിച്ചോ എന്നും വായ്ക്കകത്തുള്ള പല്ലുകളൊക്കെ പൊടിഞ്ഞിരിക്കുമോ എന്നും തോന്നും. എത്രയോ പ്രാവശ്യം ഈ ശബ്ദം കേട്ടിട്ടു് ഞാൻ വെപ്രാളത്തിൽ ചുററും കണ്ണോ ടിച്ചിട്ടുണ്ടു്. ഇങ്ങനത്തെ പാക്കിനു്, പപ്പടം പോലെ പൊടിഞ്ഞു പോകുന്ന

പകുതിവെററിലയും ചേർത്തു് ആറുകാശിൻെറ പുകയിലയും കൂട്ടി കൃഷിക്കാരൻ ചവച്ചും. ഇതാണവൻെറ മുറുക്കാൻ. ഇങ്ങനെ 6—7 പ്രാവശ്യം മുറുക്കും. വെയിലത്തു ജോലിചെയ്തു ക്ഷീണിച്ചതിനു ശേഷം അവൻ ഈരുള്ളിബോംഡ, പക്കവട തുടങ്ങിയവയും 10—12 കപ്പ് നാരങ്ങവെള്ളം അഥവാ ചായ, കാപ്പി എന്നിവയും അകത്താക്കി വയറു വീർപ്പിക്കാറില്ല.

ഞങ്ങളുടെ മാദനു് മുറുക്കു് സ്വൽപം അധികമാണു്. അതുകൊണ്ടു് വീട്ടിൽ കൊടുക്കുന്ന മുറുക്കാൻ അവൻ വേഗത്തിൽ തീർക്കും. പോത്തിനെ പൂട്ടി പാടം ഉഴുമ്പോൾ ദൂരത്തിൽ ആരെയെങ്കിലും കണ്ടാൽ പോത്തുകളെ അവിടെത്തന്നെ വിട്ടിട്ടു് ഓടിപ്പോയി മുറുക്കാൻ ചോദിക്കും. സ്ത്രീകൾ തങ്ങളുടെ വെററില പാക്കു സഞ്ചിയിൽ കൈയിട്ടുനോക്കും. അവരുടെ പക്കലും വെററില തീർന്നു് ഒരു കഷണം പാക്കുമാത്രം മിച്ചമുണ്ടായിരിക്കും. വെററില ഇല്ലായിരിക്കും. പാക്കുതുണ്ടു മാത്രം കൊടുക്കും. വെറും കളിയടക്കു കൊണ്ടു മാദനെന്താ കാര്യം? ഇങ്ങനെയൊക്കെയാണെങ്കിലും അവൻ ആ പാക്കെടുത്തുകൊണ്ടു് കാൽമൈലോ അരമൈലോ മുമ്പോട്ടു നടന്നു് മററാരെയെങ്കിലും കണ്ടാൽ അവരെ പററിപ്പിടിക്കും. അവരുടെ കൈയിൽ നിന്നു് ഒരു കഷണം വെററിലമാത്രം കിട്ടും. അതേ സമയം മുന്നിൽ വേറെയാരെങ്കിലും കണ്ണിൽ വീഴും. ഇങ്ങനെ അവൻ എത്രയോ ദിവസം വെററില—പാക്കു—പുകയിലക്കായി മൂന്നു നാലു മൈലുകൾ കാലികളെ വയലിൽത്തന്നെ വിട്ടിട്ടു് പോയിട്ടുണ്ടു്. അവിടെ ഒരു സ്ഥലത്തിരുന്നു സാവധാനത്തിൽ മുറുക്കിയിട്ടു് പാടത്തേക്കു മടങ്ങുമ്പോൾ ഉച്ചക്കു് പോത്തുകളെ അഴിച്ചു വിടുന്ന സമയമായിരിക്കും. പോത്തുകൾ നുകം തോളിൽത്തന്നെ വച്ചുകൊണ്ടു് കിടന്നിരിക്കും. മാദൻ അവയെ ആട്ടിക്കൊണ്ടു വീട്ടിൽ വരും.

## 2

ഞങ്ങളുടെ നാട്ടിലുള്ളവരൊക്കെ വലിയ രസികന്മാരാണു്. അവിടെ വിനോദപ്രിയരല്ലാത്തവരായി ആരും ഇല്ല. മുൻകോപക്കാരോ മുഖം ചുളുക്കുന്നവരോ അവിടെ വന്നാലുടൻ മറഞ്ഞുപോകും, അഥവാ മുൻകോപമൊക്കെ വെടിഞ്ഞു് എല്ലാരെപ്പോലെ താനും ചിരിയ്ക്കാൻ ആരംഭിക്കും. ഒരു ഉദാഹരണം നോക്കൂ:

അന്നത്തെ ദിവസം അയ്യങ്കാരുടെ വീട്ടിൽ വലിയ വിരുന്നു സദ്യ. നാട്ടുകാരെയെല്ലാം ക്ഷണിച്ചിരുന്നു. ദേഹണ്ഡത്തിനു് അവിടെ വേലക്കാരുണ്ടോ? നാട്ടുകാരിൽ നിന്നും അഞ്ചാറുപേർ ദേഹണ്ഡത്തിനു പോയിരുന്നു. ഊണു തയ്യാറായപ്പോൾ അല്പം വൈകിയതു കാരണം സ്ത്രീകൾക്കും പുരുഷന്മാർക്കും ഒരുമിച്ചു് ഇല ഇട്ടു. ഞങ്ങളുടെ ഗ്രാമത്തിലെ 'കൊടിമണേഗാരും' വിളമ്പാൻ എണീററു.

ഇങ്ങേർക്കു് 'കൊടിമണേഗാർ', 'നിശാനമണേഗാർ', എന്നു പേരുവരാൻ ഒരു കാരണമുണ്ടു്. ഇങ്ങേരു് സാധാരണയായി വീട്ടിൽ കുളിക്കാൻ ചൂടുവെള്ളം

ഒരിയ്ക്കലും കാച്ചിയവനല്ല. ഒററത്തടിയനാണാളു്. അതുകൊണ്ടു്, ദിവസവും ആരുടെയെങ്കിലും വീട്ടിൽ പോയി കുളിയ്ക്കും. കുളിയ്ക്കാൻ പോകുമ്പോൾ [1]മടിവടിയുടെ അററത്തു കവണി ഇട്ടുകൊണ്ടു് ഒരു വീട്ടിൽ നിന്നും മററൊരു വീട്ടിലേയ്ക്കു പോകും. ചൂടുവെള്ളത്തിനായി ഇദ്ദേഹം മടിവടിയുടെ അററത്തു കവണി ഇട്ടുകൊണ്ടു് ഗ്രാമം മുഴുവനും ചുററിക്കറങ്ങിയ ദിവസവും ഉണ്ടു്. ഏതായാലും ഒരു ദിവസവും ചൂടുവെള്ളം കാച്ചാതെ ചൂടുവെള്ളത്തിൽ കുളിയ്ക്കുന്ന ആൾ ഞങ്ങളുടെ ഗ്രാമത്തിൽ ഇദ്ദേഹം മാത്രം. ഈ മനുഷ്യൻ ദിവസവും മടിവടിയുടെ അററത്തു കവണി ഇട്ടുകൊണ്ടു പുറപ്പെടുന്നതിനാൽ ഇദ്ദേഹത്തെക്കണ്ടുടൻ കുട്ടികൾ 'കൊടി' പുറപ്പെട്ടു, 'നിശാന' പുറപ്പെട്ടു എന്നു പറയും.

'കൊടി' മണേഗാർക്കു കുടവയറുണ്ടു്. ഇദ്ദേഹം വിളമ്പാൻ ഒരുമ്പെട്ടതു കണ്ടിട്ടു് ഞങ്ങളൊക്കെ പറഞ്ഞു '— - വേണ്ട സ്വാമി, കുട്ടികളൊക്കെ വിളമ്പും. നിങ്ങൾക്കെന്തിനാ ഈ കഷ്ടപ്പാടു്?'' ഞങ്ങൾ അങ്ങനെ പറഞ്ഞതുകൊണ്ടു് അദ്ദേഹത്തിനൽപ്പം ദേഷ്യം വന്നു. ''കുട്ടികൾ വിളമ്പും എന്നാലു് ഞാനെന്താ മൂപ്പനോ? ഞാനും വിളമ്പിയേ തീരൂ.'' ഇങ്ങനെ പറഞ്ഞുകൊണ്ടു് മുണ്ടു് മുകളിലോട്ടു ചുററി അതിന്റെ മേലേ ഉത്തരീയം ചുററി അടുക്കളയിലേക്കുപോയി. ചുടുചൂടായുള്ള രസം വിളമ്പാൻ കൊണ്ടുവന്നു. പുതുതായിട്ടു വന്ന അയ്യങ്കാരുടെ മരുമകൾ നെയ്യു് വിളമ്പി. ഞങ്ങൾ പരിഹസിക്കാൻ തുടങ്ങി ''നെയ്യു് പാത്രത്തിന്റെ ഉടമസ്ഥ വീട്ടിലെ (യജമാനത്തി), മരുമകളാണു്.'' ഞങ്ങൾ ഉണ്ണാനിരുന്നതു മാളികമുകളിലായിരുന്നു. നെയ്യു് വിളമ്പിക്കഴിഞ്ഞ ഉടൻ മണേഗാർ ചൂടുള്ള രസം എടുത്തുകൊണ്ടുവന്നു. അപ്പോൾ കുംഭമാസമായിരുന്നതിനാൽ വിളമ്പുന്നതുവരെ രസം ചൂടായിട്ടിരിക്കാൻ അടുപ്പിന്റെ മുകളിൽ വച്ചിരുന്നു. മണേഗാർ രസമെടുത്തു് കിതച്ചുകൊണ്ടു് മച്ചിൽ കയറി. ആ കുടവയറും താങ്ങിക്കൊണ്ടു് മുകളിൽക്കയറുന്നതു തന്നെ പ്രയാസമായിരുന്നു. വിളമ്പാൻ വന്ന അദ്ദേഹം ആ കാര്യം മറന്നു് കിതച്ചുകൊണ്ടു് വിശ്രമിച്ചു. ഇതു കണ്ടിട്ടു കുട്ടികളെല്ലാരും 'ഘോ' എന്നു ഉറക്കെ ചിരിച്ചു. ക്ഷീണിച്ച മണേഗാറിനു വല്ലാത്ത കോപം വന്നു. അദ്ദേഹം കിതച്ചുകൊണ്ടു—''ഭ്രാന്തന്മാരേ, വലിയവരെ കണ്ടാൽ നിങ്ങൾക്കു് ഒരു ബഹുമാനമില്ല, ഗൗരവവുമില്ല. ആരെയായാലും അങ്ങു പരിഹസിച്ചേയ്ക്കും. വെറും ഭ്രാന്തച്ചെറുക്കന്മാർ'' എന്നു പറഞ്ഞു. കൊണ്ടുവന്ന രസം വിളമ്പാതെ ദഡബഡ എന്നു് താഴെ ഇറങ്ങിപ്പോയി.

• ദീപാളിദിവസം ഇവിടെ പടക്കത്തിന്റെ ബഹളം തന്നെയാണു്. കുട്ടികൾ ഗന്ധകം തുടങ്ങിയ സാമാനം കൊണ്ടുവന്നു സ്വയം പടക്കം ഉണ്ടാക്കി ഗ്രാമത്തിൽ പൊട്ടിക്കും. അർദ്ധരാത്രിയിൽ എല്ലാ വീട്ടിന്റെ മുൻവശത്തും, വീട്ടിന്റെ ചുവരുകളിലും പടക്കം പൊട്ടിയ്ക്കും. ഞങ്ങളുടെ മൂർത്തിരായർക്കു് പടക്കത്തിന്റെ ശബ്ദം കേട്ടാൽ തലവേദന എടുക്കും. അദ്ദേഹം മുൻകോപക്കാര

1 അടുത്ത ദിവസം കുളിച്ചു ശുദ്ധമായിട്ടുടുക്കാൻ വേണ്ടി തലേദിവസം കുളിച്ച ഉടൻ അടിച്ചുനനച്ച വസ്ത്രങ്ങൾ ഇടാൻ ബ്രാഹ്മണരുടെ വീട്ടിനകത്തു കെട്ടിട്ടുള്ള വടി.

നമാണു്. പിള്ളേർ അദ്ദേഹത്തിന്റെ വീട്ടിന്റെ മുന്നിൽ പടക്കം പൊട്ടിക്കാതെ ഗ്രാമത്തിൽ വേറെ ആരുടെ വീട്ടിന്റെ മുൻവശത്തു പൊട്ടിച്ചാലും മൂർത്തിരായർ അവരെ ''നിങ്ങളൊക്കെ പോക്കിരികളാ. കേക്കാനും ചോദിക്കാനും ആരുമില്ല. നിങ്ങക്കു്....അങ്ങനെ, ഇങ്ങനെ'' എന്നുതുടങ്ങി ശകാരിക്കും. ദീപാളി ദിവസം അമ്പലത്തിന്റെ മുമ്പിൽ പടക്കം പൊട്ടിച്ചതിനു് അനന്തുവിനെ പിടിച്ചു് നന്നായിട്ട അടിച്ചു.

ഞങ്ങളുടെ കുട്ടികാംക്ക മൂർത്തിരായരുടെ ഈ കോപത്തെ കുറയ്ക്കാനുള്ള ഒരു സന്ദർഭം കിട്ടി. മൂർത്തിരായർ എല്ലാ വർഷവും സ്വന്തമായി കൃഷി നടത്തിക്കും. അദ്ദേഹത്തിന്റെ ഒരു കഷണം നിലം അല്പം പള്ളത്തിലാണു്. അതിലെപ്പോഴും ഈർപ്പം കാണും. ഈ വർഷം കൊയ്ത്തുകാലമായപ്പോാം അതിൽ വെള്ളം നിറഞ്ഞിരുന്നു. ഗ്രാമത്തിലെ വയലുകളെല്ലാം കൊയ്തുകഴിഞ്ഞപ്പോഴും മൂർത്തിരായരുടെ വയൽ കൊയ്തില്ല. പിന്നീട മൂർത്തിരായർ ചുററിലുള്ള വയലുകളുടെ വരമ്പുമുറിച്ചു് വെള്ളം വെളിയിലാക്കി അവയുടെ ഈർപ്പം തന്റെ വയലിന്റെ അടുത്തുപോലും വരാതെ ആക്കി. ഏതായാലും ആ ദിവസം വയൽ കൊയ്യാനുള്ള ഒരുക്കങ്ങാം ആയി. കാലത്തു കുഗ്രാമത്തിൽ പോയി കൂലിക്കാരെയെല്ലാം ശേഖരിച്ചു് ഉച്ചയ്ക്കു ഒരു മണിക്കു് വീട്ടിൽ വന്നു. അദ്ദേഹത്തിന്റെ കൈയിൽ നിന്നും കൊണ്ട അടി അനന്തുവിന്റെ മനസ്സിനെ നീററുന്നുണ്ടായിരുന്നു. അവൻ മൂർത്തിരായരോട പറഞ്ഞു ''സ്വാമി, നിങ്ങളുടെ പള്ളത്തിലെ വയലിൽ ആരോ വെള്ളം നിറച്ചിട്ടുണ്ടു്.'' മൂർത്തിരായരുടെ ദേഹത്തിൽ നിന്നും ചൂടുകാററു പുറത്തുവന്നു. 10–11 ദിവസങ്ങളിൽ കഷ്ടപ്പെട്ട തോടുവെട്ടി വെള്ളമൊക്കെ കളഞ്ഞിരുന്നു. അപ്പോാംതന്നെ നാലുമൈൽ കറങ്ങി ഗ്രാമത്തിൽ നിന്നും അടുത്ത ദിവസത്തെ കൊയ്ത്തിനായി ആളുകളെയെല്ലാം ശേഖരിച്ചു കൊണ്ടുവന്നിരുന്നു. പോരാതെ വിശപ്പും. അദ്ദേഹം കോപത്തിൽ മുഴകി വെള്ളം നിറച്ചവരെ ശകാരിച്ചുകൊണ്ടു് വീട്ടിൽ പോകാതെ തിരിച്ചു വയലിലേയ്ക്കുതന്നെ പോയി. പാടത്തു് വെള്ളം നിറഞ്ഞിരുന്നില്ല. അതിനാൽ അദ്ദേഹത്തിനു വളരെ സന്തോഷമായി. പക്ഷേ അനന്തുവിനോടു് വല്ലാത്ത കോപം വന്നു. അവനെ നന്നായിട്ട അടിയ്ക്കണമെന്നു വിചാരിച്ചു. വിശപ്പുകൊണ്ടു പിറുപിറുത്തു അയാാം വീട്ടിലേക്കു നടന്നു. ഇതൊക്കെ നോക്കിയ ശീനപ്പൻ അകത്തുപോയി കുറച്ചു കാപ്പി ഉണ്ടാക്കി. വാതിൽക്കൽ നിൽക്കുന്ന ശീനപ്പനെ കണ്ടിട്ടു്, തന്റെ കോപം ആരുടെയെങ്കിലും മേൽ തീർക്കണം എന്നു വിചാരിച്ചു മൂർത്തിരായർ ഇങ്ങനെ നിലവിളിച്ചു ''ഇതൊക്കെ നിങ്ങാം ഈ പിള്ളേരെ പൊക്കിവച്ചിരിക്കുന്നതിന്റെ ഫലമാണു്.'' ശീനപ്പൻ അകത്തു വിളിച്ചുകൊണ്ടുപോയി കാപ്പിയും പലഹാരവും കൊടുത്തു അങ്ങേരെ ശാന്തനാക്കി.

* * * *

ഞങ്ങളുടെ ഗ്രാമോത്സവത്തിൽ (കുന്നിൻ മുകളിലത്തെ) ദാസന്മാരൊക്കെ ചേർന്നു് 'ഹരിസേവ' എന്ന നേർച്ച കഴിക്കുന്നു. ആ ഹരിസേവ എന്നതിങ്ങ

നെയാണ്: നാലഞ്ചു ദാസയ്യന്മാർ ആവേശം വന്നവരെപ്പോലെ തങ്ങളിൽ ദേവൻ ആവേശിച്ചിട്ടുണ്ടെന്ന് പറഞ്ഞുകൊണ്ട് തുള്ളാൻ തുടങ്ങും. അതിനു ശേഷം 'പലക ഇടൽ' എന്ന ഒരു ചടങ്ങുണ്ട്. ഈ പലക ഇടൽ ചടങ്ങ് കന്നടരാജ്യത്തിന്റെ എല്ലാ ഭാഗത്തുമുള്ള ഗ്രാമങ്ങളിലും കണ്ടുവരാറുണ്ട്. അതിന്റെ ക്രമം ഇങ്ങനെയാണ്. ഭക്തന്മാർ തേങ്ങ, കടലമ്മ, ശർക്കര ഇവ യെല്ലാം കലർത്തി, തറയിൽ ഒരു തുണി വിരിച്ച്, അതിന്റെ മേൽഭാഗത്തു അഞ്ചു ദാസയ്യന്മാർക്ക് അഞ്ചുഭാഗത്തായി കൂട്ടിവയ്ക്കും. അതിനുശേഷം ദാസയ്യ ന്മാർ അതിന്റെ ചുററും വന്നുനിന്ന് ആടി ''ഹ് ഹ്'' എന്നാർത്തു് മൂന്നുനാലു പ്രാവശ്യം ആ കുമ്പാരത്തിലേക്കു കുനിഞ്ഞു്, ചെണ്ട മുഴക്കത്തിന്റെ മദ്ധ്യേ മുട്ടുകുത്തി, കൈകൊണ്ടു തൊടാതെ, ആ പലഹാരം തിന്നും. ആ കുമ്പാരത്തിൽ എന്തെങ്കിലും അവശേഷിച്ചാൽ അതു് പിന്നത്തെ ഭക്തന്മാർ വീതിച്ചെടുക്കും. ഞങ്ങളുടെ കുന്നിൻ മുകളിലത്തെ ഗ്രാമോത്സവത്തിൽ ഒരൊററ ദിവസം 300—400 ഭക്തന്മാർ ഈ രീതി 'പലക' ഇടുവിക്കും. അയ്യഞ്ചുപേരടങ്ങിയ ഓരോ കൂട്ടം 20—25 പലകകൾ തിന്നുതീർക്കും. ആ സമയം അവരുടെ ആവേശവും കുറയും. പിന്നെ അടുത്തകൂട്ടക്കാർക്ക് ആവേശം വരും. ഇതേപോലെ ഈ ഉത്സവ ത്തിൽ ഏകദേശം 300—400 ദാസയ്യന്മാർ ഒന്നിച്ചു കൂടും. അപ്പോൾ അവരുടെ ശക്തികൂടും. അതിനനുസരിച്ച് അവരുടെ ഗർവവും കൂടും.

ഈയിടെ, 4—5 വർഷങ്ങൾക്കു മുൻപ്, ഞങ്ങളുടെ ആളുകൾ ഈ കുന്നിൻ മുകളിലത്തെ ഗ്രാമോത്സവം കാണാൻ പോയിരുന്നപ്പോൾ ദാസയ്യന്മാരുടെ അഹങ്കാരം ഇവർക്ക് അസഹ്യമായി തോന്നി. ദാസയ്യന്മാർ ഈശ്വരനെ മറന്ന് ആവേശവും ഹരിസേവയും പെരുപ്പിച്ചുകൊണ്ടിരുന്നു. ഇവരെ എങ്ങനെയെങ്കി ലും പററിച്ച് ഇവരുടെ അഹങ്കാരം കുറയ്ക്കണം എന്ന് ഞങ്ങളുടെ ആൾക്കാരൊക്കെ ചിന്തിച്ചു. ഷാം മാപ്പിളയും ഇതിനു സമ്മതിച്ചു. ഞങ്ങളുടെ ആൾക്കാരെല്ലാം ഗ്രമോത്സവത്തിന്റെ തൊട്ടടുത്ത ദിവസം രാത്രി ''ഹരിസേവ നമ്മുടെ സേവ'' എന്നു വിളമ്പരം ചെയ്തു. മറെറാരു വശത്തു് ശീനപ്പൻ, ശാസ്ത്രി, കിട്ടു, നരഹരി ഇവരെല്ലാം ഹരിസേവയ്ക്കു വേണ്ട കടലപ്പൊരി തയാറാക്കാൻ ഒരുമ്പെട്ടു. ഗ്രാമ ത്തിനു സമീപത്തുള്ള പുഴയുടെ വക്കത്തെ മണൽ നന്നായി അരിച്ച് അതിന്റെ വലിയ തരികൾ മാററി, രണ്ടുമൂന്നിടങ്ങഴി മണൽ കെട്ടിക്കൊണ്ടു വന്നു. ചൂള മരത്തിന്റെ തൊലിയെല്ലാം ചെത്തി, അതിനകത്തുള്ള വെളുത്ത കാമ്പ് ചെറു തായി തേങ്ങാത്തുണ്ടുപോലെ നുറുക്കിയെടുത്തു. ഗ്രാമത്തിന്റെ മുൻവശത്തെ കറുത്ത മണ്ണുള്ള വയലിൽ നിന്നും ചെറിയ ചെറിയ കഷണങ്ങൾ പെറുക്കി അതിനെ ശർക്കരയായും ഉപയോഗിച്ചു. തെങ്ങിന്റെ പൂവ്, ഭഗിനീ മരത്തിന്റെ മൊട്ട് ഇവയെല്ലാം ശേഖരിച്ച് പൊരിയുടെ കൂടെ കലർത്തി. രാത്രിയിൽ നില വിളക്കിന്റെ വെളിച്ചത്തിൽ ഇവയുടെ വ്യത്യാസം മനസ്സിലായില്ല. ദാസയ്യ ന്മാർ തുണി തറയിൽ വിരിച്ച ഉടൻ ശീനപ്പനും നരഹരിയും അതിന്റെ പുറത്തു ഈ പലഹാരം അഞ്ചു കൂനകളായി വച്ചു. അതിനുശേഷം അതിന്റെ ചുററും കളി യ്ക്കാൻ തുടങ്ങി. ആ കോലാഹലത്തിനിടയിൽ ഞങ്ങളുടെ ആളുകൾ എവിടെയോ

മറഞ്ഞുപോയി. ദാസയ്യന്മാർ മതിയാവോളം ആടി, ആവേശം വന്ന ഉടൻ തുണിയുടെ മേലിട്ടിരുന്ന കുനകളിലേക്ക വാ നീട്ടി.

*　　　*　　　*　　　*

ഇങ്ങനെ തങ്ങളെ പററിച്ച ശീനപ്പനോടും നരഹരിയോടും തക്ക പ്രതികാരം ചെയ്യുമെന്ന ദാസയ്യന്മാർ കുന്നിൻെറ മുകളിലൊക്കെ ഉത്ഘോഷിച്ചു പോൽ!

*　　　*　　　*　　　*

അന്നു് ഭാഷ്യകാരൻെറ പിറന്നാ. അമ്പലത്തിലോ സാമ്പാർ—ചോറിൻെറ ബഹളം. ആ ദിവസം സ്ത്രീകം, പുരുഷന്മാർ, കുട്ടികം എല്ലാർക്കം ഭക്തികേറും. ഞങ്ങളുടെയവിടെ പലപ്പോഴും ഇങ്ങനെയൊക്കെ ആകാറുണ്ടു്. അമ്പലത്തിൽ സാമ്പാർ—ചോറുണ്ടാക്കിയാൽ അന്നെല്ലാർക്കം ഭക്തി കൂടും. ഇങ്ങേരുടെ പിറന്നാളിൻറന്നു് ശീനപ്പനം, അപ്പണ്ണയ്യംഗാരും ഏതോ ഒരു ഗ്രാമത്തിലേയ്ക്കു പോയിരുന്നു. സാമ്പാർ—ചോറു് വിതരണം ചെയ്യുന്ന സമയത്തിനു് കൃത്യമായി അവർ അമ്പലത്തിലേക്ക വന്നു. അവരെ നോക്കി ഞങ്ങളുടെ ശാന്തിക്കാരൻ ഇങ്ങനെ പറഞ്ഞു "എന്താ സ്വാമി, നിങ്ങം അമ്പലത്തിലേയ്ക്കു വരുന്നതു സാമ്പാർ--ചോറിനാണോ? ദീപാരാധന, പ്രസാദം, തീർത്ഥം, ഇതൊക്കെ നിങ്ങക്കു് വേണ്ട അല്ലേ?"

ശീനപ്പൻ അതിനു ഈ വിധം മറുപടി പറഞ്ഞു "സ്വാമി, ഞങ്ങടെയവിടൊരു അടിപിടി നടന്നു. കോർട്ടിൽ പണമൊടുക്കി, ഒടുക്കി വെറുതെ മുടിഞ്ഞു പോകുന്നു. അതിനായിട്ടാണു് പോയതു്. രണ്ടു കക്ഷികളേയും വളരെ പണിപ്പെട്ടു് സമാധാനിപ്പിച്ചിട്ടു വന്നു. എന്തു ചെയ്യാം? ഒരു മിനിട്ടു താമസിച്ചു പോയി."

ശാന്തിക്കാരൻ അത്രയ്ക്കു വിട്ടു പാടില്ല. "അതെ അതെ, ദീപാരാധനയ്ക്കു വരാൻ വൈകി. പക്ഷേ സാമ്പാർ—ചോറിനു വൈകിയില്ല. ഈശ്വരസേവ എന്നാൽ നിങ്ങംക്കൊക്കെ അത്രവലിയ കാര്യമാ!"

ശീനപ്പൻ അത്രനേരംവരെ വെയിലത്തു അലഞ്ഞതു കാരണം, അയാംക്ക വല്ലാത്ത ദേഷ്യം വന്നു. അവൻ "അതേ സ്വാമി, ഞാൻ വന്നതു് സാമ്പാർ—ചോറിനാ; നിങ്ങളും അതിനാ വന്നതു്. ഈശ്വരസേവ, ഈശ്വരസേവ എന്നൊക്കെ പ്രസംഗിക്കുന്നല്ലോ, ഈശ്വരൻ ദിവസവും ഇവിടിരിയ്ക്കാതെ വേറെ എവിടെയെങ്കിലും ഓടിപ്പോകുന്നോ? നിങ്ങം ദിവസോം എന്തുകൊണ്ടു വരുന്നില്ല? സാമ്പാർ—ചോറിൻറന്നു മാത്രം പൂജ നടക്കും. ഇല്ലെങ്കിൽ ഇല്ലേ?"

ശാന്തിക്കാരൻ കോപിച്ചുകൊണ്ടു്—"നിങ്ങളൊക്കെ അധികപ്രസംഗികളാ. നിങ്ങടടുത്തു സംസാരിക്കുന്നവർ ബുദ്ധിശൂന്യരാണു്—"

ശാന്തിക്കാരനാകട്ടെ ഈ സംഗതി മറന്നു പോയി. പക്ഷേ ശീനപ്പൻ ഇതു മറന്നില്ല. ഈ സംഗതി നടന്നു് ഒരു മാസത്തിനു ശേഷം ദ്വാദശി ദിവസം ശീനപ്പൻ അപ്പണ്ണയ്യങ്കാരുടേയും മററു രണ്ടു മൂന്നു കുട്ടികളുടേയും കൂടെ വലിയ

വലിയ ദേഹണ്ഡത്തിനുള്ള ചരുവങ്ങൾ കഴുകാൻ പുഴയിലേക്കു കൊണ്ടു പോയി. തോളിൽ ചരുവം ചുമന്നു കൊണ്ടു പുഴയിൽ പോകുകയാണെങ്കിൽ അമ്പലത്തിലേതോ ഉത്സവമാണെന്നു ഞങ്ങൾക്കെല്ലാപേർക്കും അറിയാം. ആ ദിവസം അമ്പലത്തിന്റെ ഊട്ടുപുരയിൽ രണ്ടു മൂന്നു മണിക്കൂർ സമയം പുക തുടരെ വന്നു കൊണ്ടിരുന്നു. ആ ദിവസം ഭഗവത്സേവ നല്ലപോലെ നടക്കു മെന്നുള്ളതിൽ ആർക്കും സന്ദേഹമുണ്ടായിരുന്നില്ല. അതുകൊണ്ടുതന്നെ ഞങ്ങ ളൊക്കെ ഞങ്ങളുടെ കക്ഷത്തിൽ ഓരോ വലിയ ഇല മൂടിക്കൊണ്ടു പോയിരുന്നു. ഞങ്ങളുടെ ശാന്തിക്കാരനും അയിത്തമാകാതെ വന്നിരുന്നു. അദ്ദേഹത്തിന്റെ കക്ഷത്തിൽ ഇലയ്ക്കുപകരം ഒരു ചെറിയ വട്ടിയുണ്ടായിരുന്നു.

ദീപാരാധന, കൃത്യസമയത്തു്, വളരെ കേമമായി നടന്നു. തീർത്ഥം കൊടു ക്കലും കഴിഞ്ഞു ഞങ്ങളൊക്കെ ചെന്നു് ഊട്ടുപുരയുടെ ചുററുമിരുന്നു. എത്ര നേര മായിട്ടും സാമ്പാർ—ചോറു് വെളിയിൽ വരുന്ന മട്ടില്ല. ശാന്തിക്കാരനും വേറെ ഒന്നുരണ്ടു പേരും ഇങ്ങനെ പറയാൻ തുടങ്ങി "എന്താ ഭക്തന്മാരെയൊക്കെ ഇങ്ങനെ കാത്തിരുത്തുന്നല്ലോ? വിളമ്പൂ." ശാന്തിക്കാരൻ ഇങ്ങനെ പറഞ്ഞ ഉടൻ അടുക്കളയിൽ ആരോ ചിരിച്ചതു പോലെ കേട്ടു. ഞാൻ അകത്തു ചെന്നു നോ ക്കി. തേച്ചപാത്രങ്ങളിൽ പുഴയിൽ നിന്നും വെള്ളം നിറച്ചുവച്ചിരുന്നു. അടുപ്പിൽ നിന്നും പച്ചവാളിയുടെ പുകമാത്രം പൊങ്ങുന്നുണ്ടായിരുന്നു. സാമ്പാർ ചോറിന്റെ ലക്ഷണം അവിടെക്കണ്ടില്ല. ശാന്തിക്കാരനും അകത്തു വന്നുനോക്കി. അങ്ങേരു് ദേഷ്യത്തോടെ "എന്താപിള്ളേരു് കളി. ഞങ്ങളെ അവമാനിക്കാനുള്ള പണി ആയിരുന്നോ ഇതു്? വലിയ ആളുകളെ ഇങ്ങനെ അവമാനിച്ചാൽ ഈശ്വരൻ നിങ്ങളെ ശിക്ഷിയ്ക്കും." എന്നു പറഞ്ഞു.

അന്നുമുതൽ ഇന്നുവരെ ശാന്തിക്കാരൻ ആരോടും—"സാമ്പാർ—ചോറിനാ യിട്ടു അമ്പലത്തിലേക്കു വന്നോ" എന്നു ചോദിക്കാറില്ല. സാമ്പാർ—ചോറിനും ഈശ്വരസേവയ്ക്കും ഏതോ ഒരു തരത്തിലുള്ള ബന്ധം ഉണ്ടു് എന്നദ്ദേഹവും ഒരു പക്ഷേ അറിഞ്ഞു കാണും!

# 3

ഈയിടെ, കുറച്ചു ദിവസങ്ങൾക്കു മുൻപു്, ഞങ്ങളുടെ നാട്ടിൽ ആരോ ഒരു അനാഥ കിളവി മരിച്ചു പോയി. അവൾക്കാരുമില്ല. ദിക്കററവൾ. ഭർത്താ വില്ല, കുട്ടികളില്ല, ബന്ധുക്കളില്ല. ഇവിടെ 'അപര കർമ്മ സഭ' എന്നതൊന്നു മില്ല. ആരെങ്കിലും മരിച്ചുപോയാൽ നാട്ടുകാരൊക്കെ അവരുടെ വാതില്ക്കൽ ചെന്നിരുന്നു് മരിച്ചുപോയവരുടെ ബന്ധുക്കളെ സാന്ത്വനപ്പെടുത്തി വേണ്ട വിറകു മുടങ്ങിയവ ശ്മശാനത്തിൽ കൊണ്ടുപോയി എല്ലാ ജോലിയും തീർത്തു്, വീട്ടിലേയ്ക്കു മടങ്ങും. ഇതിലും മെച്ചപ്പെട്ട സംഗതി എന്തെന്നാൽ ഇവിടെ മൂന്നു

നാലു പേരുണ്ട്. ഇവരറിയാതെ, മരിച്ചവർ ശ്മശാനത്തിലേയ്ക്കു പോയിട്ടേ ഇല്ല.
അവരെ ഞങ്ങളുടെ ആൾക്കാർ "ശവം ചുമന്ന് നിങ്ങടെ ചുമൽ ഉറിഞ്ഞു പോയി
ട്ടുണ്ട്" എന്നു പരിഹസിക്കാറുണ്ട്. പന്ത്രണ്ടു വർഷങ്ങൾക്കു മുൻപ് ഞങ്ങളുടെ
നാട്ടിലുണ്ടായ ഭയങ്കര പ്ലേഗ് ബാധകൊണ്ട്, ദിവസം ഓരോരുത്തരായി യമ
രാജന്റെ പ്രജകളായിത്തീർന്നു. ആ പതിനഞ്ചു ദിവസം ഇവർക്കു വേറെ ജോലി
യൊന്നുമില്ലായിരുന്നു. പ്ലേഗ് തങ്ങളെ ബാധിക്കുമോ എന്ന ഭയവുമില്ല. പണ
ത്തിന്റെ അത്യാഗ്രഹവുമില്ല. എന്നാൽ ദിവസവും ശവങ്ങളെ ശ്മശാനത്തിലേയ്ക്കു
കടത്തുന്നതു് ഇവരുടെ ജോലിയായിത്തീർന്നു. ശവസംസ്കാരത്തിന്റെ ഈ
സൗകര്യങ്ങൾ കണ്ടു ഞങ്ങളുടെ ഗ്രാമക്കാരിൽ പലർ മരിക്കാൻ തുനിഞ്ഞു കാണാ
നും മതി. ഈ ഗ്രാമത്തിനു കാശി, ഗയ തുടങ്ങിയ പുണ്യക്ഷേത്രങ്ങളുടെ മഹത്വമി
ല്ലെങ്കിലും, പ്രകൃതിയുടെ അവസാനത്തെ കടം വീട്ടിയവരുടെ ദേഹം വേഗം
പഞ്ചഭൂതങ്ങളിൽ ലയിക്കും എന്നെനിക്ക് നിർഭയമായി പറയാൻ കഴിയും.

ശവം ചുമന്നുകൊണ്ടു പോകുന്നതു ഇത്ര സുലഭമായതെങ്ങനെ എന്നതിനു ഒരു
കാരണമുണ്ട്. 15–20 വർഷങ്ങൾക്കു മുൻപ് ഗ്രാമത്തിൽ 'പ്രേതം' വീണു എന്നു
കേട്ടാൽ നാട്ടുകാരൊക്കെ പറയാതെ എവിടേയ്ക്കെങ്കിലും ഓടിപ്പോകുന്ന ഒരു
കാലമുണ്ടായിരുന്നു. അഥവാ വീട്ടിനകത്തൊളിച്ചിരുന്നു 'ഇല്ല' എന്നു പറയി
പ്പിക്കുമായിരുന്നു. അപ്പോൾ ചത്തവന്റെ ആളുകൾ അയൽപക്കത്തുള്ള ഗ്രാമങ്ങ
ളിലേയ്ക്കു പോയി, പണം കൊടുത്തു്, ശവം ചുമക്കാൻ ആളുകളെ കൊണ്ടുവരേ
ണ്ടിയിരുന്നു. ഒരു പ്രാവശ്യം ദിക്കറ്റ ഒരു കുരുടൻ മരിച്ചപ്പോൾ ശവം വണ്ടി
യിൽ കടത്തേണ്ടി വന്നു. നാല്പതു വീടുകളിൽ ധനവാന്മാരായ, പൊണ്ണത്തടിയ
ന്മാരായ ബ്രാഹ്മണന്മാർ ഉള്ളപ്പോൾ ഒരു ശവം ശ്മശാനം വരെ എത്തിക്കാൻ
ആരും മുൻപോട്ടു വന്നില്ല എന്നതു് എത്ര വലിയ അപമാനമാണ്? അപ്പോൾ
ഗ്രാമത്തിലെ പ്രായംചെന്ന ശീനപ്പന്റെ അച്ഛനെ ഈ സംഗതി വേദനിപ്പിച്ചു.
ഇനിമേൽ ആരു മരിച്ചാലും ആ ശവം ചുമക്കാൻ സ്വയം മുമ്പോട്ടു വരണമെന്നു
ദ്ദേഹം നിശ്ചയിച്ചു, തന്റെ ഈ നിശ്ചയത്തെ സമ്പുഷ്ടമാക്കാൻ അദ്ദേഹത്തിനു
വളരെ സമയം വേണ്ടിവന്നില്ല.

യുദ്ധകാലത്തു് ഞങ്ങളുടെ ഗ്രാമത്തിലെ അർച്ചകൻ ലക്ഷ്മീപതി ഭട്ടർ സ്വർ
ഗ്ഗസ്ഥനായി. യുദ്ധക്കളത്തിലല്ല, ഗ്രാമത്തിൽ തന്റെ സ്വന്തം ഗൃഹത്തിൽ!
കാലത്തു വീട്ടിന്റെ നടയിൽ തീച്ചട്ടി കണ്ടിട്ടു ഗ്രാമക്കാരൊക്കെ വീട്ടിനക
ത്തൊളിച്ചിരിപ്പായി. ശീനപ്പന്റെ അച്ഛൻ താനേ മുന്നോട്ടു വന്ന് അർച്ചകന്റെ
വീട്ടിൽ വന്നു. പിന്നീടു ഗ്രാമത്തിലെ ഓരോരുത്തരെ വിളിച്ചു ശകാരിച്ചു,
താനും ശകാരം കേട്ടു. ഏതായാലും 4 ആളുകളെ കൂട്ടി, ശവത്തിന്റെ കാൽ
തന്റെ തോളിൽ വച്ച് അദ്ദേഹം ശ്മശാനത്തിലേയ്ക്കു കടത്തി. അർച്ചകന്റെ മരണ
ദിവസം മുതൽ ഞങ്ങളുടെ ഗ്രാമത്തിനു നല്ലകാലം പിറന്നു എന്നുവേണം കരു
താൻ. കാരണം അന്നുമുതൽ മരിച്ചവർക്ക് ശ്മശാനത്തിലേയ്ക്കു പോകാൻ പ്രയാ
സം ഉണ്ടായില്ല. അർച്ചകൻ ജീവനോടിരിക്കുമ്പോൾ ആർക്കും സഹായം
ചെയ്തിട്ടുള്ളതായി അറിവില്ല. പക്ഷേ മരണം മൂലം ഞങ്ങളുടെ ആൾക്കാരെല്ലാം
അവനു കടപ്പെട്ടവരായിത്തീർന്നു.

മരണത്തിനുശേഷം ശവസംസ്കാരം ഉണ്ടല്ലോ. ഇതു ബ്രാഹ്മണർക്ക എത്ര പണച്ചെലവുള്ള സന്ദർഭമാണെന്നു പറഞ്ഞറിയിക്കാൻ വയ്യ. പോയവനോ പോയി. പോയവന്റെ ശവസംസ്കാരം ചെയ്തു് ബ്രാഹ്മണരുടെ കൈയിൽ നിന്നും നല്ല പേരെടുക്കാൻ അവന്റെ അനന്തരാവകാശികളും ചാകേണ്ടിവരും. ആ ചത്തുപോയ പാവപ്പെട്ട പ്രാണിയെ വഴിനീളെ ആയിരക്കണക്കിനു പിശാചുക്കൾ തടയും. അവയ്ക്കെല്ലാം പ്രായശ്ചിത്തം ചെയ്യണം. ഓരോ പ്രായശ്ചിത്തത്തിനും പുരോഹിതന്മാർക്ക രണ്ടണ, നാലണ എന്ന ക്രമത്തിൽ ദക്ഷിണ കൊടുത്തു്, കൂടെ വന്ന മററു ബ്രാഹ്മണർക്കും ദക്ഷിണ സമർപ്പിച്ചു്, ആ പിശാചുക്കളെ ഓടിക്കണം. ചത്തവന്റെ ആത്മാവിനു വഴിയിൽ ചൂടേൽക്കാതിരിക്കാൻ ഇവിടെ ബ്രാഹ്മണന്മാർക്കും പുരോഹിതന്മാർക്കും കുട ദാനം ചെയ്യണം. കാലു പൊള്ളാതിരിക്കണമെങ്കിൽ മെതിയടി ദാനം ചെയ്യണം. മരിച്ചവൻ സ്വർഗ്ഗത്തിൽ സുഖസമൃദ്ധിയോടെ ജീവിക്കാൻ ഇവിടെ ഭൂദാനം, വസ്ത്രദാനം, സ്വർണ്ണദാനം, എള്ളുദാനം, മെത്തദാനം തുടങ്ങിയവ അനുഷ്ഠിക്കണം. ഇതല്ലാതെ പുരോഹിതനു് എന്തൊക്കെ വേണമെന്നു തോന്നുന്നോ ആ ദാനങ്ങളെല്ലാം കൊടുത്തിട്ടു് 'തരക്കേടില്ല; മരിച്ചവൻ കൈലാസത്തിലോ സ്വർഗ്ഗത്തിലോ പോകട്ടെ' എന്നു പറയിപ്പിക്കണമെങ്കിൽ ഈ കർമ്മങ്ങൾ ചെയ്യുന്നവന്റെ കഥ അങ്ങു കഴിയും. വേണ്ടപ്പോൾ ശാസ്ത്രത്തിനു നിരക്കുംമട്ടിൽ നടക്കണം. ഇല്ലെങ്കിൽ ആര്യന്മാരുടെ സനാതനധർമ്മമൊക്കെ നശിക്കുകയില്ലേ? ശാസ്ത്രത്തിലെഴുതിയിട്ടുള്ളതുപോലെ, മരിച്ചവർക്കവേണ്ടി, ബ്രാഹ്മണന്മാരെക്കൊണ്ടു് ശരിയായ കർമ്മങ്ങൾ ചെയ്യിപ്പിച്ചില്ലെങ്കിൽ, മരിച്ചവൻ പിശാചായിട്ടു് അന്തരീക്ഷത്തിലും നരകത്തിലും അലഞ്ഞുനടക്കും; ജീവിച്ചിരിക്കുന്നവൻ സമുദായത്തിൽ നിന്നും ബഹിഷ്കരിക്കപ്പെടുകയും ചെയ്യും.

അർച്ചകൻ ലക്ഷ്മീപതി ഭട്ടർക്കു് ആൺകുട്ടികളില്ല. ഭാര്യയും ഒരു മകളും; അദ്ദേഹം ജീവിച്ചിരുന്നപ്പോൾ അവർ ദാരിദ്ര്യത്തിലാണു് കഴിഞ്ഞുകൂടിയതു്. മരണശേഷം പറയുകയേ വേണ്ട. വിറകുമേടിക്കാൻ വീട്ടിൽ നാലുറുപ്പ പോലും ഉണ്ടായിരുന്നില്ല. ജോടിദാരർ ശ്മശാനത്തിലേയ്ക്കു വിറകു അയച്ചു. പക്ഷേ ശവം ചിതയിൽ ദഹിപ്പിക്കുന്നമെങ്കിൽ അതിനു് ആയിരത്തിൽപ്പരം മന്ത്രങ്ങൾ അർപ്പിക്കണമല്ലോ. അതിനുശേഷം ബ്രാഹ്മണർക്ക സുവർണ്ണപുഷ്പങ്ങൾ അർപ്പിച്ചു്, ശവം ദഹിപ്പിക്കാൻ അഗ്നീദേവനോടു അവരെക്കൊണ്ടു പറയിപ്പിക്കണം. പണമില്ലാത്തവർക്കവേണ്ടി ഈ കർമ്മങ്ങൾ പുരോഹിതനെങ്ങനെ ചെയ്യാനാണു്? ബ്രാഹ്മണർ ഇങ്ങനത്തെ കർമ്മങ്ങൾ നടക്കുന്ന സ്ഥലത്തു പോകുമോ ആവോ? പുരോഹിതരും ബ്രാഹ്മണരും ശ്മശാനത്തിലേക്കുപോയോ? ഇല്ല. ശവം എടുത്തുകൊണ്ടു പോയവർ കാത്തു കാത്തു മതിയായി, വിറകിനു് തീ ഇട്ടു്, ശവം ചിതയിൽ വച്ചു്, ചാമ്പലാക്കി വീട്ടിലേയ്ക്കു മടങ്ങി.

മൂന്നാമത്തെ ദിവസം പുരോഹിതന്മാരുടെയും ബ്രാഹ്മണശിഖാമണികളുടെയും 'ഭയങ്കര' സഭ ഗ്രാമത്തിൽ വിളിച്ചുകൂട്ടി. ഭയങ്കര വാഗ്വാദം നടന്നു. ഈ ഗ്രാമം പോലെ സദാചാരസമ്പന്നരായ, വൈദികശിഖാമണികളായ, ആര്യ

ധർമ്മാനുയായികൾ ഉള്ള ഗ്രാമത്തിൽ, ബ്രാഹ്മണരിൽ നിന്നും—''ശരി ആകട്ടെ'' എന്നു പറയിപ്പിക്കാതെ ശവം ദഹിപ്പിക്കാൻ സാധിക്കുമോ? ഗോദാനം, ഭൂദാനം, സുവർണ്ണദാനം തുടങ്ങിയവ ക്രമമായി നടത്താതെ ശവം കൈലാസ ത്തെത്തിയാൽ ബ്രാഹ്മണർ അതിനെ തടയാതിരിക്കുമോ? ലക്ഷ്മീപതി ഭട്ടരുടെ ഭാര്യയേയും മകളേയും അവിടെ നിന്നും ബഹിഷ്കരിക്കണമെന്നു തീരുമാനിക്ക പ്പെട്ടു. ധർമ്മത്തെ അക്ഷരംപ്രതി നിലനിർത്തുന്ന ഭാവനയിൽ ചിലർ ഭട്ടരേയും അവൻെറ ഭാര്യയേയും മകളേയും വേണ്ടുവോളം ശകാരിച്ചു.

ബഹിഷ്കരിക്കപ്പെട്ടാൽ ഇവിടെ ജീവിക്കാൻ എളുപ്പമല്ല. ലക്ഷ്മീപതി ഭട്ടരുടെ ഭാര്യയും മകളും അതേ ദിവസം രാത്രി, ഗ്രാമത്തിലെ മുൻവശത്തുള്ള പാശിപിടിച്ച കുളത്തിൽ ചാടി ആത്മഹത്യചെയ്തു. പോയവർ അങ്ങുപോ കട്ടെ; ബ്രാഹ്മണധർമ്മത്തിനു് ഇവിടെ ഉണ്ടായ കളങ്കം അന്നോടെ നശിച്ചു!

ഇതെല്ലാം കണ്ടിട്ടു് രാമണ്ണൻെറ വയററിൽ എരിച്ചിലുണ്ടായി. അദ്ദേഹ ത്തിനു് മറെറാരാളെ ബലികൊടുത്തെങ്കിലും തൻെറ ധർമ്മത്തെ കാത്തുകൊള്ള ണമെന്ന ദുരഭിമാനമില്ല. അദ്ദേഹം തൻെറ ബാല്യകാലത്തിൽ പൗരോഹി ത്യവും പൂർവ്വാപര കർമ്മങ്ങളും പഠിച്ചിരുന്നു. അദ്ദേഹം ഒരു ദിവസം യുവാ ക്കന്മാരായ ഞങ്ങളിൽ ചിലരെ വിളിച്ചു് ബ്രാഹ്മണരുടെ ദുരാശകൊണ്ടുണ്ടാ യിട്ടുള്ള അനർത്ഥങ്ങളെയൊക്കെ വിവരിച്ചുകൊണ്ടു് പറഞ്ഞു: ''നിങ്ങളൊക്കെ മരണാനന്തരം നടത്തുന്ന അപരകർമ്മങ്ങൾ പഠിക്കണം; ഞാൻ പറഞ്ഞുതരാം; എവിടെയെങ്കിലും അനാഥപ്രേതങ്ങൾ വീണാൽ, നിങ്ങൾതന്നെ മുന്നോട്ടു വന്നു്, മററുള്ളവരുടെ സഹായം അപേക്ഷിക്കാതെ, ദക്ഷിണമേടിക്കാതെ വിധി പ്രകാരം കർമ്മങ്ങൾ ചെയ്യണം. ഇതു് ആദ്യമേ ചെയ്തിരുന്നെങ്കിൽ, എത്രയോ അനർത്ഥങ്ങളിൽ നിന്നും രക്ഷപ്പെടാമായിരുന്നു. ഭട്ടൻെറ ഭാര്യയേയും മകളേയും നമ്മൾതന്നെ അന്യായമായി കൈ കൊണ്ടു കൊന്നു.'' അദ്ദേഹത്തി ൻെറ വാക്കിനു് ആരും മറുപടി പറഞ്ഞില്ല. ആ യുവാക്കന്മാർ അദ്ദേഹം പറ ഞ്ഞതനുസരിച്ചു് 8 മാസം കഷ്ടപ്പെട്ടു് ഈ കർമ്മം പഠിച്ചു. പുരോഹിതന്മാർ മാത്രം ഇങ്ങനെ ഘോഷിച്ചു: ''അയോഗ്യന്മാർ, ഈ വിദ്യ പഠിച്ചു വേദത്തെ അപവിത്രമാക്കുന്നു.''

നാമമിടുന്ന അയ്യങ്കാരന്മാരിൽ മരിച്ചവനു് 11 ദിവസം ഏകാഹം എന്ന ചടങ്ങു നടത്തണം. ഇതിൻെറ മുഖ്യ അംശം ഒരുത്തനു ചോറുകൊടുക്കണം എന്ന താണു്. ഈ ചടങ്ങിനെ ആചാരബ്രാഹ്മണന്മാർ എന്തോ ഭയങ്കരചടങ്ങായി ഗണിച്ചിട്ടുണ്ടു്. ആ ചോറുണ്ണുന്നവൻ താനേ അരിവച്ചു കൊള്ളണം പോൽ. ഓരോ കവിളിനും പുരോഹിതൻ ഓരോ മന്ത്രം ചൊല്ലും പോൽ. അതിൻെറ ശേഷം അരിവച്ച പാത്രം, കറികൾ എല്ലാം എടുത്തുകൊണ്ടു്, ആരോടും സംസാ രിക്കാതെ, ആരുടേയും ശ്രദ്ധയിൽപ്പെടാതെ, പിറകിലത്തെ കതകിലൂടെ ഓട ണം പോലും. അതിനുശേഷം അവൻ മൂന്നു ദിവസം വീട്ടുപടിയിൽ എത്തിനോ ക്കാതെ ആളുകളുടെ ദൃഷ്ടിയിൽപ്പെടാതെ, നദീതീരത്തിലെ മണ്ഡപങ്ങളിലോ, സത്രങ്ങളിലോ, ഇരുന്നു സമയം കഴിയ്ക്കണം പോലും. 'ഏകാഹം' തിന്നുന്ന

ആരം ചോറുവച്ച പാത്രങ്ങരം, മുണ്ട്, ഉത്തരീയം, കറിവയ്ക്കാൻ കൊടുത്ത അരി, പരിപ്പ്, ഇവയ്ക്കു പുറമേ 25 രൂപായിൽ കുറയാത്ത ഒരു തുക കൂടി സ്വീകരിക്കാതെ ഈ ചോറു ആരും തിന്നതായിട്ട് അറിവേ ഇല്ല. ഈ തുക ചില സമയങ്ങളിൽ 50--100 വരെ കയറീട്ടുണ്ട്. ഈ കാര്യത്തിലും രാമണ്ണൻ ജനങ്ങരംക്ക പ്രയോജനമാകത്തക്കവിധം ഒരു വലിയ വിപ്ലവമുണ്ടാക്കി. "മരിച്ചവൻെറ വീട്ടിൽ ഏകാഹം തിന്നുതീർക്കാൻ ഗ്രാമക്കാരിൽതന്നെ ഒരാരം മുടന്നാട്ടവനു് സ്ഥാനാർത്ഥിയാകണം; അവർ ദക്ഷിണ കൊടുത്താലും കൊടുത്തില്ലെങ്കിലും സാരമില്ല", അദ്ദേഹം ഉപദേശിച്ചു. ആദ്യം ഈ അഭിപ്രായത്തെ ആരും അംഗീകരിച്ചില്ല. പരീക്ഷണാർത്ഥം രാമണ്ണൻ മൂന്നുനാലു സ്ഥലത്തു സ്ഥാനാർത്ഥിയായി നിന്നു് ഗ്രാമത്തിൽ ഏകാഹശൂലത്തിലകപ്പെട്ടു കൊണ്ടിരുന്നവരുടെ കഷ്ടം പോക്കി. ഇപ്പോരം ഇതേ പദ്ധതി ഗ്രാമത്തിലെവിടെ നോക്കിയാലും കാണാം. ഒരു പൈസപോലും ചിലവാക്കാതെ ആർക്കവേണമെങ്കിലും—അവർ മരിച്ചാൽ—വൈകുണ്ഠത്തിലേയ്ക്കു പോകാനുള്ള പാസ്സ്പോർട്ട് ഇവിടെ കിട്ടും. അതുകൊണ്ടാണു് ഈ ഗ്രാമത്തിൽ മരിക്കുന്നവർക്ക സുഖമെന്നു ഞാൻ പറഞ്ഞതു്!

മരിച്ചുപോയ ആ കിഴവിയുടെ കാര്യം ഞാൻ ഇപ്പോരം പറയാം. കിഴവി മരിച്ച ഉടൻ ചില രസികന്മാർ അവളുടെ വീട്ടുപടിക്കലിരുന്നു് ഇങ്ങനെ പറഞ്ഞു: "എടോ വിളിക്കിൻ, ആ നാലാളുകളെ, കുറെ ദിവസങ്ങളായി ജോലി ഒന്നുമില്ലാതെ മടിപിടിച്ചിരിക്കയാ. തോളിലെ ചത ഇന്നെങ്കിലും കുറയട്ടെ." ഒരു വയസ്സൻ അവിടെ ഇരുന്നുകൊണ്ടലറി "പതുക്കെ സംസാരിക്കിനെടാ. ശവത്തിൻെറ മുൻപിലും നിങ്ങടെ കളിയോ?" ശരി, ശീനപ്പൻ ചെറുതായിട്ടൊന്നു പ്രസംഗിച്ചു. അതിൻെറ സാരാംശം ഇങ്ങനെയാണു്: "ജനിച്ചവനു് മരണം നിശ്ചയം, മരണത്തെ കണ്ടിട്ടു ഭയപ്പെടുന്നതു ഭീരുത്വം; പൂവുവിരിഞ്ഞു വാടുന്നതുപോലെ മനുഷ്യൻ ജനിച്ചു മരിക്കുന്നു. മരണം ഈശ്വര കല്പന. അതുകണ്ടിട്ടു നാം കരഞ്ഞാൽ ഈശ്വരൻ ചെയ്തതു തെററു്. അവനെക്കാരം നാം ബുദ്ധിമാന്മാർ എന്നായിപോകും. അതും അങ്ങനെയിരിക്കട്ടെ സ്വാമി, ഈ വയസ്സിക്കു് പ്രായം 97 ആയി. പതിനൊന്നാമത്തെ വയസ്സിൽ വിധവയായി. പാവം! എത്ര കഷ്ടപ്പെട്ടു് തൻെറ 86 വർഷങ്ങരം കഴിച്ചുകൂട്ടിയിരിക്കും, എന്നു് നിങ്ങരംക്കറിയാമോ? അവരം വാസ്തവത്തിൽ മരിച്ചു ജീവിച്ചു. അല്പം ഉറക്കെ സംസാരിച്ച ഉടൻ മരണം നമ്മെ കണ്ടിട്ടു ഭയന്നു് ഓടിപ്പോകുകയില്ല."

വയസ്സിയുടെ ദേഹം ശ്മശാനത്തിലേയ്ക്കയച്ചുകഴിഞ്ഞു. ടൗണിലെ ഗൗഡരൊക്കെ വന്നു് സമീപത്തുള്ള തോപ്പിൽ വീണുകിടന്ന ഒരു ഉണങ്ങിയ മരം കീറി വിറകാക്കിക്കൊടുത്തു. അവരിൽ മൂന്നുനാലുപേർ വറളികൊണ്ടുവന്നു, ചിത തയ്യാറാക്കിക്കഴിഞ്ഞു. പക്ഷേ, വയസ്സിയുടെ മൃതദേഹം അതിൽ വച്ചു് തീ കത്തിച്ചില്ല. ഒരുവശം പുരോഹിതനിരുന്നു് മന്ത്രപഠനം നടത്തുന്നുണ്ടായിരുന്നു. മററുള്ളവർ മറെറാരു വശമിരുന്നു് മരിച്ചുപോയ വയസ്സിയെക്കുറിച്ചു സംസാ

രിച്ചുകൊണ്ടിരുന്നു. വയസ്സി 80 വർഷങ്ങൾ വൈധവ്യം അനുഭവിച്ചതറിഞ്ഞു് ഞങ്ങളുടെ ദേഹം കോരിത്തരിച്ചു.

അപ്പണ്ണയ്യംഗാരി പറഞ്ഞു: ''ഞാൻ കണ്ടപ്പം മുതൽ ഇതുവരെ ഈ വയസ്സി ഒരേപോലിരിക്കുന്നു. അവൾക്കു സുഖദ:ഖങ്ങളെക്കുറിച്ചുള്ള അറിവുള്ളതായി എനിക്കു തോന്നുന്നില്ല. കല്യാണം കഴിഞ്ഞു മൂന്നു മാസത്തിനകം ഭർത്താവു മരിച്ചുപോയി. അവൾ തെരുവിൽ എത്രയോ ദിവസം ഭിക്ഷയാചിക്കുന്നതു ഞാൻ കണ്ടിട്ടുണ്ടു്.'' ഞങ്ങളാരും സംസാരിച്ചില്ല. 11 വയസ്സു പ്രായമുള്ള ഒരു ബാലികയ്ക്കു് വൈധവ്യം വന്ന ദൃശ്യം ഞങ്ങളുടെ കൺമുമ്പിൽ കാണപ്പെട്ടു. പഴയ സമ്പ്രദായങ്ങളെ അക്ഷരം പ്രതി അനുസരിച്ച ആ പെണ്ണിന്റെ അച്ഛൻ ബലാൽക്കാരമായി അവളെക്കൊണ്ടു തലമൊട്ടയടിപ്പിച്ചു. ആ പിഞ്ചുപൈതലിന്റെ സൗന്ദര്യം കെടുത്തി അദ്ദേഹം തന്റെ ധർമ്മം നിലനിറുത്തി. ആ ഇളം പൈതൽ തന്റെ സോദരന്മാരുടെ വീട്ടിൽ പത്തുപേരുടെ ജോലി ചെയ്തു കൊണ്ടു്, ഒരുപിടി ചോറിനായി എല്ലാരുടേയും അടിമത്തം സ്വീകരിച്ചു. തന്റെ കൂട്ടുകാരികൾ ഭർത്താവിനോടും കുട്ടികളോടും ഒത്തു് സുഖമായിരിക്കുമ്പോൾ താൻമാത്രം മുഖത്തു് മൂടുപടമിട്ടിട്ടു് തന്റെ ചുററിലുള്ള സമുദായത്തേയും വിധിയേയും ശകാരിച്ചു കണ്ണീരൊലിപ്പിച്ചു. ഈശ്വരദത്തമായ യൗവനം അവളറിയാതെ അവളിലങ്കുരിച്ചു;ജനങ്ങൾ അവളെ നോക്കി'തേവിടിശ്ശി,മായക്കാരി എന്നൊക്കെ ശകാരിച്ചു. താൻ അപശകുനത്തിന്റെ ദേവതയാണു് എന്നു് അവളുടെ അച്ഛനമ്മമാർ അവളെ ചീത്ത പറഞ്ഞു; ഭർത്താവില്ലാത്ത യൗവനത്തിലെ വികാരങ്ങളേയും നരകയാതനകളേയും വളരെ പണിപ്പെട്ടു് അവൾ കടിച്ചിറക്കിക്കൊണ്ടു് ഹൃദയം കഠിനമാക്കി. ''ഈ ലോകം വെറും സ്വാർത്ഥംകൊണ്ടു നിറഞ്ഞതാണെന്നും, ദയ, പ്രേമം, പരോപകാരം ഇതൊക്കെ വെറും പകിട്ടാണു്'' എന്നും അവൾ അറിഞ്ഞു. ഭർത്താവിനെ വിഴുങ്ങിയ പാപിയാണു് ഇവളെന്നു ജനങ്ങൾ പഴിച്ചു, ക്രമേണ യൗവനം നശിച്ചു. ഒരു കാലത്തു്സുന്ദരിയായിരുന്ന അവൾ ലോകത്തിലെ കഷ്ടതകളിൽപ്പെട്ടു് വേഗം വിരൂപിയായി. തിളങ്ങുന്ന കണ്ണുകൾ അകത്തു കുഴിഞ്ഞിറങ്ങി. ഭിക്ഷയാചിച്ചു വയറുനിറച്ചു. ചത്തോ എന്നു പറഞ്ഞു കരയുവാനും ജീവിച്ചിരിക്കുന്നോ എന്നന്വേഷിക്കാനും ആരും ഇല്ലാതെ ജീവിതത്തിന്റെ അവസാന നിമിഷങ്ങളെ സമീപിച്ചു. ഇതെല്ലാം ഞങ്ങളുടെ കൺമുമ്പിൽ കളിയാടി. ഞങ്ങളുടെ സംസാരം കേട്ടുകൊണ്ടു് വിറകു കീറിക്കൊണ്ടിരുന്ന ബോരൻ ''എന്താ യജമാനേ പതിനൊന്നു് വയസ്സുള്ള കൊച്ചിനെ രണ്ടാമതു കെട്ടാത്തതെന്ത്യേ?'' എന്നു ചോദിച്ചു. അവനാണെങ്കിൽ ഒരു അവിവേകി. അവനെന്തറിയാം? വിധവയ്ക്കൊരു കല്യാണമോ? മരിച്ച ഭർത്താവു് ഇവൾക്കായി സ്വർഗ്ഗത്തിൽ പകുതി സിംഹാസനമിട്ടുകൊണ്ടു് കാത്തുനിൽപ്പുണ്ടായിരിക്കില്ലേ? പുരോഹിതൻ ബോരനെ ദേഷ്യത്തോടെ നോക്കീട്ടു് പറഞ്ഞു: ''ഇതൊക്കെ തനിയ്ക്കറിഞ്ഞിട്ടെന്താവശ്യം? അപ്പുറത്തുപോ.''

ദു:ഖത്താൽ മൂകരായ ഞങ്ങളെ കണ്ടിട്ടു് ഞങ്ങളുടെ മനസ്സിനെ വേറെ വശ

ത്തോട്ട തിരിയ്ക്കാൻ അപ്പണ്ണയ്യംഗാർ നിശ്ചയിച്ചു. അദ്ദേഹം ഇങ്ങനെ ചോദിച്ചു: ''ചിതയുടെ നീളം ഇത്ര മതിയോ?'' ഉടനെ ശീനപ്പൻ പറഞ്ഞു, ''അതിൻെറ പുറത്തു കിടന്നുനോക്കു്.''

ഞങ്ങളൊക്കെ ''ഛി, ഛി; അങ്ങനെ പറയാതെടാ'' എന്നു പറഞ്ഞു. ശീനപ്പൻ പറഞ്ഞു: ''എന്താ വലിയ കാര്യമോ; ഞാൻ എന്താ ചാകു് എന്നു പറഞ്ഞോ? അഥവാ അങ്ങു ചത്തുപോയാൽത്തന്നെ ഏതു രാജ്യം ഭരിക്കുന്നതാ മുടങ്ങുന്നതു്?'' അപ്പണ്ണയ്യംഗാർ ''എല്ലാരും തരക്കേടില്ല, തരംപോലെ സംസാരിക്കുന്ന കൂട്ടരാ. ചത്താൽ നിങ്ങളെ ചുമക്കാൻ പോലും ഒരുത്തരും വരില്ല.'' ശീനപ്പൻ ''ഇപ്പം നിങ്ങൾ ഇവിടെ കിടന്നാലു് നിങ്ങളെ ചുമക്കുന്ന ജോലി ലാഭം.''

ഏതായാലും ശവസംസ്കാരം കേമമായി നടന്നു. ശീനപ്പനും അപ്പണ്ണയ്യംഗാരിയും, ശവം നല്ലപോലെ വെന്തു് ഭസ്മമാകുന്നതുവരെ ശ്മശാനത്തിലിരുന്നതിനുശേഷം രാത്രി പുഴയിൽ കുളിച്ചു് വീട്ടിലേക്കു മടങ്ങി.

# 4

ബി. എ. പാസ്സായവർ ഇവിടെ വരുന്നതേ വളരെ അപൂർവം. എൻെറ സ്നേഹിതനായ ഗുംഡൻ മാത്രമാണു് കൂടെക്കൂടെ വരുന്നവൻ. അവൻ വരുമ്പോഴൊക്കെ ഓരോരുത്തനും അവനെക്കൊണ്ടു ''ശരി'' എന്നു പറയിപ്പിക്കാൻ പരിശ്രമിക്കുന്നു. ഞങ്ങളുടെ വാദ്ധ്യാർ പോലും കൂടെക്കൂടെ ഗുംഡനെ വന്നു കാണുന്നു. വാദ്ധ്യാർ എന്നാൽ സ്കൂൾ വാദ്ധ്യാരല്ല. ഞങ്ങളുടെ ഗ്രാമക്കാരെല്ലാം ചേർന്നു് എവിടുന്നോ ഒരുത്തനെ വിളിച്ചു്, അയാൾക്കു കുറച്ചു ശമ്പളം കൊടുത്തു്, കുട്ടികളെ പഠിപ്പിക്കാൻ നിയമിച്ചു. ഇയാൾ ബ്രഹ്മചാരി. വയസ്സു് ഏകദേശം മുപ്പതായിട്ടുണ്ടു്. മെലിഞ്ഞു നല്ല പൊക്കത്തിലാണു്. ബാദരായണകാലത്തെ ഒരു ലോംഗ്കോട്ടു്. കീറിയതാണെങ്കിലും ഒരു മുഴക്കോൽ നീളമുള്ള ഉറുമാലു്. ആറു മുഴത്തിൻെറ ഒരു പാളത്താറു വേഷ്ടി. ഇതാണയാളുടെ വേഷഭൂഷ. ഇയാളുടെ സ്കൂൾ ദിവസവും ഹനുമംനരായൻെറ ക്ഷേത്രത്തിൽ നടക്കും. വാദ്ധ്യാർ കനത്ത, ഭയങ്കര ശബ്ദത്തിൽ കുട്ടികളെ പഠിപ്പിക്കുന്ന പാഠം ഞങ്ങളുടെ ഗ്രാമം മുഴവനും കേൾക്കുന്നു. ഇടയ്ക്കിടയ്ക്കു് വാദ്ധ്യാർ കുട്ടികളെ ശകാരിക്കുന്ന ധ്വനിയും, വേണ്ടി വരുമ്പോൾ അവരുടെ തെറ്റുകൾക്കായി അടിക്കുന്ന ശബ്ദവും കേൾക്കാം. സത്യം പറഞ്ഞാൽ കുട്ടികളെ അടിയ്ക്കാൻ ഇയാൾക്കൊരു മടിയുമില്ല.

വാദ്ധ്യാർ കുട്ടികളെ ദിവസവും അടിച്ചു് അവരുടെ തോലുരിക്കുന്നു എന്നു മാത്രം കരുതല്ലെ. ഞങ്ങളുടെ ആശാൻെറ ശിക്ഷയിലും ഒരു പ്രത്യേകതയുണ്ടു്. ദുർബലരായ കുട്ടികളെ തല്ലാതെ ബലിഷ്ഠരായ കുട്ടികൾക്കു അവരുടെ വീതം

കൂടി കൊടുക്കും. ചൂരൽ കണ്ട ഉടനെ നടുങ്ങുന്ന കുട്ടിക്ക് അടിയില്ല. പക്ഷേ ഓരോ അടിയ്ക്കും അധികം ശാഠ്യം പിടിച്ച്, അടിയെ വകവയ്ക്കാത്ത തടിയന്മാരായ വലിയ പിള്ളേർക്ക് അടി വീണുകൊണ്ടേയിരിക്കും. ആർക്കായാലും ശരി, ഒരു ദിവസം ഇത്ര അടി വീഴണം എന്നതു വാദ്ധ്യാരുടെ നിയമമാണെന്നു തോന്നും. രക്ഷാകർത്താക്കന്മാരുടെ ദൃഷ്ടിയിലും ഈ മനുഷ്യന്റെ അടി വളരെ പ്രയോജനകരമാണെന്ന് ഒരു തോന്നലുണ്ട്. ഓരോരുത്തനേയും തല്ലുമ്പോഴും ആശാൻ ഇങ്ങനെ പറയാറുണ്ട്: "ഈ അടിയ്ക്കായി ഭാവിയിൽ നീ എനിക്കു വളരെ കൃതജ്ഞനാവും. ഞാൻ അടിച്ചതുകൊണ്ടുമാത്രമാണ് നിനക്കു ബുദ്ധി വന്നതെന്ന് നീ തന്നെ പറയും."

ഇയാൾക്കു വീടില്ല. ഗ്രാമത്തിൽ ഓരോരുത്തന്റെ വീട്ടിലും ഓരോ ആഴ്ച താമസിക്കും. ഓരോ ആഴ്ച ഓരോരുത്തരുടെ വീട്ടിലേയ്ക്കു പോകും. അയാളുടെ പക്കൽ ഒരു കൈലേസിൽ കെട്ടാൻ വേണ്ടത്ര സാധനമേ ഉള്ളൂ. പഠിത്തത്തിന്റെ ചിലവ് രക്ഷകർത്താക്കന്മാർക്കു ഭാരമായിട്ടു തോന്നാതിരിക്കാൻ അയാൾ അവർക്കു അനേകം ചെറിയ സഹായങ്ങൾ ചെയ്തുകൊടുക്കും. ഇയാൾക്കും മററുള്ളവരെപോലെ ചിലശക്തികളൊക്കെ ഉണ്ട്. കൂടെക്കൂടെ അയാൾ ഞങ്ങളുടെ ആൾക്കാരെ കൃഷികാര്യങ്ങളിൽ സഹായിക്കും. മകരവിള കൊയ്യാനും വേലി കെട്ടാനുമൊക്കെ സഹായിക്കും. ചില സമയം കന്നുകാലികളെ മേയ്ക്കാൻ കൊണ്ടുപോകും. തന്റെ ചെറിയ രാജ്യമായ സ്കൂളിലൊഴികെ, വെളിയിലുള്ളആൾക്കാരോട് വളരെ നല്ലവനായിരിക്കുന്നു. കുട്ടികളെ കളിപ്പിച്ച്, അമ്മമാരുടെ സ്നേഹത്തിനുപാത്രമാകേണ്ട ഉപായവും അയാൾ കണ്ടുപിടിച്ചിട്ടുണ്ട്. ചെറിയ കുട്ടികളെ തുടയുടെ മേലിലിരുത്തി തൊട്ടിലിലെന്നപോലെ, അനേക മണിക്കൂർ സമയം ആട്ടി കളിപ്പിക്കും. ഇതുകാരണം അയാൾക്ക് കൂടെക്കൂടെ നല്ല പലഹാരങ്ങൾ കിട്ടും!

## 5

ഞങ്ങളുടെ ഗ്രാമത്തിൽ തപാലാപ്പീസ് ഇല്ല. സബ്ആപ്പീസ്സിൽ നിന്നും ഒരു തപാൽക്കാരനെ നിയമിച്ചിട്ടുണ്ട്. പോസ്റ്റ്മാൻ ചെന്നന് ഞങ്ങളുടെ നാടിനെക്കുറിച്ച് നല്ല അഭിപ്രായമാണുള്ളതു്. ആളുകൾക്കെല്ലാം അവനെ വലിയ വിശ്വാസവുമാണ്. അവൻ കത്തു കൊടുക്കാൻ ഓരോ വീട്ടിലും പോയാൽ തിരിച്ചു വരാൻ ഒരു മണിക്കൂറെങ്കിലും ആകും. വീട്ടിൽ നിന്ന് ഊണു കഴിച്ച്, കുട്ടികൾക്കുള്ള പലഹാരപ്പൊതിയെടുപ്പിച്ച്, വീട്ടുടമസ്ഥയുടെ അടുത്തു പോയിട്ട്, 'വരട്ടെ' എന്നു 20 പ്രാവശ്യം പറഞ്ഞു് 20 പ്രാവശ്യം കൈകൂപ്പി മടങ്ങും. അവൻ വന്ന ഉടൻ ആദ്യം ഞങ്ങളുടെ ജോടിദാരരുടെ വീട്ടിൽ പോകും. ജോടിദാരരുടെ ഭാര്യ അവനു് ചോറുവിളമ്പിക്കൊണ്ടു് "വെയിലത്തു

ആറുമൈൽ നടന്നില്ലേ കുറച്ചുനേരം കിടന്നോ'' എന്നുപറഞ്ഞ് അവനെ കിട ത്തും. അവൻ അവിടെ രണ്ടുമണിക്കൂർ ഉറങ്ങിയതിനുശേഷം മാത്രം ഓരോവീട്ടി ലേയ്ക്കും പോകണം. ഇങ്ങനെ താമസിച്ച് എഴുത്തുകിട്ടുന്നതൊഴിവാക്കാൻ പകരം ഗ്രാമക്കാരൊക്കെ ജോടിദാരരുടെ വീട്ടിന്റെ മുമ്പിൽ വന്ന് തങ്ങൾക്ക വന്നി ട്ടുള്ള കത്തുകൾ എടുത്തുകൊള്ളും.

ചെന്നന്റെ കുടുംബം വലുതാണ്. അവന്റെ താമസം പുഴയുടെ അപ്പു റത്തെ സോമനഹള്ളി ഗ്രാമത്തിലാണ്. ഒരാഴ്ചയിൽ രണ്ടു പ്രാവശ്യം ഇവിടെ അവൻ വരും. ഇതു പോലെ ഓരോ ആഴ്ചയും അനേക ഗ്രാമങ്ങളിൽ അവൻ ചുററിക്കറങ്ങും. എന്നാൽ അവന് ഞങ്ങളുടെ ഗ്രാമത്തോടും, ഞങ്ങളോടും എന്തോ ഒരു പ്രത്യേകതയാണ്. അവൻ ഇവിടെ താമസിക്കുന്നില്ലെങ്കിലും ഞങ്ങളുടെ ആൾക്കാരിൽ ഒരാളെന്ന് ഞങ്ങളേവരും കരുതുന്നു.

# 6

ഞങ്ങളുടെ ഗ്രാമത്തിലെ നേതാവ് ജോടിദാരരാണ്. അദ്ദേഹത്തിൽനിന്നല്ലാതെ ഒരു ജോടി മണൽ നിറഞ്ഞ ഗ്രാമം മാത്രം. ഞങ്ങളുടെ ഗ്രാമം ജോടിഗ്രാമമായിട്ട് ഇങ്ങേർക്ക കൊടുത്തിരുന്നെങ്കിൽ അല്പമെങ്കിലും പ്രയോജനമുണ്ടായിരുന്നു. പക്ഷേ ജോടിദാരർക്ക ഞങ്ങളുടെ ഗ്രാമത്തിൽ വേറെ കുറച്ച് നിലവും, പണ വ്യവഹാരങ്ങളും ഉള്ളതുകൊണ്ട് ഈ ജോടിഗ്രാമത്തിന്റെ ആദായത്തെപ്പററി അങ്ങേർക്ക യാതൊരു ചിന്തയും ഉണ്ടായിരുന്നില്ല.

ഹനുമനഹള്ളി ഗ്രാമം, ജോടിദാരരുടെ അപ്പൂപ്പനായ കംഠീരനരസരാജ ഒടയാരോ അഥവാ മുതു മുത്തച്ഛനായ മുമ്മഡി കൃഷ്ണരാജ ഒടയാരോ, കരമൊ ഴിവായി കൊടുത്തതാണ്. ജോടിദാരരുടെ മുതു മുത്തച്ഛൻ, ഫയൽമാന്മാരെ പ്പോലും തോല്പിക്കത്തക്ക ദേഹശക്തി ഉള്ള ആളായിരുന്നു പോൽ. പുളിങ്കറി തിന്നുന്ന ബ്രാഹ്മണനാണെങ്കിലും പുലിവേട്ടയിൽ കേമനായിരുന്നു പോൽ. വടി വീശുന്നതിൽ അദ്ദേഹത്തിനു തുല്യരായവർ ആ കാലത്ത് ആരും ഇല്ലാ യിരുന്നത്രേ. ഒരിക്കൽ അദ്ദേഹത്തിനു മൈസൂറിൽ നിന്നും ഞങ്ങളുടെ ഗ്രാമത്തി ലേയ്ക്കു നടന്നു വരേണ്ടിവന്നു. ഹംപാപുരത്തിനു സമീപം, വേതാളക്കുന്നിന ടുത്ത് വന്നപ്പോൾ നേരം ഇരുട്ടിയിരുന്നു. ആ കുന്നിന്റെ താഴ്വരയ്ക്കു സമീപം എപ്പോഴും കള്ളന്മാരുടെ ഉപദ്രവമുണ്ട്. പക്ഷേ അദ്ദേഹത്തിന് ഏതു കാട്ടിൽ കൂടെയും എത്ര ഇരുട്ടിലും പോകാൻ പേടിയില്ലായിരുന്നു. കൈയിൽ നീണ്ട വടിപിടിച്ചുകൊണ്ട് ഏതു സമയത്തും എവിടെയും നുഴഞ്ഞു കയറുമായിരുന്നു അദ്ദേഹം. വേതാളക്കുന്നിനു സമീപം ഉണ്ടായിരുന്ന ഏകദേശം മുപ്പതു കള്ളന്മാ രുടെ കൂട്ടം ഇങ്ങേരെ ആക്രമിച്ചു. അദ്ദേഹം അവരുടെ മേൽ വടി വീശി. അദ്ദേഹ ത്തിന്റെ അടിസഹിക്കാൻ വയ്യാതെ കള്ളന്മാർ ഓടിപ്പോയി. കുറച്ച് അകലെ

നിന്നുകൊണ്ട് ഇവർ അദ്ദേഹത്തിന്റെ നേർക്ക് കല്ലെറിയാൻ തുടങ്ങി. കല്ലുകൾ മഴ എന്നു് അമ്പുപോലെ വീഴുന്നുണ്ടായിരുന്നു. അദ്ദേഹം കൈയ്യിലുണ്ടായിരുന്ന വടി വീശിക്കൊണ്ടു് കല്ലേറിനെ തടയാൻ ആരംഭിച്ചു. മുപ്പതു കള്ളന്മാർ എറിഞ്ഞ ആയിരക്കണക്കിനുള്ള കല്ലുകൾ, 'കടകട' എന്നു കറങ്ങുന്ന വടിയിൽ തട്ടി അദ്ദേഹത്തിന്റെ ചുററും കുന്നു പോലെ കൂടി. അദ്ദേഹത്തിനു മാത്രം ഒരടിയും കിട്ടിയില്ല. കള്ളന്മാർ ആശ്ചര്യം കൊണ്ടു് തോററു് സ്ഥലം വിട്ടു. ഈ സംഗതി മഹാരാജാവറിഞ്ഞു. ഇത്തരം വടിക്കറക്കത്തിൽ ഇങ്ങനെയുള്ള സാഹസം കാട്ടിയതിൽ സന്തോഷിച്ചു് ഹനുമനഹള്ളിയെ ജോടിഗ്രാമമായി ദാനം ചെയ്തു. ഈയിടെ ജോടിദാരരോടു് ആരെങ്കിലും "നിങ്ങടെ അപ്പൂപ്പൻ എത്ര വലിയ കുടുംബസ്ഥനും വിദ്യാസമ്പന്നനുമായിരുന്നു! മഹാരാജാവു പോലും സ്ഥലം കരമൊഴിവായി കൊടുത്തല്ലോ" എന്നു പറഞ്ഞാൽ അതിനുത്തരമായി ജോടിദാരർ "വിദ്യയും ഇല്ല, ജ്ഞാനവുമില്ല, ഒരു കുന്തോം ഇല്ല, കൈകാലൊക്കെ ഉറപ്പുണ്ടായിരുന്നതു കൊണ്ടു സമ്മാനം കിട്ടി. നന്നായി പണിചെയ്തു്, കടിച്ചാൽ പൊട്ടാത്ത കരുത്തുള്ള ദേഹമായാൽ നിങ്ങൾക്കും കരമൊഴിവായി സ്ഥലം കിട്ടിയേക്കും" എന്നു പറയാറുണ്ടു്.

രാമയ്യംഗാരെക്കുറിച്ചു ജോടിദാരർ അനേകം കഥകൾ പറയാറുണ്ടു്. രാമയ്യംഗാർ ഉദാരമതിയും, മാനവും മര്യാദയുമായി ജീവിച്ചയാളുമായിരുന്നു. സ്വന്തമായി അദ്ദേഹം കൃഷിചെയ്യിപ്പിച്ചു വന്നു. ദിവസവും അദ്ദേഹത്തിന്റെ വയലുകളിലും തോട്ടങ്ങളിലുംഅനേകം കൂലിക്കാർ പണി എടുത്തു കൊണ്ടിരുന്നു. അദ്ദേഹം ഇന്നു നടപ്പിലുള്ളതു പോലെ കൂലിക്കാരെ "നീവാടാ, നീവാടാ" എന്നു വിളിക്കാറില്ലായിരുന്നു. അഥവാ മണിയടിയ്ക്കാറുമില്ലായിരുന്നു. തെരുവിന്റെ മുൻവശത്തുനിന്നു് ആകാശത്തെ നോക്കി ഒരു പ്രാവശ്യം തോക്കിൽ നിന്നും വെടിയുണ്ടപാറിക്കും. കൂലിക്കാർ ജോലിക്കു ഉടനെ ഹാജരാകുകയും ചെയ്യും. കൂലിക്കാരെ തിരിച്ചയക്കാനും ഇതേ പണി. അപ്പോഴും ഒരു പ്രാവശ്യം വെടിവെയ്ക്കും. ഇതുകാരണം ജോടിദാരരുടെ മുതുമുത്തച്ഛന്മാർക്കു് വെടി രാമയ്യംഗാർ എന്ന പേർ വന്നു പോൽ.

വെടി രാമയ്യംഗാരുടെ ഔദാര്യം കാണിക്കാൻ ജോടിദാരർ വേറൊരു കഥ പറയുന്നു. രാമയ്യംഗാർ നല്ലൊരു കുതിര സവാരിക്കാരൻ കൂടിയായിരുന്നുവത്രെ. ദിവസവും തന്റെ കുന്നുപോലത്തെ കുതിരപ്പുറത്തിരുന്നു് വയലിൽ പോകുന്നതിനു മുൻപു് ഗ്രാമത്തിലെ പുരോഹിതനു് 8 അണ അഥവാ 4 അണ കൊടുക്കുക പതിവായിരുന്നു. ഒരു ദിവസംരാമയ്യംഗാർ കരിമ്പുംതോട്ടത്തിലേയ്ക്കു് ധൃതിയിൽ പോകാനൊരുമ്പെട്ടു. കൃത്യം അതേ സമയം പുരോഹിതൻ അവിടെ വന്നു. രാമയ്യംഗാർ 'ഇങ്ങേർ,ദിവസവും വരുന്നു,ഈ ദിവസം ഇങ്ങേർക്കു് പത്തു രൂപാ ഒന്നിച്ചു കൊടുത്താൽ ഇനി 20 ദിവസം എന്നോടു പണം ചോദിക്കയില്ല. പാവപ്പെട്ട ബ്രാഹ്മണൻ ദിവസവും എന്തിനലയണം' എന്നു കരുതി അകത്തുപോയി പെട്ടിയിൽ നിന്നും 20 അരരൂപാനാണയങ്ങളുടെ ഒരു പൊതി എടുത്തു കൊണ്ടുവന്നു്, പുരോഹിതന്റെ കൈയിൽ കൊടുത്തിട്ടു് വേഗത്തിൽ

കതിരപ്പുറത്തു കയറി പുറപ്പെട്ടു. പുരോഹിതൻ വഴിയിൽ പൊതി അഴിച്ചു നോക്കി. ഇരുപതു സവരൻ കണ്ണിൽപ്പെട്ടു. അയാൾ വല്ലാതെ പരിഭ്രമിച്ചു. ഇരുപതു സവരൻ പൊതിഞ്ഞു വച്ചിരുന്ന പൊതി രാമയ്യംഗാർ അറിയാതെ തനിക്കു കൊടുത്തുപോയി എന്നൂഹിക്കാൻ അയാൾക്കു വളരെ നേരം വേണ്ടിവന്നില്ല. പക്ഷേ, രാമയ്യംഗാർ എപ്പോഴെങ്കിലും പെട്ടി തുറന്നു സവരൻ ഇല്ലാത്തതറിഞ്ഞാൽ തന്റെ ഗതി അധോഗതിയാകും എന്ന ഭയത്തിൽ അയാൾ തിരിച്ചു രാമയ്യംഗാരുടെ കരിമ്പുതോട്ടത്തിലേയ്ക്കു ഓടി. രാമയ്യംഗാർ കൂലിക്കാരുടെ മദ്ധ്യേ നിന്നുകൊണ്ടു അവർക്കു കരിമ്പിനു കുഴി "അവിടെ എടുക്കു, ഇവിടെ എടുക്കു" എന്നൊക്കെ നിർദ്ദേശിച്ചുകൊണ്ടിരിക്കയായിരുന്നു. പുരോഹിതൻ വീണ്ടും വന്നതറിഞ്ഞു അദ്ദേഹം വിചാരിച്ചു "എന്തിനാ ഇങ്ങേര് വീണ്ടും വരുന്നതു്." പുരോഹിതൻ അദ്ദേഹത്തിന്റെ സമീപത്തേയ്ക്കു വന്നു ഭയം നിറഞ്ഞ ശബ്ദത്തിൽ "സ്വാമീ രാമയ്യംഗാരേ, നിങ്ങൾ എനിക്കു 8 അണയ്ക്കു പകരം സ്വർണ്ണനാണ്യത്തിന്റെ പൊതിയാണു തന്നതു്. തിരിച്ചുകൊണ്ടുവന്നിട്ടുണ്ടു്. ദയവായി തിരിച്ചെടുത്തോളണേ" എന്നു പറഞ്ഞുകൊണ്ടു കടലാസ്സുപൊതി അഴിച്ചു. പ്രഭാതസൂര്യന്റെ പ്രകാശത്തിൽ സ്വർണ്ണം പളപള എന്നു മിന്നുന്നുണ്ടായിരുന്നു. രാമയ്യംഗാർ ഒരു പ്രാവശ്യം ആശയോടെ നോക്കിക്കൊണ്ടു പറഞ്ഞു: "ശരി, പോണം, ഞാൻ ഒരു പ്രാവശ്യം കൊടുത്ത വസ്തു തിരിച്ചെടുക്കയില്ല." പുരോഹിതനും കൂലിക്കാരും ആശ്ചര്യം കൊണ്ടു മൗനം പൂണ്ടു.

ഇങ്ങനത്തെ രാമയ്യംഗാരുടെ വംശത്തിൽ ജനിച്ചവനായതുകൊണ്ടു ഞങ്ങളുടെ ജോടിദാരരും രാമയ്യംഗാരുടെ ഗാംഭീര്യം, തലയെടുപ്പു്, ദർപ്പം സത്യസന്ധത ഇവ നിലനിർത്താൻ വളരെയധികം പരിശ്രമിക്കുന്നു. കഴിയുന്നിടത്തോളം പഴയകാലത്തെ മഹാരാജാക്കന്മാരെപ്പോലിരിക്കണം എന്നാണു് ഇദ്ദേഹത്തിന്റെ ആഗ്രഹം. നാട്ടിൽ പുതുതായിട്ടാരെങ്കിലും വന്നാൽ അവരെ 'ഉണ്ണാൻ ഞങ്ങടവിടെ വരണം' എന്നു വിളിക്കുന്നതു് അദ്ദേഹത്തിന്റെ പതിവാണു്. പക്ഷേ, വീട്ടിലോ വേലക്കാരില്ല. പാവം, ഭക്ഷണം പാകം ചെയ്യു് അദ്ദേഹത്തിന്റെ ഭാര്യക്കു മതിയാവും. ചില സമയങ്ങളിൽ ജോടിദാരർ പുഴയിൽ കുളിക്കാൻ പോയി തിരിച്ചു വരുമ്പോൾ വഴിയിൽ ഹാസനത്തേയ്ക്കു പോകുന്ന നാലഞ്ചു ബ്രാഹ്മണരെ വിളിച്ചുകൊണ്ടുവരും. ഇതു കാരണം അങ്ങേരുടെ ഭാര്യയ്ക്കു പ്രാണവേദനയാകും.

ഒരു ദിവസം ജോടിദാരർ ഉണ്ണാനിരിയ്ക്കുയായിരുന്നു. നാലു വിദ്യാർത്ഥികൾ ഞങ്ങളുടെ നാട്ടിന്റെ പ്രകൃതി സൗന്ദര്യം—നദി, തോടുകൾ, പച്ചപ്പാടങ്ങൾ അരുവികൾ ഇവയുടെ സൗന്ദര്യം—കണ്ടുരസിക്കാൻ ഹാസനത്തിൽ നിന്നും വന്നിരുന്നു. വഴിയിൽ സംസാരിച്ചുകൊണ്ടുപോകുന്ന അവരെ നോക്കിയ ജോടിദാരർ, അവരെ അകത്തു വിളിച്ചു "കൈകാൽ കഴുകീട്ടു വരണം" എന്നു പറഞ്ഞു് അവർക്കും ഇല ഇടുവിച്ചു. വന്നവർക്കു ഭക്ഷണം ഇല്ലായിരുന്നു. 'ചോറായിട്ടില്ല' എന്നു ഭാര്യ എത്ര പ്രാവശ്യം ആംഗ്യം കാണിച്ചിട്ടും ജോടിദാരർ അതു കണ്ടില്ല. വിദ്യാർത്ഥികൾ കാലുകഴുകാൻ കുളിമുറിയിൽ പോയ

പ്പോൾ അദ്ദേഹത്തിൻെറ ഭാര്യ ''ഭക്ഷണം പാകം ചെയ്യിട്ടില്ലല്ലോ? ഒരു നിമിഷം കഴിയരുതോ'' എന്നു ചോദിച്ചു. പക്ഷേ ജോടിദാരർക്കു വല്ലാതെ വിശക്കുന്നുണ്ടായിരുന്നു. അദ്ദേഹം കാലത്തു കാപ്പി, മസാല ദോശ ഒന്നും തിന്നു ന്നവനല്ല. അദ്ദേഹം പറഞ്ഞു, ''വല്ലാതെ വിശക്കുന്നുണ്ടല്ലോ.''

ഭാര്യ:— ''എന്നാലിരിക്കണം, നിങ്ങൾക്കു് വിളമ്പാം. ആ സമയം കൊണ്ടു ചോറു വേകും. വന്നവരു് പിന്നെ ഉണ്ണട്ടെ. നിങ്ങൾ കാലത്തു മുതൽ വിശ ന്നോണ്ടു ഇരിയ്ക്കയല്ലേ.''

ജോടിദാരർ:—''അതൊന്നും സാദ്ധ്യമല്ല. വന്നവരുടെ കൂടെയേ ഞാനുണ്ണു. ഇനി യും കുറച്ചു ചോറും കറിയും വയ്ക്കു.''

ജോടിദാരരുടെ ഭാര്യ, പാവപ്പെട്ട ബ്രാഹ്മണൻ വല്ലാതെ വിശന്നിരിക്കു ന്നല്ലോ എന്നു കരുതി വെളിയിൽ വന്നു. വിദ്യാർത്ഥികൾ അവിടിരുന്നു് തങ്ങളുടെ പക്കലുണ്ടായിരുന്ന വർത്തമാനപ്പത്രം വായിച്ചുകൊണ്ടു് ''ഇപ്പം ഒരു കപ്പ് കാപ്പി കിട്ടിയിരുന്നെങ്കി!'' എന്നു പറഞ്ഞുകൊണ്ടിരുന്നു. അതു കേട്ട ജോടിദാരരുടെ ഭാര്യ——''എത്ര ക്ഷീണിച്ചിരിക്കുന്നു. ഒരു ലോട്ട കാപ്പി കുടി ച്ച് അല്പം വിശ്രമിച്ചിട്ടു പിന്നെ ഊണുകഴിക്കാമല്ലോ.'' എന്നു പറഞ്ഞു.

പിള്ളേർക്കു സ്വർഗ്ഗം കൈയിൽ കിട്ടിയതു പോലായി. അവർ ചാടി ക്കൊണ്ടു് പറഞ്ഞു: ''ജോടീദാരർ എന്തു് ഹോസ്പിററബിൾ. അദ്ദേഹ ത്തിൻെറ ഭാര്യയാണെങ്കിൽ, വാട് എ നൈസ് വുമൺ!'' വിദ്യാർത്ഥികൾ തൊട്ടിലിൻെറ പുറത്തിരുന്നു് അതുമിതും പറഞ്ഞുകൊണ്ടിരിക്കുന്നതു കണ്ടു ജോടിദാരർ വെളിയിൽ വന്നു് ''എണീക്കിൻ ഉണ്ണാൻ'' എന്നുപറഞ്ഞു. കുട്ടി കൾ തങ്ങൾക്കു കിട്ടാൻ പോകുന്ന കാപ്പിക്കു പൂജ്യം വീഴമോ എന്നു കരുതി ''നിങ്ങൾ ഉണ്ണണം. ഞങ്ങൾക്കു ഇനി ഒരു മണിക്കൂർ കഴിഞ്ഞതാവാം.'' എന്നു പറ ഞ്ഞു. ജോടിദാരർ നിവൃത്തിയില്ലാതെ അകത്തുപോയി. താനൊരുത്തൻ ഒററ ക്കു് ഉണ്ണുമ്പോൾ തനിക്കുണ്ടാകുന്ന അവമാനത്തിനു് അവിടെ ഉത്തരം കിട്ടാനും മതി എന്നു കരുതി രണ്ടു മൂന്നു പ്രാവശ്യം ഭാര്യയുടെ മുഖത്തോട്ടു നോക്കി.

# 7

ഞങ്ങളുടെ ഗ്രാമത്തിലെ നാണിയെ നിങ്ങൾക്കു തീർച്ചയായും പരിചയ പ്പെടുത്തണം. ഇവൻെറ മുഴുവൻ പേരു് 'നാരായണ അയ്യംഗാർ' എന്നാണു്. ഇവനു് ഏകദേശം നാല്പതു വയസ്സുകാണും. ഇരുപത്തി രണ്ടു വയസ്സിൽ വിവാ ഹം കഴിച്ചു വിധുരനായി. ഈയിടെ അനേകം പേർ പറഞ്ഞിട്ടും അവൻ രണ്ടാ മതു വിവാഹം കഴിച്ചില്ല. ഇവൻെറ പക്കൽ അൽപം പൂർവിക സ്വത്തുണ്ടു്. ആവശ്യങ്ങൾ അധികമില്ലാത്തതുകൊണ്ടു് തൃപ്തിപ്പെട്ടു്, കടക്കാരനാകാതെ മിത വ്യയം ചെയ്തു് സുഖമായി ജീവിക്കുന്നു.

ജോടിദാരരും ഇവനും വലിയ കൂട്ടുകാരാണ്. അദ്ദേഹമാണ് ഇവനെ ആദ്യം 'നാണി' എന്നു വിളിക്കാൻ തുടങ്ങിയതു്. ഈയിടെ എല്ലാരും അവനെ ഇതേ പേരു വിളിക്കുന്നു. നാണി ഈ ഗ്രാമത്തിലെ സന്നദ്ധസേവകനാണ്. ആർക്കും ഏതു സമയത്തും തന്നെക്കൊണ്ടു ചെയ്യാൻ കഴിയുന്ന സഹായം ചെയ്യാൻ അവൻ തയ്യാറായിരിക്കും. ജോടിദാരരുടെ പ്രവൃത്തികൾക്കെല്ലാം നാണി വലം കൈയാണ്. ഇവനും ഗ്രാമത്തിലെ മററുള്ളവരെപ്പോലെ വലിയ വിനോദപ്രിയനാണ് ഞങ്ങളൊക്കെ അവനെ ഉത്തരവാദിത്വമില്ലാത്ത മനുഷ്യനെന്നു വിളിയ്ക്കാറുണ്ടു്. കൃഷിക്കാർക്കാണെങ്കിൽ അവൻ ജീവനാണ്. അവനെ എല്ലാരും 'സർവജ്ഞൻ നാണപ്പൻ' എന്നാണ് വിളിക്കുന്നതു്.

നാണി എപ്പോഴും 'രസം' പോലെ ചൊടിയും ചുണയുമുള്ള മനുഷ്യനാണ്. ലക്ഷണമൊത്ത വലിയ മുഖം. മൂക്കു കിളിച്ചുണ്ടുപോലെ അൽപം വളഞ്ഞിട്ടുണ്ടു്. തിളങ്ങുന്ന കണ്ണുകൾ. അവയിൽ വിനോദവും കുചേഷ്ടയും കളിയാടുന്നു. അവനെവിടെ ഉണ്ടോ അവിടെ ചിരിയും ബഹളവും. അല്ലാതെ മറെറാന്നും കേൾക്കാനില്ല. ഉള്ളതുകൊണ്ടു തൃപ്തിപ്പെടുക എന്നതു് അവൻെറ സ്വഭാവവിശേഷമാണ്. സമയത്തിനും സ്ഥലത്തിനും പററിയതുപോലെ തൻെറ പെരുമാററത്തേയും, സംസാരത്തേയും പരുവപ്പെടുത്തി, എല്ലാരുടേയും സ്നേഹിതനാകാനുള്ള ശക്തി അവനുണ്ടു്. അവൻ ഇവിടത്തെ 'സ്ഥലപുരാണ'മാണ്. ഓരോ വീട്ടിൽ നടക്കുന്ന സംഗതികളും അവൻ അറിയുന്നുണ്ടു്. രണ്ടു മൂന്നു തലമുറകൾക്കു മുൻപു നടന്ന സംഗതികളൊക്കെ അവൻ പറയും. ഇതുകൊണ്ടു് വയസ്സന്മാർക്കും അവനെ വലിയ കാര്യമാണ്. ഏതു സമയത്തും, ആരേയും സഹായിക്കാൻ തയ്യാറാകുന്നതുകൊണ്ടു് സ്ത്രീകൾക്കും അവനോടു് വലിയ ബഹുമാനവും വിശ്വാസവും ഉണ്ടു്. നാണി രണ്ടു മൂന്നു സംസ്കൃത പുസ്തകങ്ങളിൽ നിന്നും കൂടെക്കൂടെ ചില ശ്ലോകങ്ങൾ ഉരുവിടും. ''ജൈമിനിഭാരത'' ത്തിൽ നിന്നും മൂന്നു നാലു പദ്യം ചൊല്ലും. ഓരോ വാക്കിനും ഓരോ പഴഞ്ചൊല്ലു പറയും. തനിയ്ക്കറിവില്ലാത്ത വിഷയമൊന്നുമില്ലെന്നു് അഭിനയിക്കും. ഇതൊക്കെ കണ്ടിട്ടു് ഞങ്ങളുടെ ആൾക്കാരിൽ അനേകംപേർ ''ഇവൻ സാക്ഷാൽ വിദ്യാവാചസ്പതി, ഇവനെക്കാൾ വലുതായ ജ്ഞാനി ഈ ലോകത്തിലേ ഇല്ല'' എന്നു പോലും വിചാരിച്ചിട്ടുണ്ടു്. കൊച്ചുകുട്ടികൾക്കാണെങ്കിൽ ഇവൻ ആശാനാണ്. നാണി അവരുടെ മുൻപിൽ 'ബയലാട്ട'[1]ത്തിലെ ഭീമൻ, കീചകൻ തുടങ്ങിയ പാത്രങ്ങളെ വളരെ നന്നായി അവതരിപ്പിക്കും. പൊടിഡപ്പിയുടേയും കൈലേസിൻേറയും സഹായത്താൽ കൈയ്യിൽ ഒരു വയസ്സിയെ ഉണ്ടാക്കി കാണിക്കും. ഇവൻ പേരയ്ക്ക, കത്തികൊണ്ടു് വിശേഷരീതിയിൽ അരിഞ്ഞാൽ ഒരു വശം കാളപോലെയും മറെറാരു വശം ഒട്ടകം പോലെയും കാണും. ഇതു കണ്ടിട്ടു് കുട്ടികൾ ചിരിച്ചു ചിരിച്ചു തലതല്ലും.

കുട്ടികൾക്കു നാണിയെ കണ്ടാൽ വിശ്വാസവും, ആനന്ദവും ഉണ്ടാകാൻ വേറൊരു കാരണം കൂടി ഉണ്ടു്. നാണി സംസാരിക്കുമ്പോഴൊക്കെ അന്ത്യപ്രാ

---

1 മൈസൂർ രാജ്യത്തിൽ അഭിനയിയ്ക്കപ്പെടാറുള്ള ഒരു നാടോടി നൃത്യനാടകം.

സമില്ലാതെ സംസാരിക്കില്ല. അവന്റെ മുൻപിൽ ഒരു വരി പറഞ്ഞാൽ അവൻ അതു പോലത്തെ മുപ്പതു വരികളുണ്ടാക്കും. കുട്ടികൾ ചിരിയ്ക്കും. നാണി ഒരു പ്രാവശ്യം ഇങ്ങനെ ചൊല്ലി.

1. 'നമ്മിൽ തമ്മിൽ ഭേദം
നമുക്കുള്ള തൊററ വേദം'

കുട്ടികൾ 'പ്രാസം തുടങ്ങി' എന്നു കളിയാക്കി. താൻ പറയുന്ന എല്ലാ വാക്കുകളും അർത്ഥവത്താണോ എന്ന് അവനറിവില്ല. പക്ഷേ ഓരോ പ്രാവശ്യവും അവൻ തോന്നിയതുപോലെ സംസാരിക്കുന്ന വാക്കുകൾ അർത്ഥവത്തായി രിക്കും. കുട്ടികൾക്കാണെങ്കിൽ അർത്ഥത്തിലൊന്നും അത്ര ആകർഷണമില്ല. എപ്പോഴും ഒരേ പോലത്തെ വാക്കുകൾ അല്പവും തടസ്സമില്ലാതെ കടുക പൊട്ടുന്നതുപോലെ പറയുന്നല്ലോ. അതിലാണവക്ക് കൂടുതൽ സന്തോഷം. തനിക്കുള്ള ഈ ശക്തി മററുള്ളവർക്കു കാണിക്കാൻ നാണിക്കും വലിയ ഇഷ്ടമാണ്. 'ആരോ എവിടെയോ പോയി' എന്നു ഒരു വാക്കു കിട്ടിയ ഉടൻ

2. 'അവർ പോകാതിരുന്നാൽ കഷ്ടം
അപ്പോൾ ദേശത്തിനു നഷ്ടം
നമ്മൾക്കൊക്കെ ജാതി ഭ്രഷ്ടം
നാം പറയുന്ന വാക്കൊക്കെ സ്പഷ്ടം.'

കുട്ടികളൊക്കെ ചിരിച്ചു. നാണി വീണ്ടും

3. 'അവർക്കു സുഖം
നമുക്കു ദുഃഖം
എരിയുന്നു മുഖം
ചോദിക്കാനില്ല സുഖം' എന്നു പാടി.

അതേ സമയം ഒരു കുട്ടിയുടെ മുംജിയുടെ സംസാരം വന്നു. ഉടനെ അവൻ

4. 'അവനു് എന്തിനു മുംജി
കുടിയ്ക്കാനില്ല കഞ്ഞി
നൂലിൽ പരുത്തി കടഞ്ഞു്
കിട്ടുന്ന വയറിനു കഞ്ഞി' എന്നു പാട്ടുണ്ടാക്കി.

പട്ടണത്തിലെ ബോരൻ 'ആർക്കോ കല്യാണം' എന്നു പറഞ്ഞ ഉടൻ നാണി,

5. 'അവനില്ല ലഗ്നം
വീട്ടിൽ വന്നില്ല ഹെഗ്ണം *
പിന്നീടായതു ഭഗ്നം
ദേഹമാകെ നഗ്നം.'

ഇങ്ങനെ പാടി ദിവസവും താൻ നിൽക്കുന്ന സ്ഥലത്തുള്ള ആളുകളെ ചിരിപ്പിക്കുന്നതു് കാണാം.

---

* ഭാര്യ

# 8

ഒരു ദിവസം ഞങ്ങളുടെ ഗ്രാമത്തിലെ യക്ഷഗാന സഭക്കാർ ഒരു കളി ഏർപ്പെടുത്തി. കഥ ഹരിശ്ചന്ദ്ര കഥയാണ്. കളിയ്ക്കുള്ള ഏർപ്പാടെല്ലാം ചെയ്തത് ഷാറം മാപ്പിളയാണ്. മാപ്പിളയ്ക്കും ഭാഗവതരുടെ കളിയ്ക്കും എന്താ സംബന്ധം?' എന്നു ചോദിയ്ക്കല്ലേ. ഈ മാപ്പിള നാട്ടിലെ എല്ലാ ജോലിക്കും മുഖ്യസ്ഥാനം വഹിക്കുന്നു. തേരോട്ട സമയത്തും, വേറെ ഉത്സവ സമയത്തും, ഷാറം മാപ്പിള കാലത്തു മുതൽ വൈകുന്നേരം വരെ അമ്പലത്തിനകത്തു് ചുററിക്കൊണ്ടിരിക്കും. ഉത്സവ എഴുന്നള്ളിപ്പിനു ഒരുക്കേണ്ട വാഹനങ്ങൾ ഒരുക്കുന്നതിലും രഥം കെട്ടി പലവിധത്തിൽ അലങ്കരിക്കുന്നതിലും, ഭഗവാനു വേണ്ട പുഷ്പഹാരങ്ങൾ കൊണ്ടുവന്നു്, ആളുകളെ വിളിച്ചു്, ഉത്സവ എഴുന്നള്ളിപ്പ് കൃത്യസമയത്തു പുറപ്പെടുവിയ്ക്കാനും, മുഖ്യസ്ഥാനം വഹിക്കുന്നു. ''ഇതു വിഗ്രഹാരാധന; താൻ മുസൽമൻ. വിഗ്രഹങ്ങളെ ആരാധിക്കുന്നതു തൻെറ മതത്തിനു എതിരു്'' എന്ന ഭാവന അവനില്ല. എല്ലാ ഉത്സവ സമയത്തും ചുവപ്പു ഷാറം പുതച്ചുകൊണ്ടു്, കൈയിൽ ചൂരൽ പിടിച്ചുകൊണ്ടു്, മാപ്പിള ചുററിക്കൊണ്ടിരിക്കും. അവനോടു് എതിരു പറയാൻ ആർക്കും ധൈര്യമില്ല. ഗ്രാമത്തിലെ പട്ടേലൻ എത്ര പ്രാവശ്യം ചെന്നു വിളിച്ചാലും വരാത്ത അഗ്ലേകാർ ഗൗഡന്മാർ, വളരെ ദൂരത്തിൽ മാപ്പിളയുടെ ഷാറം കണ്ട ഉടൻ പുറപ്പെട്ടു വരും.

മാപ്പിളയെ നേരിട്ടു കണ്ടാലും ഇങ്ങനെ തന്നെ ഭയമുണ്ടാകും. ആറടി ഉയരം, പരന്ന നെഞ്ചു്, തടിച്ചു കൊഴുത്ത മാംസ ഖണ്ഡങ്ങൾ കൊണ്ടുള്ള കൈകാലുകൾ, പരന്ന നെററി, വട്ടത്താടി. അവിടവിടെ വെളുത്ത രോമം കാണുന്ന മീശ. അവനെ കണ്ടാൽ കുട്ടികളൊക്കെ വല്ലാതെ ഭയപ്പെടും. വലിയവർ അവൻെറ വാക്കിനു് വിലമതിക്കും. അവൻ ഞങ്ങളുടെ ഗ്രാമത്തലവനാണ്. ആരുടെ വീട്ടിലൊക്കെ കലഹങ്ങൾ നടക്കുന്നു—സഹോദരന്മാർ തമ്മിലായാലും ദായാദികൾ തമ്മിലായാലും_എല്ലാം അവനറിയുന്നുണ്ടു്. ഗ്രാമത്തിലെ ഒരൊററ കലഹവും അവൻ കച്ചേരിയിലോട്ടു വിടുകയില്ല. എല്ലാ ആവലാതിയും അവൻെറ ടുത്തു തന്നെ വരണം. പക്ഷപാതമില്ലാത്ത തീർപ്പു് നടക്കും. ഈയിടെ ആളുകൾ കോർട്ടിലേയ്ക്കു പോകാനാരംഭിച്ചെങ്കിലും അവൻെറ വാക്കിനെ എതിർത്തു സംസാരിയ്ക്കാനുള്ള ധൈര്യം ആർക്കുമുണ്ടാവില്ല. ഇവൻ ഇങ്ങനെ കുറഞ്ഞതു നൂറിൽപരം കലഹങ്ങൾ രണ്ടുകക്ഷികൾക്കും ഗുണമാകും വിധം തീർത്തിട്ടുണ്ടു്. ഗ്രാമത്തിലെ പക്ഷപാതരാഹിത്യത്തിനും ന്യായത്തിനും മാപ്പിളയുടെ പഞ്ചായത്തു് ശരിയായ ഉദാഹരണമാണ്.

എൻെറ അളിയൻ കോടതിയൊക്കെ കണ്ട ആളാണ്. അദ്ദേഹത്തിനു ഷാറം മാപ്പിളയുടെ ന്യായം, അവൻെറ പഞ്ചായത്തു്, തുടങ്ങിയവയിൽ അത്ര വിശ്വാസമില്ല. അദ്ദേഹം പറഞ്ഞുകൊണ്ടിരുന്നു, ''മാപ്പിളയുടെ തീർപ്പൊക്കെ വെറും പൊള്ളയാണു്, അവനെന്തറിയാം?'' ഒരു പ്രാവശ്യം അളിയനു പോലും തൻെറ

അഭിപ്രായം മാറേണ്ട സന്ദർഭം വന്നു. കമ്പോളത്തിലെ തിമ്മനും, ഹനുമനും കഴിഞ്ഞ കുറേ ദിവസങ്ങളായി ഒരു ചെമ്മരിയാടിന്റെ കാര്യത്തിൽ വഴക്കു കൂടി. ഹനുമന്റെ ഒരു ചെമ്മരിയാട്ട് ഒരു രാത്രി എവിടെയോ ഓടിപ്പോയി. തിമ്മന്റെ വീട്ടുകാർ അതിന്റെ കഥ തീർത്തു എന്ന് ഹനുമനൊരു സംശയം. ഇതു കാരണം ഈ രണ്ടു കൂട്ടർക്കും കുറെ ദിവസങ്ങളായി മനസ്താപമുണ്ടായിരുന്നു. ഹനുമന്റെ വീട്ടിൽ ചാകാറായ ഒരു കുതിര ഉണ്ടായിരുന്നു. അതു് ഒരു രാത്രി കുളത്തിന്റെ സമീപത്തുള്ള പാശി പററിയിരിക്കുന്ന സ്ഥലത്തു വീണു ചത്തു. ഹനുമൻ തന്റെ രണ്ടു കുട്ടികളുടെ സഹായത്താൽ ആ കുതിരയുടെ നാലു കാലും കെട്ടി, തിമ്മന്റെ പാടത്തിനകത്തു കൊണ്ടു വന്നിട്ട് അതിന്റെ വായ്ക്ക് ഒരു ചാക്കു വച്ച് കയറു കൊണ്ടു മുറുക്കി കെട്ടി, കാണുന്നവർക്കു അതിനെ ശ്വാസം മുട്ടിച്ചുകൊന്നതാണെന്നു തോന്നത്തക്കവണ്ണം ഇട്ടു. അടുത്തദിവസം ഹനുമന്റെ കുതിരയെ തിമ്മൻ തന്റെ പാടത്തിട്ട് ശ്വാസം മുട്ടിച്ചു കൊന്നൊടുക്കിയ വർത്തമാനം നാടൊക്കെ പരന്നു. ഹനുമന്റെ ചെമ്മരിയാടിന്റെ നഷ്ടത്തിനും ഇതിനും തമ്മിൽ ആളുകൾ എങ്ങനെയോ ബന്ധമുണ്ടാക്കി; തിമ്മൻ ഇതു ചെയ്തിരിക്കാനും മതി എന്നു പറയാൻ തുടങ്ങി.

ഇരിക്കട്ടെ, ഷാം മാപ്പിളയല്ലേ, ഞങ്ങളുടെ ധർമ്മപുത്രൻ. അവനോട് തിമ്മന്റെ വയലിനു സമീപം വരാൻ പറഞ്ഞു. കളി ഒന്നു നോക്കിയേക്കാമെന്നു കരുതി എന്റെ അളിയനും അവിടെ വന്നു. മാപ്പിള രണ്ടു പേരേയും വിചാരണ നടത്തി. തലേദിവസം രാത്രി തന്റെ കുതിര തിമ്മന്റെ പാടത്തിൽ മേഞ്ഞുകൊണ്ടിരുന്നതായി താൻ കണ്ടെന്ന് ഹനുമൻ പറഞ്ഞു. ഷാം മാപ്പിള പാടം നല്ലപോലെ പരിശോധിച്ചു നോക്കി. അവിടെ കുതിര പാടത്തിൽ വന്ന കുളമ്പിന്റെ പാടുകൾ ഇല്ലായിരുന്നു. ഇനി ബാക്കിയുള്ള വിഷയങ്ങളെയെല്ലാം അവൻ ഊഹിച്ചറിഞ്ഞു. ഷാംമാപ്പിള ഈ സംഗതി അവിടെ കൂടിയിരുന്നവരെയെല്ലാം പറഞ്ഞു കേൾപ്പിച്ച്, കുതിര പാടത്തു വന്നു മരിച്ചതല്ല, മരണശേഷം കൊണ്ടുവരപ്പെട്ടതാണെന്നും തെളിയിച്ചു. അവസാനം ഹനുമൻ താൻ ചെയ്ത തെററ് ഏററു പറഞ്ഞു. ഹനുമനും അവന്റെ കുട്ടികൾക്കും അന്നു മുതൽ ''ചത്തകുതിര ചുമക്കുന്നവർ'' എന്ന ഇരട്ടപ്പേരു കിട്ടി. എന്റെ അളിയനും ഈയിടെ ഒരു ദിവസം എന്നോട് പറഞ്ഞു ''കേട്ടോ, കൊള്ളാം ചില സമയം മാപ്പിള നന്നായി വഴക്കു തീർത്തു കൊടുക്കും'' ഷാം മാപ്പിള ഇങ്ങനത്തെ എത്രയോ സന്ദിഗ്ധ നിമിഷങ്ങളെ തൃപ്തികരമാംവണ്ണം തരണം ചെയ്തിട്ടുണ്ട്. ഇവന് എഴുതാനും വായിക്കാനും അറിവില്ല. കഠാരിവച്ച് കൈ അടയാളമിടും. ''ഞങ്ങൾ ടിപ്പു സുൽത്താന്റെ വംശക്കാരായ ശൂരന്മാർ. അതു കൊണ്ടു കഠാരി ഞങ്ങളുടെ ദസ്തത്തിന്റെ അടയാളം'' എന്നു പറയുകയും ചെയ്തു. ഹിന്ദുക്കളായ ഞങ്ങളുടെ കൂടെ ആയതുകൊണ്ട് അവന് കുറാനേക്കാൾ രാമായണ മഹാഭാരതകഥകളാണ് നന്നായിട്ടറിയാവുന്നത്. അവന്റെ തീർപ്പുകളിലൊക്കെ ഭാരതത്തിലെ കഥകൾ ഉദാഹരിച്ചിരുന്നു. അവൻ പഠിപ്പില്ലാത്തവൻ മാത്രമല്ല, ദരിദ്രനും ആയിരുന്നു. പക്ഷെ, എങ്ങിനെയെങ്കിലും പണിപ്പെട്ട് ഒരുവർഷത്തേയ്ക്കു വേണ്ടത്ര നെല്ല് വിളയിച്ചിരുന്നു.

ഹരിശ്ചന്ദ്രനാടകം കളിക്കാൻ ഞങ്ങളുടെ ആറക്കാർ തീരുമാനിച്ചു എന്നു പറഞ്ഞല്ലോ. ആ ദിവസം ഞങ്ങളുടെ ഗ്രാമത്തിലെ നടന്മാരുടെ ബഹളം കേ ക്കയേ വേണ്ട. ഇവിടെ 'ബയലാട്ടം' എന്നു കേട്ടാൽ സമീപത്തുള്ള പത്തു പന്ത്രണ്ടു ഗ്രാമങ്ങളിലെ ആളുകൾ ഒന്നിച്ചു ചേരും. ആയിരത്തിൽപരം ആളുകളുടെ മുമ്പിൽ അഭിനയിക്കാൻ കഴിവുള്ള ഞങ്ങളുടെ കലാകാരന്മാരെ കണ്ടു്, അവരുടെ അമ്മ മാർക്കും, ഭാര്യമാർക്കും വലിയ ഗർവ്വം. ആ ദിവസം നടന്മാർക്കു് വയലിൽ അധികം ജോലി കാണുകയില്ല. വീട്ടുകാരൊക്കെ മനസ്സാലെ അവർക്കു ഒഴിവു കൊടുക്കും. ഈ ദിവസം ഗ്രാമത്തിൽ പാലോ തൈരോ വിലയ്ക്കു മേടിക്കാൻ പോലും കിട്ടുകയില്ല. വീട്ടിലെ സ്ത്രീകൾ നടന്മാർക്കു വേണ്ടി ഈ ദിവസം പാലും തൈരും മിച്ചപ്പെടുത്തി വച്ചേക്കും. ഓരോ ഭാര്യയും, അമ്മയും 'ഇന്നു് എന്റെ ഭർത്താവു് ഹരിശ്ചന്ദ്രനായിട്ടഭിനയിക്കും, ഇന്നു് എന്റെ മോൻ ചന്ദ്രമതിയായിട്ടഭിനയിക്കും' എന്നു് സഗൗരവം പറഞ്ഞുകൊള്ളും. ഈ ഗ്രാമനാടകത്തിൽ പങ്കെടുക്കുന്നതു് യൂണിവേഴ്സിററിയിൽ നിന്നു് ഡിഗ്രി നേടുന്നതു പോലാണു്. കമ്പോളത്തിലെ ഓരോ ചെറുക്കനും സ്വപ്നം കാണും, താനും ഒരു ദിവസം നാടകത്തിൽ പങ്കെടുക്കുമെന്നു്.

അന്നത്തെ കാര്യമൊന്നു പറഞ്ഞേക്കാം; വൈകുന്നേരം സുമാർ ഏഴുമണി സമയം. ഗ്രാമത്തിലെ സ്ത്രീകളൊക്കെ കന്നുകാലികളെ വീട്ടിൽ കെട്ടിയിട്ടു അവയുടെ പാൽ കറന്നു്, അവയ്ക്കു തീററി ഇട്ടു്, നാടകസ്ഥലത്തെ പന്തലിൽ വന്നിരുന്നു. ആ സ്ഥലം അവരുടെ ചിരിയുടെ ശബ്ദത്താലും, വളക്കിലുക്കത്താലും നിറഞ്ഞിരിക്കും. ഇടയ്ക്കിടയ്ക്കു് അവർ വെററില പാക്കു ചവച്ചുകൊണ്ടും, മൂക്കുപ്പൊടി, പുകയില തുടങ്ങിയവ അങ്ങോട്ടുമിങ്ങോട്ടും കൊടുത്തുകൊണ്ടും, വളരെ ദൂരത്തിൽപോലും കേൾക്കുന്നവിധം പൊട്ടിച്ചിരിച്ചുകൊണ്ടിരിക്കും. ഇടയ്ക്കിടയ്ക്കു് കർഷകബാലന്മാരും, യുവാക്കളും അവരുടെ സമീപത്തു വന്നു് വെററിലപാക്കു ചോദിച്ചുകൊണ്ടും, പെൺകുട്ടികളുടെ കൈയിൽ നിന്നും ശകാരം കേട്ടുകൊണ്ടും അവരെ ഉന്തിത്തള്ളിക്കൊണ്ടും പൊയ്ക്കൊണ്ടിരുന്നു. ചില യുവതികൾ പാടാനും തുടങ്ങി. അവരൊക്കെ വയലിൽ ജോലി ചെയ്യുന്നവരായതുകൊണ്ടു് നല്ല ആരോഗ്യമുള്ളവരും, അല്പം തൻേറടമുള്ളവരുമായിരുന്നു. ഏകദേശം ഒൻപതു മണിയ്ക്കുകം മൂന്നൂറു നാന്നൂറു കർഷക സ്ത്രീ പുരുഷന്മാർ കൂടി. മാപ്പിള എന്നോടു നേരത്തെ വരാൻ പറഞ്ഞതു കൊണ്ടു് ഞാൻ കൃത്യം ഒൻപതു മണിയ്ക്കു് സ്ഥലത്തെത്തി. ഗ്രാമത്തിലെ എല്ലാ തരത്തിലുള്ള വിനോദങ്ങളും കണ്ടു രസിക്കണമെന്നാഗ്രഹിച്ചു ഗുംഡനും എന്റെ കൂടെ വന്നു.

ആ സമയത്തു ആളുകൾ പിന്നേയും കൂടി. ആണുങ്ങളും പെണ്ണുങ്ങളും തറയിലിരുന്നു് ഇഷ്ടംപോലെ സംസാരിച്ചുകൊണ്ടിരുന്നു.

ഗുംഡൻ പറഞ്ഞു: ''ഇവരുടെ സന്തോഷം കണ്ടിട്ടു് എനിക്കു വല്ലാത്ത അസൂയ തോന്നുന്നു. പകലൊക്കെ പണിയെടുക്കും. ഇപ്പോൾ പക്ഷികളെപ്പോലെ സന്തോഷമായിരിക്കുന്നു.''

കുറച്ചു കഴിഞ്ഞു വീണ്ടും അവൻ പറഞ്ഞു. ''ഇവരുടെ ആനന്ദം പകർച്ച

വ്യാധിയാണെന്നു തോന്നുന്നു. എനിക്കും ഇവരെപ്പോലെ പാടണമെന്നു തോന്നുന്നു. ഇവരുടെ സമീപത്തിരുന്നു കളി കാണാം; വാ.''

ഞാൻ:— ''മാപ്പിളയെ സഹായിക്കാൻ നീ ചെല്ല്.''

ഗ്രംഡൻ:—''ആ പെൺകുട്ടികളെ നോക്കാൻ എനിക്കു പേടിയായിരിക്കുന്നു. അവർ പക്ഷികളെപ്പോലെ പാടിയാലും അവരുടെ മുഖത്തിലെ ഗാംഭീര്യം എങ്ങനെയുണ്ടെന്നു നോക്ക്.''

ഞാൻ ''അയ്യോ മയാ'' എന്നു പറഞ്ഞുകൊണ്ട് ''എന്നാ പോകണ്ട'' എന്നറിയിച്ചു.

ആ സമയത്തുതന്നെ ഷാറംമാപ്പിള അവിടെ വന്നു. അവനെ നോക്കീട്ട് സ്ത്രീകൾ സംസാരം നിറുത്തി. മാപ്പിള വന്ന ഉടൻ നടന്മാരൊക്കെ പന്തലിൽ വന്നു. തിരശ്ശീലയുടെ മറവിലിരുന്നുകൊണ്ട് ഓരോരുത്തനും തനിക്കിഷ്ടം പോലെ ചായം പൂശുന്നുണ്ടായിരുന്നു. ചന്ദ്രമതിയുടെ വേഷം കെട്ടിയിരുന്ന മാദൻ ജോടിദാരരുടെ വീട്ടിൽ നിന്നും ഒരു കളർപുടവ എരവൽ വാങ്ങി വന്നിരുന്നു. ഹരിശ്ചന്ദ്രൻ, ഷാറം മാപ്പിളയുടെ ഉറുമാൽ തലയിൽ നിന്നും അഴിച്ചെടുത്ത് തന്റെ തലയിൽ തലപ്പാവുപോലെ കെട്ടിയിരുന്നു. ഹരിശ്ചന്ദ്രൻ വന്ന ഉടൻ ശീനപ്പൻ ''ഇതു ഷാറം മാപ്പിളയുടെ ഉറുമാലാ കേട്ടോ.'' എന്നുപറഞ്ഞു. വിശ്വാമിത്രന്റെ പാർട്ടെടുത്തവന്, വേഷത്തിനു തക്ക താടി കിട്ടാതെ കുഴങ്ങി. ഷാറം മാപ്പിളക്കു താടി ഉണ്ടായിരുന്നു. പക്ഷേ, അതെടുക്കാൻ സാധിക്കുമോ? ഹരിശ്ചന്ദ്രൻ ഗ്രംഡന്റെ വാക്കിംഗ് സ്റ്റിക്കും, മൂക്കുകണ്ണാടിയും കൈവശമാക്കി. തക്ക സമയത്തിനു ജോടിദാരർ, അദ്ദേഹത്തിന്റെ ഭാര്യ, നാണി, കിട്ടു, ശാസ്ത്രി, ഭട്ടൻ, രാമസ്വാമി തുടങ്ങിയവർ വന്നു. അവരെയൊക്കെ രണ്ടു മൂന്നു ബെഞ്ചുകളിൽ ഇരുത്തി.

പത്തരമണി സമയം. ഏകദേശം ഒരായിരം ആളുകൾ കൂടി. എവിടെ നോക്കിയാലും ആളുകളുടെ തലയുടെ സമുദ്രം മാത്രം. കളി ഇനിയും തുടങ്ങിയില്ല എന്നു ആളുകൾ പിറുപിറുക്കാൻ തുടങ്ങി. മാപ്പിള സ്റ്റേജിന്റെ മുമ്പിൽ തറയിൽ ഒരു പാ ഇട്ട് അതിലിരുന്നു. സൂചി കുത്താൻ പോലും സ്ഥലമില്ലാത്ത വിധം ആളുകൾ അവന്റെ ചുററും കൂടിയിരുന്നു. ഗ്രംഡൻ, ശീനപ്പന്റെ അടുത്തു ബെഞ്ചിലിരിക്കയായിരുന്നു.

''നമുക്കും അങ്ങോട്ടു ചെന്ന് മാപ്പിളയുടെ അടുക്കൽ തറയിലിരിക്കാം.'' അയാൾ പറഞ്ഞു.

ഞാൻ:— ''വേണ്ട, അവിടെ സ്ഥലമില്ല. ആളുകളൊക്കെ നമ്മുടെ പുറത്തു വീഴും. ഇവിടെ ആണെങ്കിൽ ഒരുത്തരുടെ ഉപദ്രവവുമില്ല. ഇവിടെത്തന്നെ ഇരിയ്ക്കാം.''

ഗ്രംഡൻ:— ''അവരൊക്കെ സംസാരിക്കുന്നതു കേൾക്കാം. പുസ്തകങ്ങളും കാവ്യങ്ങളും വായിച്ച് തല കെടാത്ത അവരുടെ തീക്ഷ്ണബുദ്ധി അളന്നു നോക്കാം.''

അവൻ പറഞ്ഞതിന്റെ അർത്ഥം എനിക്കു മനസ്സിലാക്കാൻ സാധിച്ചില്ല. അവന്റെ കൂടെപോയി, മാപ്പിളയുടെ സമീപത്തിട്ടിരുന്ന പായിൽ ഇരുന്നു.

ഞങ്ങളുടെ വലത്തുവശത്തു സ്ത്രീകളും, ഇടത്തുവശത്തു പുരുഷന്മാരും കളിയിൽ വരുന്ന വേഷങ്ങളെക്കുറിച്ചു സംസാരിച്ചുകൊണ്ടിരുന്നു.

കളി തുടങ്ങാത്തതു കണ്ടു് മാപ്പിള സ്റ്റേജിന്റെ നേരെ നോക്കി പറഞ്ഞു— ''കർട്ടൻ പൊക്കിനെടാ. എത്ര നേരമായി.'' ഉടനെ തിരശ്ശീലക്കുള്ളിൽ ഗണപതി പ്രാർത്ഥനയുടെ മണികിലുക്കം കേട്ടു. വെളിയിൽ കെട്ടിയിരുന്ന കർട്ടൻ പൊങ്ങി. ഹരിശ്ചന്ദ്രന്റെ ദർബാർ കാണപ്പെട്ടു. ഹരിശ്ചന്ദ്രൻ മാപ്പിളയുടെ ഉറുമാലും ഗുണ്ഡന്റെ കണ്ണടയും ധരിച്ചിരുന്നു. കൈയിൽ ഗുണ്ഡന്റെ ചൂരലും. കർട്ടൻ പൊങ്ങിയ ഉടൻ ഹരിശ്ചന്ദ്രൻ ഇങ്ങനെ ആരംഭിച്ചു—''ആരെടാ, എനിക്കു തുല്യമായിട്ടുള്ളവൻ?'' അദ്ദേഹം തന്റെ രാജധാനിയുടെ ദൃശ്യം അവസാനിക്കുന്നതുവരെ ബാൻറു വായിക്കാനായി ബാൻറു വായനക്കാരെ ഏർപ്പെടുത്തിയിരുന്നു. അവർ ബാൻറുവായനയും തുടങ്ങി. ചുരുക്കി പറഞ്ഞാൽ ഹരിശ്ചന്ദ്രനെപ്പററിയുള്ള അഭിപ്രായം പൊതുവേ നന്നായിരുന്നു. ഹരിശ്ചന്ദ്രവേഷധാരിയായ മാദന്റെ ഭാര്യ സഗൗരവം, തന്റെ ഭർത്താവിന്റെ അഭിനയകൗശലത്തെക്കുറിച്ചു് ചുററിലും കൂടിയിരുന്നവരോടു സംസാരിച്ചു കൊണ്ടിരുന്നു.

പൊങ്ങിയ കർട്ടൻ പിന്നെ താണില്ല. നടന്മാരൊക്കെ കർട്ടന്റെ ഒരു വശത്തു നിന്നു് വരുകയും മറെറാരു വശത്തോട്ടു പോകുകയും ചെയ്തുകൊണ്ടിരുന്നു. ഇതേ പദ്ധതി തുടർന്നു. പിന്നെ വിശ്വാമിത്രൻ സൃഷ്ടിച്ച ചണ്ഡാളസ്ത്രീകൾ വന്നു. അവർ ഹരിശ്ചന്ദ്രന്റെ മുമ്പിൽ നൃത്തം വയ്ക്കാൻ തുടങ്ങി. ഹരിശ്ചന്ദ്രൻ അവരെ നോക്കി—''

''നാട്യത്തെ കണ്ടു നൃപൻ സന്തോഷിച്ചു.'' എന്നു പാടി,

ഗുണ്ഡൻ ''അയ്യോ: ഇതെന്താ കഷ്ടം? ഹരിശ്ചന്ദ്രൻതന്നെ 'നൃപൻ നാട്യം കണ്ടു സന്തോഷിച്ചു' എന്നുപാടുന്നല്ലോ.''

ഞാൻ— ''അതെ, ഏതോ ഹരിശ്ചന്ദ്രകഥയിൽ നിന്നും കട്ടെടുത്ത പാട്ടാണു്. അതു തന്നെ ഇവിടെയും പാടുന്നു. ഇവരുടെ പാട്ടുകൾ വേറെ പുസ്തകങ്ങളിൽ നിന്നും കട്ടെടുത്തവയാണു്.''

ഞങ്ങളുടെ ഗ്രാമത്തിലെ കളിയിൽ തുള്ളൽ അതിപ്രധാനമായ പങ്കു വഹിക്കുന്നു. ഈയിടെ ആരോ 'ചിലർ ഈ തുള്ളലൊന്നും വേണ്ട, നാടകങ്ങളിലുള്ളതു പോലെ നൃത്തം വയ്ക്കാം' എന്നു പറഞ്ഞത്രെ.

ഈ തുള്ളൽ പരിഷ്കാരമില്ലായ്മയുടെ ചിഹ്നമാണു് എന്നു കരുതിയിരുന്നു. മാപ്പിള ഒരു ദിവസം അഭിനയക്കാരെ ഒക്കെ വിളിച്ചു കൂട്ടി ഇങ്ങനെ പറഞ്ഞു: ''നിങ്ങൾ ഈ തുള്ളൽ ഒരിക്കലും വിടരുതു കേട്ടോ. ഇതു വിട്ടാൽ പിന്നെ നിങ്ങടെ നാടകത്തിന്റെ രസമങ്ങു് പോയേക്കും. ആ വലിയ വലിയ കമ്പനിക്കാരെ പോലെ നല്ല നല്ല വേഷങ്ങൾ, 'സീനുകൾ' ഇവയൊക്കെ ഒത്തിണക്കി അഭിനയിക്കാൻ നമ്മുടെ തലയിലെഴുതിയിട്ടില്ല. തുള്ളൽ കളഞ്ഞേച്ചാൽ നമ്മുടെ എല്ലാ അവകാശങ്ങളും വിട്ടതുപോലാകും.'' ഞങ്ങളും ''തുള്ളൽ തീർച്ചയായും വേണം. ഞങ്ങളും തീർച്ചയായും വേഷം കെട്ടിക്കോളാം.'' എന്നു പറഞ്ഞു.

അന്നുമുതൽ വീണ്ടും ഈ തുള്ളൽ, നാടകത്തിലെ പ്രധാന പങ്കുവഹിച്ചു.

'ബയലാ'ട്ടത്തിൻെറ മുഖ്യമായ സ്വാരസ്യം ഈ തുള്ളൽ ആണു്. നടന്മാർ 'ധൈ, തകധീം തകധീം ധീം ധീം' എന്നു ചവുട്ടുമ്പോൾ കാണികളുടെ ഹൃദയവും അവരുടെ കൂടെ നൃത്തം വച്ചുകൊണ്ടിരിക്കും. എല്ലാ പാത്രങ്ങളും തുള്ളും. സ്ത്രീ പാത്രങ്ങൾ 'ചുവടു'വയ്ക്കും. പുരുഷവേഷധാരികൾ സ്റ്റേജിൽ നിരത്തിയ പലക ഒടിഞ്ഞുപോകും മട്ടിൽ, കാലു മുറിഞ്ഞുപോകുമോ എന്നു തോന്നുമാറു് കളിക്കും. ഹരിശ്ചന്ദ്ര മഹാരാജാവുപോലും തൻെറ ഗാംഭീര്യം വെടിഞ്ഞു് തുള്ളലിൽ കൂടി തൻെറ ഗാംഭീര്യത്തെയും, രാജത്വത്തെയും പ്രദർശിപ്പിച്ചു. താടി നരച്ച വിശ്വാമിത്ര മഹർഷിയും ഭയങ്കരമായി തുള്ളി. ചന്ദ്രമതി സ്റ്റേജിൽ 'വന്നല്ലോ, ചന്ദ്രമതി വന്നല്ലോ' എന്നു നൃത്തം ചവുട്ടിക്കൊണ്ടു വന്നു. അവൾ വന്ന ഉടൻ ഞങ്ങളുടെ പിറകിലിരുന്ന സ്ത്രീകൾ 'പാവം മഹാമാത, എത്ര കഷ്ടപ്പെടണോ' എന്നു പറഞ്ഞുതുടങ്ങി. പ്രേക്ഷകർ തങ്ങൾ കാണുന്നതു വെറും കളി എന്ന കാര്യം മറന്നുപോയി. ആ വലിയ കൂട്ടം, അങ്ങോട്ടുമിങ്ങോട്ടും സംസാരിക്കാതെ തങ്ങളെ തന്നെ മറന്നു് കളി നോക്കിക്കൊണ്ടിരുന്നു. വിശ്വാമിത്രൻ ഹരിശ്ചന്ദ്രനെ ചവുട്ടിയപ്പോൾ ഒരുത്തൻ 'വലിയ യജമാനെ ചവുട്ടിയ തെമ്മാടി, ഗതികെട്ട ദരിദ്രസന്യാസി' എന്നു പറഞ്ഞുപോയി. മറ്റൊരുത്തൻ 'അങ്ങനത്തെ വലിയ ഞ്ഞുന്നിനു് ഇങ്ങനെ ആയാലു് നമ്മടെ ഗതി എന്താ' എന്നായി. മാപ്പിള പിറകവശത്തെ ആൾ തിരക്ക നോക്കി ഇങ്ങനെ പറഞ്ഞു— ''രാമസ്വാമി, ഈ ഹിന്ദുക്കൾ എത്രപേർ കൂടിയിരിക്കുന്നു. നോക്കിയോ?''

ഗുംഡൻ അതിനുത്തരമായി— ''ഹിന്ദുക്കൾ എന്നുവച്ചാലു് അപ്പം നമ്മളു് ഹിന്ദുക്കളല്ലേ?''

ഞാൻ— ''അങ്ങനെയല്ലടാ. മാപ്പിള ബ്രാഹ്മണരേയും, മുസൽമാന്മാരെയും ഒഴിച്ചു് മററവരെയെല്ലാം ഹിന്ദുക്കളെന്നാണു് വിളിക്കണതു്.[1] ''ഹിന്ദുക്കൾ എന്നാൽ പിറകെ ഉള്ളവരു് എന്നാണു് ഇവൻ കല്പിക്കുന്ന അർത്ഥം. ഇതു ഇവൻെറ സ്വന്തം കൃതിയാണു്.''

മാപ്പിള: കർണ്ണാടികീ ആൾക്കാർക്കു് ഈ കളി എന്നു വച്ചാലു് വലിയ കുശി.''

ഗുംഡൻ വീണ്ടും— '' കർണ്ണാടികീ എന്നാലു് കന്നടക്കാർക്കു് എന്നാണോ?''

ഞാൻ— ''അല്ലടോ, മാപ്പിളയുടെ വാക്കിൻെറ അർത്ഥം അറിയണമെന്നുണ്ടെങ്കിൽ നിനക്കു ഒരു നിഘണ്ടുവേണം. അവൻെറ ശബ്ദസമ്പത്തേ വേറെ, 'കർണ്ണാട്കീ ജനം' എന്നാൽ അവൻെറ ഭാഷയിൽ പഠിപ്പില്ലാത്തവർ എന്നാണർത്ഥം.''

ഗുംഡൻ—നല്ല ഗ്രഹപ്പിഴ

ഹരിശ്ചന്ദ്രൻ വീണ്ടും സ്റ്റേജിലേയ്ക്കു വന്നു. അവനു് തുള്ളിത്തുള്ളി മതിയായിരുന്നു. വന്നവൻ ''അധള, വിധള, രസാധള, പാധാളാതി ഛപ്പൻ അമ്പത്തഞ്ചു

---

1 ഹിന്ദു—പിറകുവശം. ഹിന്ദുഗള—പിറകെ ഉള്ളവർ.

ദേശങ്ങളിലും, അംഗവംഗ കലിംഗ സൗരാഷ്ട്രാദി പഞ്ചമഹാലോകങ്ങളിലും, എന്നെപ്പോലെ ഭാഗ്യംകെട്ടവനുണ്ടോ?'' എന്നു പറഞ്ഞു.

ഗുണ്ഡൻ മാപ്പിളയെ നോക്കീട്ട് ഇങ്ങനെ പറഞ്ഞു: ''അതല, വിതല, രസാതല, പാതാളാദികൾ ലോകങ്ങളല്ലേ? അവയെ ഛപ്പൻ അമ്പത്തഞ്ചു ദേശങ്ങളെന്നു ഹരിശ്ചന്ദ്രൻ തരംതാഴ്ത്തിയല്ലോ?''

മാപ്പിള ഉടനെ അല്പവും ആലോചിക്കാതെ ''പണ്ടേക്കാലത്തു അവ ലോകങ്ങളായിരുന്നു. ഇപ്പം അവ ഛപ്പൻ അമ്പത്തഞ്ചു ദേശങ്ങളായി. അത്രേ ഉള്ളൂ.'' ഗുണ്ഡൻ സംസാരിച്ചില്ല.

കളി നേരം പുലർന്നിട്ടും അവസാനിച്ചില്ല. സൂര്യോദയമായി. പൊൻ നിറത്തിലെ ഇളം ചൂട് ആ സദസ്സിനെ ആലിംഗനം ചെയ്തപ്പോൾ കളി നിറുത്തണമെന്നു മാപ്പിള ആജ്ഞാപിച്ചു. ആ സമയത്താണു ഹരിശ്ചന്ദ്രനു ദേവന്മാർ പ്രത്യക്ഷപ്പെട്ടു തുടങ്ങിയതു്. പക്ഷേ വിഷ്ണുഭഗവാൻ അതുവരെ പ്രത്യക്ഷപ്പെട്ടിരുന്നില്ല. പാവം! വിഷ്ണുഭഗവാൻ തലേ ദിവസം വൈകുന്നേരം മുതൽ നല്ലപോലെ ഒരുങ്ങി, തന്റെ ഊഴവും കാത്തിരിയ്ക്കയായിരുന്നു. രാത്രിയൊക്കെ ''ഇളം തുളസിമാല ശോഭിച്ച'' എന്നമട്ടിൽ തുളസിമാല കഴുത്തിലിട്ടിട്ടുണ്ടായിരുന്നു. കളികഴിഞ്ഞു പ്രേക്ഷകരൊക്കെഎണീററുകൊണ്ടിരിക്കുന്നതു കണ്ടു വിഷ്ണുഭഗവാൻ സ്റ്റേജിലോട്ടു വന്നു്'' ഞാൻ വിഷ്ണു ഇതാപ്രത്യക്ഷനായിരിക്കുന്നു. ഒരു നിമിഷമിരുന്നിട്ടു്, എന്റെ കളി കണ്ടിട്ടുപോണം'' എന്നു പറഞ്ഞു. എണീററവരൊക്കെ ചിരിച്ചുകൊണ്ടവിടെ ഇരുന്നു. വിഷ്ണു ഭയങ്കരമായി അട്ടഹസിച്ചു്.

''ഇളം തുളസിമാല ശോഭിക്കും

വലിയ ദേവൻ—വരവുകണ്ടു ജനകൻ''

എന്നു പാടിക്കൊണ്ടു് കൂടെക്കൂടെ തുളസിമാല പ്രേക്ഷകരുടെ നേർക്കു നീട്ടിക്കൊണ്ടു്, നർത്തനമാടാൻ തുടങ്ങി.

ഗുണ്ഡൻ—''ഇവൻ ബലാൽക്കാരമായി എല്ലാരെയും ഇരുത്തി കളിക്കാതെ പോയാൽ എന്തു് ചേതം വരുമായിരുന്നു.''

മാപ്പിള— ''അങ്ങനെ അല്ല ഗുണ്ഡപ്പ. ഇന്നലെ രാത്രി മുതൽ കളിക്കാനൊരുങ്ങി ഉറങ്ങാതെ കണ്ണിമപോലും അടയ്ക്കാതിരിക്കയാ ഇവൻ, കളിയ്ക്കില്ലെന്നു് പറഞ്ഞാൽ അവൻ വിഷമിക്കില്ലേ? കർണ്ണാടകക്കാരി ആളുകൾക്കു് ഇതറിയാം. അതാ അവരൊക്കെ അനങ്ങാതങ്ങിരിക്കണതു്.''

കളി അവസാനിച്ചു. ആളുകൾക്കു ഏതു നാടകത്തിൽ നിന്നും ഉണ്ടാകാത്ത സന്തോഷം ഇതിൽ നിന്നും കിട്ടി എന്നു തോന്നി. ഗ്രാമത്തിൽ മൂന്നു ദിവസം വരെ ആരെ നോക്കിയാലും അവർ ഈ കളിയെക്കുറിച്ചേ സംസാരിച്ചിരുന്നുള്ളൂ.

*　　*　　*　　*

പല്ലു തേച്ചുവരാനായി ഞങ്ങൾ പുഴയ്ക്കുപോയി. ഞങ്ങളുടെ നാട്ടിൻപുറത്തെ പുഴ നിങ്ങൾ വേനൽക്കാലത്തു നോക്കണം. ഇതിനു തുല്യമായ നദി വേറെവിടെ

യുമില്ല എന്നു നിങ്ങൾ സമ്മതിച്ചുപോകും. നദിയിൽ ഗ്രാമവനിതകളുടെ സങ്കം കൂടിയിരുന്നു. അവരൊക്കെ നെഞ്ചുവരെ വെള്ളത്തിൽ നിന്നു കൊണ്ടു് കളിക്കയായിരുന്നു, ചിരിക്കുകയുമായിരുന്നു. വെള്ളത്തിന്റെ ഓളങ്ങൾ പൊങ്ങിപ്പൊങ്ങി അവരുടെ അവയവങ്ങളെ ഉമ്മവച്ചുകൊണ്ടിരുന്നു. അവരുടെ അഴിഞ്ഞ തലമുടിയും, സാരിത്തുമ്പുകളും വെള്ളത്തിൽ പടർന്നു, പായൽപോലെ പൊങ്ങുന്നുണ്ടായിരുന്നു. അവർ കൂടെക്കൂടെ നേരമ്പോക്കു പറഞ്ഞു് ചിരിക്കുമ്പോൾ പുഴവക്കത്തുള്ള മാന്തോപ്പിൽ അവരുടെ ചിരിയുടെ പ്രതിധ്വനി കേൾക്കുന്നുണ്ടായിരുന്നു. അവിടെ നിന്നും രണ്ടു മുഴമകലെ കർഷക സ്ത്രീകൾ മൺകുടങ്ങളിൽ വെള്ളം നിറച്ചുകൊണ്ടു്, തലേദിവസത്തെ കളിയെക്കുറിച്ചു് സംസാരിക്കയായിരുന്നു.

മാദന്റെ ഭാര്യ—''ഹരിശ്ചന്ദ്രൻ ഇന്നലെ അസ്സലായി കളിച്ചു. അവന്റെ സദസ്സു് കണ്ണു മഞ്ഞളിക്കുമ്പോലിരുന്നു, ബാൻഡു് കേമം.''

വിഷ്ണുവിന്റെ വേഷം കെട്ടിയ നിംഗന്റെ ഭാര്യ—

''വിഷ്ണു ഫൈനായിട്ടു പാടി. പുറപ്പെടാൻ ധൃതികൂട്ടിയ ആളെല്ലാം അവന്റെ കളി കണ്ടിട്ടു് അമ്പരന്നു് അപ്പടി അവിടെ ഒരു നിമിഷം ഇരിപ്പായി.''

ചന്ദ്രമതിയായിട്ടു് അഭിനയിച്ച ചെന്നന്റെ അമ്മ—''ഞങ്ങടെ ചെന്നൻ ധർമ്മാവരം സാരി ഉടുത്തപ്പം അങ്ങു് റാണി പോലായി. കണ്ണിന്റെ പ്രകാശം, കവിളിന്റെ നിറം, ചുണ്ടിന്റെ ചുമപ്പു നിറം, മൈസൂർ മേളത്തിലെ പെൺകുട്ടിയെപോലെ കളിച്ചു. ഇന്നലെ രാത്രി കറന്ന പച്ചപ്പാലു് മൂന്നു നാഴി അവനെ കുടിപ്പിച്ചു. വീട്ടിൽ ആരും പാലു് കുടിച്ചില്ല. എട്ടു വയസ്സായ ബോരനും കൂടി 'ഇന്നു് പാലു് ചെന്നനു് കൊടുത്തോ, രാത്രി കളിച്ചില്ലേ' എന്നു പറഞ്ഞു'' പ്രശംസിച്ചു. ഇതൊക്കെ കേട്ടിട്ടു് ഞങ്ങളും ഓരോ നടന്മാരുടെയും അഭിനയത്തെ വിമർശിച്ചു കൊണ്ടു് വീട്ടിലേയ്ക്കു തിരിച്ചു.

# 9

ആത്മഗൗരവത്തിനു ഹാനി വരാത്ത യാതൊരു ജോലിയും ചെയ്യാൻ മടക്കരുതു് എന്നാണു് ഞങ്ങളുടെ ഗ്രാമക്കാർ നിശ്ചയിച്ചിട്ടുള്ളതു്.

ശീനപ്പൻ 'ഹള്ളഹള്ളി' ഗ്രാമത്തിലെ കണക്കപ്പിള്ളയാണു്. ഇവിടത്തെ ഗ്രാമങ്ങളിലൊക്കെ ആദ്യം ഗ്രാമപഞ്ചായത്തു നടപ്പിലായപ്പോൾ ഹള്ളഹള്ളിയിലെ കരം (വീട്ടു) വസൂലാക്കുന്നതു ഇവനു വലിയ തലവേദനയായിതീർന്നു. ഒരു ദിവസം ഗ്രാമത്തിലേയ്ക്കു പോയി, ഒരു മണിക്കു തിരിച്ചു വന്നിട്ടു് ഇങ്ങനെ പിറുപിറുത്തു: ''നോക്കണേ, എന്തുചെയ്യാനാ, ഞങ്ങളുടെ ഗ്രാമക്കാർക്കു് ഗ്രാമപഞ്ചായത്തു വേണ്ട പോലും. എത്ര പറഞ്ഞാലും കേൾക്കുന്നില്ല. എല്ലാരും ഒന്നിച്ചു

ച്ചേന്നു് 'ഞങ്ങൾക്കിപ്പം നിങ്ങടെ ഓടയും, വിളക്കം, മുശീപലും ഒരു കന്തോം വേണ്ട' എന്നു പറഞ്ഞു. പക്ഷേ ഈ ഗ്രാമത്തിലാണെങ്കിൽ നിങ്ങളെല്ലാരും വിദ്യാഭ്യാസമുള്ളവർ. ഗ്രാമപഞ്ചായത്തു് അതിന്റെ ജോലി ശരിക്ക നിർവഹിക്കന്നു. കഗ്രാമങ്ങളിൽ ചെന്നാൽ അപ്പം ഞങ്ങളുടെ കഷ്ടം നിങ്ങക്കറിയാം.''

ഞാൻ ശീനപ്പനോട്ട ചോദിച്ചു ''എടോ, താൻ ഓട, വിളക്ക്, മുശീപൽ, എന്നൊക്കെ പറഞ്ഞില്ലേ, അതിനെന്താ അർത്ഥം?''

ചിരിച്ചുകൊണ്ടു് ശീനപ്പൻ ഇങ്ങനെ ഉത്തരം നൽകി— ''അതു് ഞങ്ങടെ പട്ടേലിന്റെ വാക്കാ. ഗ്രാമപഞ്ചായത്തു വേണ്ട എന്നു പറയുന്നതിനു പകരം അവൻ 'നമുക്ക ഓട, തെരുവിലെ വിളക്ക്, മുനിസിപ്പാലിററി ഒന്നും വേണ്ട എന്നുപറഞ്ഞതാണു്.''

അടുത്ത ദിവസം ഗ്രാമപഞ്ചായത്തു് എന്നു വച്ചാൽ എന്തു് എന്നു് ജനങ്ങൾക്ക അറിവു നൽകാൻ ഒരു സഭ വിളിച്ചു കൂട്ടി. സഭ ആരംഭിക്കുന്നതു് കൃത്യം ഉച്ചയ്ക്ക മൂന്നു മണിക്കു് എന്നു വിളംബരം പ്രസിദ്ധപ്പെടുത്തിയിട്ടും ആളുകളൊക്കെ വന്നു കൂടുമ്പോഠം കൃത്യം അഞ്ചുമണിയായി. കമ്പോളത്തിലെ ഗൗഡർ, വാണിയ സെട്ടി, ഷാഠം മാപ്പിള ഇവരെയൊക്കെച്ചെന്നു് കാലുപിടിച്ചു്, പത്തു പ്രാവശ്യം വിളിക്കേണ്ടി വന്നു. ഏകദേശം അഞ്ചു മണിക്കു് ഷാഠം മാപ്പിള ഷാഠം പുതച്ചു കൊണ്ടു് മെതിയടിയുടെ 'ഡ്ഡർ ഡ്ഡർ' ശബ്ദത്തോടുകൂടി അവിടെ എത്തി. അവന്റെ കൂടെ ഹനുമച്ചെട്ടിയും വന്നു. ഞങ്ങളുടെ ജോടീദാരരെ തന്നെ അദ്ധ്യക്ഷനായിട്ട തിരഞ്ഞെടുക്കാൻ തീർച്ചപ്പെടുത്തി. പക്ഷേ അദ്ധ്യക്ഷനെ തിരഞ്ഞെടുക്കുന്നതു് ആരാണു് എന്നതു് ആർക്കും അറിവില്ല. അദ്ധ്യക്ഷനെ തിരഞ്ഞെടുക്കുന്നതിനു മുമ്പുള്ള പ്രസംഗം എങ്ങനെ ചെയ്യണമെന്നതും അറിവില്ല, ഹനുമസെട്ടി പറഞ്ഞു ''ചേർമൻ എന്നാലു് അപ്പം ഒരു കസേര വേണ്ടേ സ്വാമി.'' ഈ വിദ്വാൻ ഇംഗ്ലീഷ് ഒന്നാം പാഠം വായിക്കമ്പോഠം 'ചേർ' എന്നാൽ കസേര എന്നു തൊണ്ട ഉണങ്ങും വരെ കാണാപാഠം പഠിച്ചിരുന്നു. മാപ്പിള പറഞ്ഞു— 'പോവിനെടാ, കസേര ഇല്ലെങ്കി ചേർമാൻ ആവില്ലെ? ബെഞ്ചില്ലാതെ ബെഞ്ചു് മജിസ്ട്രേററ് ആവില്ലേ! അരകൽ ഗൂഡിലെ മജിസ്ട്രേററ് ബെഞ്ചിലിരിക്കുന്നതു് ഞാൻ എന്റെ ഈ കണ്ണുകൊണ്ടു കണ്ടിട്ടുണ്ടു്. ഇപ്പം കസേര എവിടുന്നു കൊണ്ടുവരാനാ?''

''ചേർമാൻ എന്നു വിളിച്ചാലല്ലേ ഈ കഴപ്പങ്ങളൊക്കെ. അദ്ധ്യക്ഷൻ എന്നു വിളിച്ചേക്കാം.'' ഇതു ശ്യാമയ്യംഗാരുടെ തീരുമാനമായിരുന്നു.

പക്ഷേ അദ്ധ്യക്ഷനെ തിരഞ്ഞെടുക്കുന്നതെങ്ങനെ എന്നു് ആർക്കും ഒരു തുമ്പും ഇല്ല. വെങ്കട്ടാചാർ, ഹാസനത്തിൽ കന്നുകാലികളുടെ പ്രദർശന സമയത്തു് എപ്പോഴോ ഒരിയ്ക്കൽ അദ്ധ്യക്ഷന്റെ തിരഞ്ഞെടുപ്പു്—അതും ചെറുപ്പത്തിൽ— കണ്ടിട്ടുണ്ടത്രേ. പക്ഷേ അവിടത്തെ പരിപാടികഠം ഇംഗ്ലീഷ് ഭാഷയിൽ നടന്നതുകൊണ്ടു് അങ്ങേർക്കൊന്നും മനസ്സിലായില്ല. ഞങ്ങളുടെ നാരായണൻ മാത്രം ഹാസനത്തേക്ക പോകമ്പോഴെല്ലാം കടയിൽ വീണുകിടക്കുന്ന പഴയ'സാധ്വി' എന്ന പത്രിക കൊണ്ടുവന്നു വായിയ്ക്കുമായിരുന്നു. ഇതിൻപുറമെ ആ പത്രിക

യിലുള്ള 'ആ സഭ, ഈ സഭ' തുടങ്ങിയവയെക്കുറിച്ചു അപ്പൊഴപ്പോൾ വായിച്ചു കേൾപ്പിക്കുമായിരുന്നു. മറ്റുള്ളവരുടെ അഭിപ്രായം പോലെ അവനും 'അദ്ധ്യക്ഷനെ തിരഞ്ഞെടുത്തേ പററൂ' എന്നു് അഭിപ്രായപ്പെട്ടു്, എണീററു നിന്നു. പൊതുവേ അവൻ വലിയ വാചാലനാണു്; ഒരു മണിക്കൂർ ഇടവിടാതെ സംസാരിക്കാൻ കഴിവുള്ളവനുമാണു്. പക്ഷേ എണീററു നിന്ന ഉടൻ മന്ത്രവാദം ചെയ്തു മരവിക്കപ്പെട്ടവനെപ്പോലെ ആയി. രണ്ടു മൂന്നു നിമിഷം വെറുതേ കററിപോലെ നിന്നു. ഞങ്ങളൊക്കെ, 'ഇതെന്താ? ഇവൻ മിണ്ടാതെ നിക്കണെന്തു്?' എന്നു തമ്മിൽ ചോദിച്ചു തുടങ്ങി. തക്ക സമയത്തിനു നാരായണൻ ഇങ്ങനെ തുടങ്ങി—''സഭാ അദ്ധ്യക്ഷരേ, പ്രതിനിധികളെ '' സഭാ അദ്ധ്യക്ഷനെ തന്നെ തിരഞ്ഞെടുക്കാൻ നിന്നവൻ 'സഭാ അദ്ധ്യക്ഷരെ' എന്നു തുടങ്ങിയാൽ അതിനെന്താ പറയേണ്ടതു്? പോട്ടെ, അവസാനമെങ്കിലും നാരായണൻ ജോടിദാരർ അദ്ധ്യക്ഷനാവണം എന്നതിനെക്കുറിച്ചു എന്തെങ്കിലും പറയുമെന്നു് ഞങ്ങൾ ആശിച്ചു. ജോടിദാരരും അതുതന്നെ പ്രതീക്ഷിക്കയായിരുന്നു. പക്ഷേ നാരായണൻ രണ്ടു മൂന്നു പ്രാവശ്യം 'ജോടീദാരർ' എന്നു പറഞ്ഞശേഷം, ''ഹംസക്ഷീരന്യായം പോലെ എന്റെ തെററുകളെ ക്ഷമിക്കണം'' എന്നു പറഞ്ഞുകൊണ്ടു് ഇരുന്നു. നാരായണൻ പറഞ്ഞതിനെ ശീനപ്പൻ ഏററു പറയണമെന്നു ആദ്യമേ തീരുമാനിക്കപ്പെട്ടിരുന്നു. നാരായണൻ ഇരുന്ന ഉടൻ ശീനപ്പൻ എണീററു് ഇങ്ങനെ പറഞ്ഞിട്ടു് ഇരുന്നു. ''നാരായണൻ പറഞ്ഞതൊക്കെ എനിക്കു സമ്മതം.'' രണ്ടു പേരിൽ ആരും 'ജോടീദാരരെ അദ്ധ്യക്ഷനാക്കണം' എന്നു പറഞ്ഞില്ല. അദ്ധ്യക്ഷനാകണോ വേണ്ടയോ എന്നു ജോടിദാരർക്കു തന്നെ സംശയം വന്നുപോയി. അപ്പോൾ ഷാഹ്മാപ്പിള എണീററു നിന്നുകൊണ്ടു്, ''ജോടിദാർ സ്വാമി, നിങ്ങൾ തന്നെ അദ്ധ്യക്ഷനാകണം. ഈ തീരുമാനം ആദ്യമേ ചെയ്യപ്പെട്ടതാണു്. അതുതന്നെ ശീനപ്പനും നാരായണപ്പനും പറഞ്ഞതു്.'' എന്നു പറഞ്ഞു. ജോടിദാരർ അവിടെത്തന്നെ വിരിച്ചിരുന്ന പായിൽ ഇരുന്നു. പിന്നീടു് പരിപാടി ആരംഭിച്ചു.

ജോടിദാരർ ഗ്രാമപഞ്ചായത്തുകളുടെ നേട്ടങ്ങളെയൊക്കെ പറഞ്ഞു കേൾപ്പിച്ചു. പിന്നെ ഇങ്ങനെ പറഞ്ഞു—''നമ്മുടെ ഗ്രാമവീട്ടുകൾക്കൊക്കെ കരം ഇട്ടിട്ടുണ്ടു്.'' ഉടൻ ആ വാക്കു തിരുത്തിക്കൊണ്ടു് ''ഗവണ്മെൻറു് കരം വസൂലാക്കണമെന്നു തീരുമാനിച്ചിട്ടുണ്ടു്.'' എന്നാക്കി. ബോരേഗൗഡൻ ''ഞാൻ കരം കൊടുക്കില്ല.'' മാപ്പിള: ''ഇരിക്കെടാ, നീയും കൊടുക്കണം, നിന്റെ തന്തയും കൊടുക്കണം, അടുപ്പിനു മുമ്പിലുള്ള പുരാണം ഇവിടെ ഓതണ്ട.''

ബോരേഗൗഡൻ: ''മാപ്പിളേ, താങ്കൾ പൊതുസ്ഥലത്തു ഇങ്ങനെയൊക്കെ സംസാരിക്കാൻ പാടില്ല.''

മാപ്പിള: ''നിന്നെയും അറിയാം, നിന്റെ തന്തേം അറിയാം. നിന്റെ പരാക്രമം ഗവണ്മെൻറിനോടു പററൂല്ല. ഇട്ട കരം കൊടുത്തേ തീരൂ.''

അദ്ധ്യക്ഷൻ: ''മാപ്പിളേ. സഭയിൽ അല്പം ഗൗരവത്തിൽ സംസാരിക്കൂ. സദസ്യരുടെ മനസ്സിനെ വേദനിപ്പിക്കല്ലെ.''

ബോരേഗൗഡൻ ജോടിദാരരുടെ വശത്തേക്ക തിരിഞ്ഞു'' നമ്മള് പണിത വീട്ടിന്ന നമ്മളതന്നെ വാടക, കരം, എല്ലാം കൊടുക്കണോ?''

ജോടിദാരർ 'ആ പണമൊക്കെ നമ്മുടെ ഗ്രാമത്തിലേയ്ക്ക പ്രയോജനപ്പെടും— തെരുവു ത്തൂത്തുവാരാൻ, ഓട ശുദ്ധപ്പെടുത്താൻ, രാത്രി വിളക്ക കത്തിക്കാൻ, കടിക്കാൻ ശുദ്ധജലത്തിന്ന കിണറു കഴിയ്ക്കാൻ—ഗവമ്മെൻറു് ഒരു പൈസപോലും തൊടില്ല.—എല്ലാം നമുക്ക തന്നെ തരും.''

ബോരേഗൗഡൻ ജുഗുപ്സയിൽ ഇങ്ങനെ പറഞ്ഞു—''തെരുവു ത്തൂത്തുവാരാൻ ഞങ്ങക്കിപ്പം ആളുക്കാർ വേണ്ട. കമ്പോളവും, ഞങ്ങടെ വീട്ടിന്റെ മുൻവശത്തെ ചപ്പുചവറുകളും, വെളുക്കന്നതിന്ന മുൻപേ ത്തൂത്തുവാരി കപ്പവയലിലെ വളക്കുഴിയിലേയ്ക്കു് എറിയും. ഞങ്ങടെ അച്ഛൻ, അപ്പൂപ്പൻ, മുതുമുത്തച്ഛൻ തുടങ്ങിയവരുടെ കാലം മുതൽ ഇതേ പദ്ധതി നടപ്പിലുണ്ടു്. ഇനി മകൻ, അവന്റെ മക്കളുടെ കാലത്തും ഇതു തുടരും........ചവറുകൾ കൂട്ടി വയലിലേയ്ക്ക കൊണ്ടുപോകും. തെരുവു ത്തൂത്തുവാരാൻ ആളുക്കാർ നിങ്ങടെ ബ്രാഹ്മണർക്ക വേണം. ദിവസം വീട്ടിന്റെ മുൻവശത്തു എട്ടുപത്തു എച്ചിലില ഇടും. കാററു് വന്നാൽ പട്ടം പറക്കും പോലെ ഗ്രാമം മുഴുവനും പറക്കും. ഞങ്ങളൊക്കെ കിണ്ണത്തിൽ ഊണു കഴിച്ചു അതിതന്നെ കൈ കഴുകും. നമുക്ക വേണ്ട, തെരുവു അടിച്ചു വാരുന്ന ഈ ആളുക്കാരു്. ബ്രാഹ്മണർക്ക കരം ഇടട്ടെ, അവർ കരം കൊടുത്തോട്ടെ; ആളുക്കാരെ വച്ചു് തെരുവു ത്തൂത്തുവാരിക്കോട്ടെ. വെള്ളത്തിന്ന കിണറെന്തിനാ? ആ കിണററിലെ ഉപ്പു വെള്ളം ആരാ കുടിക്കണെ? ഗ്രാമത്തിന്ന ചുററും തോടുകളുണ്ടു്, അരുവി ഒഴുകുന്നു. കിണറു് വേണ്ടോർക്കു് കരം ചുമത്തി, കിണറണ്ടുവെട്ടികൊടുക്കിന്ന്. ഞങ്ങക്ക നിങ്ങടെ ഓടേം വേണ്ട, വിളക്കും വേണ്ട, പഞ്ചായത്തും വേണ്ട.''

മാപ്പിള:– ''നിന്റെ അപ്പൻ എന്റെ സ്നേഹിതനാണു്. നീ എന്നോടു പിണങ്ങണ്ട.''

കമ്പോളത്തിലെ ഗൗഡരൊക്കെ ബോരേഗൗഡനെ അനുകൂലിച്ചു. വളരെ നേരം ചർച്ച നടന്നു. കമ്പോളത്തിലേയ്ക്ക രാത്രിവിളക്കും, ബ്രാഹ്മണരുടെ അഗ്രഹാരത്തിലേയ്ക്കു് ഒരു തോട്ടിയും വേണമെന്ന തീർച്ചപ്പെടുത്തി. സഭ പിരിഞ്ഞപ്പോൾ രാത്രി മണി പത്തായി. സദസ്യരിൽ അനേകം പേർ ഇരുന്നിടത്തു തന്നെ ഉറക്കം തൂങ്ങുകയായിരുന്നു. സഭയിൽ നടന്ന തീർപ്പുകൾക്ക കൈയൊപ്പു വേണമെന്നു് ആവശ്യപ്പെട്ടപ്പോൾ, തങ്ങൾക്ക എന്തെങ്കിലും ഗ്രഹപ്പിഴ ഉണ്ടാകുമോ എന്ന വിചാരിച്ചു് പകുതിപ്പേരും പറയാതെ ഇറങ്ങിപ്പോയി. മാപ്പിള അദ്ധ്യക്ഷന്ന നന്ദിപ്രകടിപ്പിച്ചു:''ഈ ദിവസത്തെ പരിപാടി—ബോരന്റെ മുൻകോപത്തിന്റെ കാര്യമങ്ങിരിക്കട്ടെ—നന്നായി നടന്നു. ഛേർമെൻ തിരഞ്ഞെടുത്ത സഭാസ്ഥാനാധിപതികൾക്ക ഞങ്ങളേവരും കൃതജ്ഞരാണു്.''

ഏതായാലും അന്നത്തെ യോഗം അങ്ങനെ പര്യവസാനിച്ചു. അടുത്ത ദിവസം ശീനപ്പൻ എന്റെയടുത്തു വന്നു് ഇപ്രകാരം പറഞ്ഞു: ''തരക്കേടില്ല, എന്റെ ഹുല്ലഹള്ളിയും, ഈ ഗ്രാമവും രണ്ടും ഒന്നു തന്നെ. ഞങ്ങടെ ഗ്രാമത്തിലെ

പട്ടേലൻ ഇന്നു കാലത്തു വന്നു് അറിയിച്ച സംഗതി കേട്ടാൽ നിങ്ങളും എത്ര ചിരിക്കുമോ ആവോ! അവൽദാരരുടെ ആപ്പീസിൽ നിന്നും അവനു് 'നിന്നെ ഷേർമാൻ ആയി നിയമിച്ചിരിക്കുന്നു' എന്ന ആർഡർ വന്നു. പട്ടേലൻ വെപ്രാളത്തിൽ അമ്പരന്നു. അവന്റെ കൈകാൽ കുഴഞ്ഞു. ജനിച്ചതിൽ പിന്നീടു് അവനിതുവരെ ഗവണ്മെന്റിൽ നിന്നും നേരിട്ടു് ഒരു ആർഡറും വന്നിട്ടില്ല. പോരാത്തതിനു്, അവനു വായിക്കാനും അറിഞ്ഞുകൂടാ, ആർഡർ കൊണ്ടു വന്ന തപാൽക്കാരനെ കണ്ടിട്ടു് 'ഇതെന്താ?' എന്നു ചോദിച്ചു. അവൻ പറഞ്ഞു 'നിങ്ങൾക്കു് ഷേർമാൻ വന്നു.' പട്ടേലർക്കു ഷേർമാൻ വന്നെന്നും കച്ചേരിയിൽ നിന്നും. സുബേദാർ തന്നെ നേരിട്ടു ആർഡർ കൊടുത്തു എന്നുമുള്ള സംഗതി നാടൊക്കെ പരന്നു. പക്ഷേ 'ഷേർമാൻ' എന്നാൽ എന്താണെന്നാർക്കും അറിവില്ല. പട്ടേലൻ ആ ദിവസം എന്റെയടുത്തു വന്നു് പറഞ്ഞു "എന്തെങ്കിലുമൊരുപായം ചെയ്തു് എനിക്കു് ഈ ഷേർമാൻ ഒഴിവാക്കണം. പത്തുറുപ്പിക വേണമെങ്കിലും നിങ്ങൾക്കു തന്നേക്കാം. ഷേർമാൻ ആകുമോ എന്ന ഭയം കൊണ്ടു് മററനേകപട്ടേലന്മാർ ഇതേ വിധം പിന്നോട്ടോടിയതു ഞാൻ എന്റെ കണ്ണുകൊണ്ടു കണ്ടിട്ടുണ്ടു്."

വീട്ടുകരം കുറയണമെങ്കിൽ ഇവിടെ തർക്കങ്ങളും നടത്തിയേ പററൂ. വിലയ്ക്കു തക്ക കരം ഇടും എന്നു കേട്ട ഉടൻ വീട്ടുവിലയൊക്കെ കുറഞ്ഞുപോയി. മാപ്പിളയുടെ ഒരു വീടു് ശീനപ്പൻ വിലയ്ക്കു മേടിക്കാൻ ആഗ്രഹിച്ചിരുന്നു. മാപ്പിള അതിനു 400 രൂപാ ആവശ്യപ്പെട്ടിരുന്നു. കരം നിശ്ചയിക്കുന്നതിനുവേണ്ടി വീട്ടിന്റെ അസ്സൽവില എത്രയാണു് എന്നു ചോദിച്ചപ്പോഴും മാപ്പിള 'നൂറുരൂപ പോലും വില മതിക്കില്ല' എന്നു പറഞ്ഞു.

ഉടനെ ശീനപ്പൻ "എന്താ പറഞ്ഞേ? ഇന്നലെ അല്ലേ മുന്നൂററി എൺപതു രൂപയ്ക്കുപോലും തരില്ല എന്നു പറഞ്ഞതു്" മാപ്പിളയ്ക്കു് 'ഒരു വശം പുലി, മറെറാരു വശം കിടങ്ങു്' എന്ന പോലായി. അയാൾ അവസാനം ഇങ്ങനെ തീർത്തു പറഞ്ഞു: "ഞാൻ ഈ വീടാർക്കും കൊടുക്കില്ല എനിക്കു തന്നെ വേണം.' വയ്ക്കോലിട്ട വീട്ടിനു കരമൊഴിവു് എന്നറിഞ്ഞ ബോരൻ "നല്ല ഉപായം, ഞാൻ എന്റെ വീട്ടിനു് വയ്ക്കോലേ മേയുള്ളൂ" എന്നു പറഞ്ഞു. എതായാലും കരം നിശ്ചയിച്ചു കഴിഞ്ഞു.

കണക്കപ്പിള്ള ഒരു ദിവസം എൻറടുത്തു വന്നു പറഞ്ഞു—"എടാ രാമു, ഈ കരം പിരിക്കണ തൊഴിലു് എന്റെ ശത്രുവിനും വേണ്ട."

ഞാൻ —"അതെന്താ സ്വാമി, അത്ര കഷ്ടം? ശിപായിയെ അയച്ചാ പോരെ? അവൻ കരം പിരിച്ചോണ്ടുവരില്ലേ?"

കണക്കപ്പിള്ള— "നോക്കു്, മിനിഞ്ഞാന്നു് ദിവസം ആ മാദന്റെ ഭാര്യ അവനെ ചൂലുകൊണ്ടടിക്കാൻ ഓടി വന്നു. അവൻ ദേഷ്യപ്പെട്ടു് അവളുടെ വീട്ടിന്റെ പടി പിഴുതെടുത്തോണ്ടുചെന്നു. ഞാൻ അടുത്ത ദിവസം കാലത്തു് അവളുടെ വീട്ടിനു സമീപം പോയി, എനിക്കും വേണ്ട സമ്മാനം കിട്ടി. ശരി ആ ചിന്നനെക്കുറിച്ചു പറയാം. അവനിന്നു് എവിടുന്നോ കുറച്ചു പണം കിട്ടുന്നു

എന്നെനിക്ക മനസ്സിലായി. അവൻ ഒട്ടരഹള്ളിക്ക പോയിരുന്നു. അവനെ പ്രതീക്ഷിച്ചു പുഴവക്കത്തു ഞാൻ നിന്നു. എന്നെ വഴിയിൽ കണ്ട അവൻ അര മൈലകലെ, വെള്ളം കുറവായിരുന്ന സ്ഥലത്തുകൂടെ ഊളിയിട്ട് നദികടന്നു്, വെന്തു പൊരിഞ്ഞു് വീട്ടിൽ വന്നു. വീട്ടുകരം പിരിക്കാൻ പോയ എൻെറ നേർക്ക് വീട്ടിലെ വളർത്തു പട്ടികളെ വിട്ടവർ അനേകം പേർ; ഞാൻ എത്ര ഉച്ചത്തിൽ വിളിച്ചിട്ടും എന്നെ വക വയ്ക്കാതെ കതകടച്ച് അകത്തിരുന്നവർ അനേകം പേർ; ''വീട്ട് നനഞ്ഞിട്ടുണ്ട്, ചുമര് വീണിട്ടുണ്ട്, ശരിപ്പെടുത്തി തന്നാൽ പിന്നെ കരമൊക്കെ തരാം'' എന്നു പറഞ്ഞവർ അനേകം പേർ. മതിയേ മതി.''

ഞാൻ ഇതിനുത്തരമായി പറഞ്ഞു— ''ഗ്രാമപ്പഞ്ചായത്തു അംഗങ്ങൾക്ക പിന്നെ എന്താ പണി? അവരെന്താ എടുക്കന്നേ? പ്രജകൾക്ക ഇതിനെ പററിയെല്ലാം പറഞ്ഞു കൊടുക്കേണ്ടതു് അവരുടെ ചുമതലയല്ലേ?''

കണക്കപ്പിള്ള— ''നമുക്കാർക്കും നമ്പറുവേണ്ട എന്നു് അവർ പറയുന്നു. അവരെയൊക്കെ ഞങ്ങൾ നിർബന്ധിച്ച് മെമ്പറാക്കിയിരിക്കുന്നു പോൽ.''

അവസാനമായി വസൂലായതു മതി എന്നു തീരുമാനിച്ച് ഒരു തോട്ടിയെ നിയമിച്ചു. അവൻ മാസമൊന്നിനു 20 രൂപാ ശമ്പളം ചോദിച്ചു. ''ഈ ബ്രാഹ്മണൻ എച്ചിലില പെറുക്കില്ല, അതിനാൽ എത്ര ചോദിച്ചാലും കൊടുത്തേക്കും എന്നാണവൻെറ വിശ്വാസം. പോരാത്തതിനു് ബോരേഗൗഡനും ഇങ്ങനെ പറഞ്ഞേച്ചു—എച്ചിലില തെരുവിലിടുന്നവര് ഈ ബ്രാഹ്മണരാ. ഇരുപതില്ലെങ്കിൽ നാല്പതു കൊടുക്കിൻ. ഞങ്ങൾക്കെന്താ ചേതം.'' ഞങ്ങളുടെ അവിടെ തെരുവു അടിച്ചു വാരുന്നവനു് 20 രൂപാ കൊടുക്കുക എന്നു വച്ചാൽ 'അമ്മൂമ്മ നൂററതെല്ലാം അപ്പൂപ്പൻെറ അരഞ്ഞാച്ചരടിനു്' എന്നതു പോലാണു്. അമ്പലത്തിൽ മഹാബ്രാഹ്മണരുടെ മറെറാരു വലിയ സഭ ചേർന്നു. ഇപ്രാവശ്യവും ജോടിദാരരെ തന്നെ അദ്ധ്യക്ഷനായി തിരഞ്ഞെടുത്തു. ശീനപ്പൻ കഴിഞ്ഞ മൂന്നു ദിവസങ്ങളായി ഒരു പ്രസംഗം തയ്യാറാക്കുകയായിരുന്നു. അതിൻെറ സാരാംശം ഇങ്ങനെയാണു്—''തെരുവ് അടിച്ചു വാരുന്ന തോട്ടി ഇരുപതു രൂപാ ആവശ്യപ്പെടുന്നു. അത്ര കൊടുക്കാൻ ഞങ്ങൾക്ക കഴിവില്ല. അത്ര കൊടുക്കാതിരുന്നാൽ അവൻ തെരുവ് അടിച്ചു വാരുകയുമില്ല. ഇതു കാരണം നമ്മുടെ വീട്ടിൻെറ മുൻവശത്തു വീഴുന്ന എച്ചിലില നാം തന്നെ എടുത്തു് എച്ചിൽ തൊട്ടിയിലിടണം, അഥവാ വീട്ടിൻെറ മുൻ വശത്തു തന്നെ ചുട്ടാലും തരക്കേടില്ല. ഇങ്ങനെ ഓരോരുത്തനും ചെയ്യാതിരുന്നാൽ നമ്മുടെ ആത്മാഭിമാനം നശിക്കും.''

ശീനപ്പൻ പറഞ്ഞതു കേട്ടിട്ട് വേദപാരംഗതനായ എൻെറ അളിയൻെറ മുഖമെല്ലാം ചുമന്നു.

നരസിംഹാചാര്യർ: ''ഛി; ഛി''

ശാസ്ത്രികൾ: ''ശാന്തം! പാപം''

എല്ലാവരും ഒരുമിച്ച്: ''വേദപാരംഗതർ എച്ചിലില എടുക്കുന്ന പതിവെവിടെങ്കിലുമുണ്ടോ? എച്ചില് പുറത്തു വല്ലപ്പോഴും പററിയാൽ പോലും സഞ്ചി

യോട്ടക്കൂടി കളിയ്ക്കണം. ഈ ജോലി ഞങ്ങളെക്കൊണ്ടൊരിക്കലും പററുല്ല. എടാ ശീന, അങ്ങനത്തെ ബ്രാഹ്മണരുടെ വയററിൽ പിറന്നവരോട്ട് ഇങ്ങനത്തെ വാക്കുകൾ പറയാമോ?'' ശീനപ്പൻ ഈ തർക്കത്തിനും തയ്യാറായിട്ടാണു വന്നതു്.

"അങ്ങനെയാണെങ്കി ഇരുപതു രൂപാ കൊടുത്തേക്കിൻ. ഇപ്പഴത്തെ കരത്തിന്റെ രണ്ടിരട്ടി കരവും വസൂലാക്കണം.'' ശീനപ്പൻ അഭിപ്രായപ്പെട്ടു.

കരം കൊടുക്കാൻ ആരും തയ്യാറായിരുന്നില്ല. പക്ഷെ, തീണ്ടലിന്റെ പ്രശ്നമോ? ശീനപ്പൻ ഇതിനൊരുപായം കണ്ടു പിടിച്ചു. അവൻ പറഞ്ഞതിത്ര മാത്രം.

''സ്വാമീ, കാലത്തു കിടക്കയിൽ നിന്നും എണീററതിനു ശേഷം നിങ്ങൾക്കെന്താ ജോലി? ഏതു ഗവൺമെൻറുദ്യോഗത്തിനു പോണം? ഏതു രാജ്യം ഭരിക്കണം? നിങ്ങളൊക്കെ വെയിലു് കാഞ്ഞുകൊണ്ടു് വാതുക്കലിരുന്നു് അരമണിക്കൂർ ഒരു മണിക്കൂർ മൂക്കപ്പൊടി വലിച്ചും, നുണ പറഞ്ഞു. സമയം കളയുകയല്ലേ? നിങ്ങൾ നിങ്ങളുടെ പടി അടിച്ചു വാരി അകത്തു പോയി കുളിച്ചു വരിൻ. ഇല്ലെങ്കിൽ പുഴയ്ക്കു പോയി മുങ്ങിയാലും നന്നു്. നിങ്ങടെ പടി അടിച്ചു വാരിയാൽ നിങ്ങടെ ബ്രാഹ്മണ വൃത്തിക്കു ചേതം വരുമോ?''

എന്റെ അളിയൻ ഇതു കേട്ടു് വല്ലാതെ ദേഷ്യപ്പെട്ടു. അദ്ദേഹം ബ്രാഹ്മണൻ. ബ്രാഹ്മണത്വം ബ്രാഹ്മണ വൃത്തി എന്നൊക്കെ കേട്ടപ്പോൾ വല്ലാതെ ദേഷ്യപ്പെട്ടു. അദ്ദേഹം പറഞ്ഞു—"നിനക്കു് ഇതൊക്കെ എന്തിനാ? ഇപ്പോൾ ആരൊക്കെയുണ്ടു്, എച്ചിലില എടുക്കാൻ തയ്യാറു്. അതു പറയിൻ'' ശ്യാമാശാസ്ത്രികൾ 'സാധിക്കില്ല' എന്നു പറഞ്ഞ ഉടൻ അദ്ദേഹത്തിന്റെ 15 വയസ്സായ മകൻ എണീററു നിന്നു കൊണ്ടു പറഞ്ഞു ''ഞാൻ ദിവസോം എന്റെ വീട്ടിന്റെ മുൻവശം അടിച്ചു വാരാം.''

ഓരോരുത്തരായി എല്ലാവരും സമ്മതിച്ചു. എന്റെ അളിയൻ മാത്രം സമ്മതിച്ചില്ല. ബ്രാഹ്മണർ, ബ്രാഹ്മണ്യം എന്നൊക്കെ പരിഹസിച്ച ശീനപ്പന്റെ മേൽ അദ്ദേഹത്തിനു വല്ലാത്ത ദേഷ്യം വന്നു. ഒടുവിൽ അദ്ധ്യക്ഷനായ ജോടിദാർ ഇങ്ങനെ പറഞ്ഞവസാനിപ്പിച്ചു—"ശരി, എതായാലും എല്ലാവരും സമ്മതിച്ചതു പോലെ തോന്നുന്നു. കൃഷ്ണയ്യംഗാർ (എന്റെ അളിയൻ) മാത്രം ഈ തീരുമാനത്തോടു യോജിക്കുന്നില്ല. ഒരുത്തനു വേണ്ടി ഇത്ര ആളുകളുടെ തീരുമാനത്തെ തള്ളിക്കളയാൻ സാധിക്കില്ല. എന്തുചെയ്യാനാ.'' എല്ലാവരുടെയും വാക്കിനെ എതിർക്കാനും എന്റെ അളിയനു് ഇഷ്ടമില്ലായിരുന്നു. പക്ഷേ, അദ്ദേഹം ശീനപ്പന്റെ മേലുള്ള കോപം കൊണ്ടു് വെറുതേ ഇരിക്കയായിരുന്നു. അവസാനം ശീനപ്പൻ എണീററു നിന്നു കൊണ്ടു് ''തരക്കേടില്ല, കൃഷ്ണയ്യംഗാരുടെ വീട്ടിന്റെ മുൻവശം അടിച്ചു വാരുന്ന ജോലി ഞാനേററു'' എന്നു പറഞ്ഞു. മററു ചിലർ ''അവൻ ഒരു ഭ്രാന്തൻ'' എന്നു പറഞ്ഞു. ഏതായാലും സഭ പിരിഞ്ഞു. ഈ പരിഭ്രമത്തിൽ അദ്ധ്യക്ഷനു് നന്ദി പ്രകടിപ്പിക്കാനുള്ള കാര്യം മറന്നേ പോയി. ഒരു മാസത്തിനു ശേഷമാണു് ശീനപ്പനു് ആ കാര്യം ഓർമ്മവന്നതു്.

അടുത്ത ദിവസം മുതൽ ഞങ്ങളോരോരുത്തരും അവരവരുടെ വീട്ടിനു മുൻവശമുള്ള എച്ചിലില അടിച്ചുവാരാൻ തുടങ്ങി. കമ്പോളത്തിലെ ഗൗഡർ അഭിപ്രാ

യപ്പെട്ടു: ''ഈ പട്ടന്മാരു് തരക്കേടില്ല.'' ശീനപ്പൻ ദിവസവും ഗ്രാമത്തിനു (ആകപ്പാടെ മുപ്പത്തഞ്ചു വീടു്) ഒരു റൗണ്ടടിക്കുമായിരുന്നു. ആരുടെ വീട്ടിന്റെ മുൻവശം 'പട്ടങ്ങൾ' വീണിരുന്നാലും അതു്. അടിച്ചു വാരി തീ കത്തിപ്പിക്കുന്ന നമ്മുടെ അളിയന്റെ വീടിന്റെ മുൻവശം അടിച്ചു വാരുന്ന ചുമതല അവനേറ്റെടുത്തിരുന്നു.

ഇങ്ങനെ ഞങ്ങളുടെ ഗ്രാമം വളരെ ശുചിയായി. ചില വീടുകളുടെ മുൻവശത്തു് എച്ചിലിലകൾ വീഴുന്നതു കുറഞ്ഞു. പോരാത്തതിനു് വെളുത്ത മുണ്ടുടുത്തു നാമം ധരിച്ച 'ഝാടമാലി' ശീനപ്പനും ഉണ്ടായിരുന്നു. രണ്ടു മാസത്തിനകം, മുമ്പു് തെരുവു അടിച്ചു വാരാൻ വരാതിരുന്ന പറയൻ 12 രൂപയ്ക്കു പണിയെടുക്കാൻ തയ്യാറായി. ശീനപ്പന്റെ പേരുകേട്ടാൽതന്നെ പറയൻ ഭയപ്പെടുമായിരുന്നു. പറയനെ വീണ്ടും നിയമിച്ചു് അവന്റെ മേൽനോട്ടത്തിനു്, പഞ്ചായത്തുകാർ ശീനപ്പന്റെ സഹായം ആവശ്യപ്പെട്ടു.

തെരുവു തൂത്തു വാരുന്നവനെ വീണ്ടും നിയമിച്ചപ്പോഴുണ്ടായ ഒരു സംഗതി ഇപ്പോൾ പറഞ്ഞു കേൾപ്പിക്കട്ടെ. ഗ്രാമത്തിൽ ഒന്നു രണ്ടു പേരൊഴികെ മറ്റുള്ളവർക്കു് തൂപ്പുകാരന്റെ ആവശ്യമേ ഉണ്ടായിരുന്നില്ല. ചിലരാണെങ്കിൽ ഇങ്ങനെ അഭിപ്രായപ്പെട്ടു—''തൂപ്പുകാരൻ ഞങ്ങൾക്കു ഇനി വേണ്ട. ഞങ്ങൾ ഞങ്ങളുടെ വീട്ടിന്റെ മുൻവശം തൂത്തുവാരാം. പഞ്ചായത്തു് മിച്ചപ്പെടുത്തിയിരിക്കുന്ന കാശു കൊണ്ടു ഒരു പോത്തു മേടിക്കാം. ശീനപ്പനും 'അങ്ങനെ തന്നെ ആവാം' എന്നു പറഞ്ഞു. മറ്റുള്ളവർ ചിരിച്ചു കൊണ്ടു് പറഞ്ഞു—'' ഈ ഝാടമാലി ഉള്ളിടത്തോളം നമുക്കെന്തു ഭയം? ''

ശീനപ്പൻ അതിനുത്തരമായി—''നിങ്ങളൊക്കെ അനങ്ങാക്കള്ളന്മാർ. നിങ്ങടെ ഉപായമെല്ലാമെനിക്കറിയാം.''

അതേ ദിവസം വൈകുന്നേരം ശീനപ്പൻ വയലിന്റെ വക്കു കിളച്ചു കൊണ്ടിരുന്നപ്പോൾ പറയന്മാരിലൊരാളായ നിംഗൻ അവിടെച്ചെന്നു് 'ഏമാനേ' എന്നു വിളിച്ചു. ശീനപ്പൻ 'എന്തടാ' എന്നു ചോദിച്ചു. നിംഗൻ വളരെ താഴ്മയോടു കൂടി 'ഏമാനേ, പാവപ്പെട്ടവന്റെ വയററിലു് അടിച്ചല്ലോ വീട്ടിൽ ഭാര്യേം കുട്ടികളും കഞ്ഞികുടിക്കാനില്ലാതെ ചത്തോണ്ടിരിക്കയാ. തൂപ്പുകാരന്റെ ശമ്പളം നിങ്ങളു് മനസ്സുവച്ചാ മാത്രം കിട്ടും. ഇല്ലെങ്കിലു് ഇല്ല. എന്റെ പെണ്ണിനു് ഉടുക്കാൻ തുണിയില്ല. പിള്ളേരു് കുളിരു്കൊണ്ടു വിറയ്ക്കണു്. കഞ്ഞി കുടിച്ചിട്ടു് മൂന്നു ദിവസൊം ആയി. ഞാനോ? സാരമില്ല, എങ്ങനെങ്കിലും അങ്ങു കഴിഞ്ഞോളും. പക്ഷേ ഭാര്യേം പിള്ളരുടേം കഷ്ടം കാണാൻ മേലാ അങ്ങുന്നേ,' എന്നു കേണു. നിംഗന്റെ വാക്കു കേട്ടിട്ടു് ശീനപ്പനു വല്ലാത്ത വിഷമം തോന്നി. ശീനപ്പനെ പോലത്തെ പരുത്ത പ്രകൃതക്കാരനും ഒരു നല്ല ഹൃദയമുണ്ടെന്നുള്ളതും, മറ്റുള്ളവരുടെ കഷ്ടം കണ്ടിട്ടു് അവൻ വിഷമിക്കുമെന്നതും, കണ്ടവർക്കു മാത്രമേ അറിയാവൂ. ശീനപ്പൻ മിണ്ടാതെ വയലിൽ നിന്നും തിരിച്ചു വീട്ടിലേക്കുപോയി നിംഗനു രണ്ടു പറ റാഗിയും എട്ടണയും കൊടുത്തു പറഞ്ഞു—''വീട്ടിൽ പോയി കഞ്ഞി കുടിക്കു്, നാളെ പഞ്ചായത്തു കച്ചേരിക്കുവാ. എല്ലാം ശരിയാവും.''

ആ ദിവസം രാത്രി ശീനപ്പൻ എന്റെ അടുത്തു വന്നു പറഞ്ഞു —''നമ്മുടെ അഹ

ങ്കാരം കൊണ്ടു് നാം കാട്ടിക്കൂട്ടുന്ന അന്യായങ്ങൾക്കൊരാദിയുമില്ല, അന്തവുമില്ല. തെരുവു് അടിച്ചു വാരുന്ന ആ പാവത്താന്റെ ജോലി കളഞ്ഞു് അവനും അവന്റെ വീട്ടുകാർക്കും കഞ്ഞിക്കു വകയില്ലാതെ പട്ടിണി കിടത്തി കൊല്ലുവാൻ ഞാൻ തുനിഞ്ഞു. ഞാൻ മുൻവന്നു് നാട്ടുകാരെല്ലാം തങ്ങളുടെ വീട്ടിന്റെ മുൻവശം അടിച്ചുവാരണമെന്നു് നിർബന്ധിക്കാതിരുന്നാൽ, പഞ്ചായത്തുകാർ നിംഗനു് കുറെ പണം കൊടുത്തു ജോലിയിൽ നിന്നും പിരിച്ചു വിടുമായിരുന്നോ? കാശുള്ളോർ ഇല്ലാത്തവർക്കു നാലു കാശധികം കൊടുത്താൽ അതുകൊണ്ടു എന്തു നഷ്ടമാണു വരുന്നതു്? അവന്റെ കെട്ടിയോളും പിള്ളേരും കഴിഞ്ഞ മൂന്നു ദിവസം പട്ടിണികിടക്കയാണു പോലും, പട്ടിണി കിടക്കുന്നതെത്ര ക്രൂരമായതാണു്?''

ഞാൻ—''എടാ, നീ എന്തു തെററു ചെയ്തെടാ. തെരുവു തൂത്തുവാരാൻ അവൻ വേണ്ട എന്നു പറഞ്ഞതാരാണു്?''

ശീനപ്പനു ഇതുകൊണ്ടു സമാധാനമുണ്ടായില്ല. അവൻ 'തെററു് എന്റെതാ, എന്റെതാ' എന്നു രണ്ടു മൂന്നു പ്രാവശ്യം പറഞ്ഞു. മൂന്നാമത്തെ ദിവസം നിംഗനെ വീണ്ടും ജോലിക്കു നിയമിക്കാൻ ശീനപ്പൻ മററുള്ളവരെക്കാൾ അധികം താല്പര്യപ്പെട്ടു വന്നതറിഞ്ഞു് ഞങ്ങളുടെ ഗ്രാമക്കാർക്കെല്ലാം ആശ്ചര്യമായി. ജോടിദാരർ ചോദിച്ചു—''ഇതെന്താ നിങ്ങളിൽ ഈ മാററം?''

എന്റെ അളിയൻ പറഞ്ഞു—''എടാ, നിന്റെ അഹങ്കാരം എവിടെ പോയടാ? ജ്യോതിഷി പറഞ്ഞു.''ആരംഭശൂരാഃ ഖലു ദാക്ഷിണാത്യാഃ''(ദക്ഷിണദേശക്കാരെല്ലാം ജോലി തുടങ്ങുമ്പോൾ മാത്രം വലിയ ശൂരന്മാർ) ശീനപ്പൻ ഒന്നുകൊണ്ടും ചഞ്ചലപ്പെട്ടില്ല. അവനിലുണ്ടായ പരിവർത്തനത്തിന്റെ കാരണം എനിക്കൊരുത്തനു മാത്രമേ അറിയാവൂ.''

ഈ വർത്തമാനം ഞങ്ങളുടെ ഗ്രാമത്തിലെ മററു പറയന്മാരുടെ മനസ്സിനെ വേദനിപ്പിക്കുന്നുണ്ടായിരുന്നു. ശീനപ്പന്റെ ഗുണങ്ങളെ നിംഗൻ വർണ്ണിച്ചതു വ്യർത്ഥമായി. തരം കിട്ടിയാൽ ഈ ബ്രാഹ്മണരെ ഒരു പാഠം പഠിപ്പിക്കണമെന്നു് അവർ തീർച്ചയാക്കി. ആയിടക്കു് നാരായണഭട്ടരുടെ വീട്ടിൽ വയസ്സായ ഒരു എരുമ ചത്തു പോയി. ആ എരുമയെ ആ വീട്ടുകാർക്കെല്ലാം ജീവനായിരുന്നു. അതിന്റെ നാലഞ്ചു കുട്ടികൾ കറവഎരുമയായിരിക്കുന്നു. ഭട്ടരുടെ അമ്മയ്ക്കും അച്ഛനും ആ എരുമയോടുള്ള മോഹം പറഞ്ഞാൽ അവസാനിക്കില്ല. പക്ഷേ എരുമ ചത്തപ്പോൾ അവർ ഈ ഗ്രാമം വിട്ടു. ബംഗ്ളൂരിലുള്ള തന്റെ മകളുടെ വീട്ടിൽ പോയിരുന്നു. അവർ പുറപ്പെടുമ്പോൾ എരുമയുടെ ബലഹീനത കണ്ടിട്ടു് ഭട്ടർ പറഞ്ഞിരുന്നു—''ഈ എരുമ ചത്തുപോയാൽ ഇതിനെ പറയന്മാർക്കു കൊടുക്കണ്ട. ഗ്രാമത്തിന്റെ മുമ്പിലുള്ള നമ്മുടെ പറമ്പിൽ കുഴിച്ചിടാം.'' ഇതിൻ പ്രകാരം എരുമയെ ഗ്രാമത്തിനു മുൻവശത്തുള്ള പറമ്പിൽ കുഴിച്ചിടാൻ നിശ്ചയിച്ചു്, പറയന്മാരെ വിളിക്കാൻ പറമ്പിന്റെ അങ്ങേ അററത്തേയ്ക്കു പോയി.

പറയന്മാരൊക്കെ ഒന്നിച്ചു ചേർന്നു് ഇങ്ങനെ പറഞ്ഞു—''എരുമയെ ഞങ്ങൾക്കു തരണം.'' തങ്ങൾക്കു ന്യായമായി കിട്ടാനുള്ള ആഹാരം കിട്ടാതെ പോകുന്നതു കണ്ടിട്ടു് അവർക്കു വലിയ വിഷമം തോന്നി. ആദ്യത്തെ കോപവും

ത്തിണങ്ങി. അവരെല്ലാം ഒന്നുചേർന്ന് പറഞ്ഞു—''ഞങ്ങൾ വരില്ലാ. ആ നാല്ലാലി ഞങ്ങൾക്ക കിട്ടേണ്ടതാണ്. ഞങ്ങള് ചുമക്കാനും പോണില്ല, കഴിച്ചിടാനും ഇല്ല. തരികയാന്നെങ്കി ഇങ്ങട്ട് തരിൻ ഇല്ലെങ്കി നിങ്ങള് തന്നെ കഴിച്ചിടിൻ.'' ഭട്ടർ അവക്ക കാണിച്ച സമ്മാനത്തിന്റെ കൊതിയും മധുരവാക്കകളും വ്യർത്ഥമായി. അവൻ മുഖം വീർപ്പിച്ച് എന്തുചെയ്യണമെന്നറിയാതെ വീട്ടിൽ വന്ന് പടിയ്ക്കൽ കത്തി ഇരിപ്പായി.

തക്കസമയത്തു ശാസ്ത്രികൾ വന്നു ചേർന്നു. അല്പം ആലോചിച്ചിട്ട് പറഞ്ഞു—''നോക്ക്, ജീവൻ പോയ സാമാനത്തിനെ വച്ചോണ്ട് എന്താ ചെയ്യുന്നു്. ആ മുടിഞ്ഞവർക്ക കൊടുത്തേര്.''

ഭട്ടർ തുടന്ന്—ഛേ, അതൊരിക്കലും നടക്കില്ല. ജീവൻ പോയ വസ്തു എന്നുവച്ച് മരണശേഷം മനുഷ്യരെ നായ്ക്കളും, നരികളും തിന്നാനനുവദിക്കാമോ? ജീവൻ പോയാൽ എല്ലാം ഒന്നാണ്. പക്ഷേ മനസ്സ്, പ്രേമം എന്നിവയൊക്കെ ഉണ്ടല്ലോ ? ഇതല്ലാതെ എന്റെ അച്ഛനമ്മമാരുടെ ആജ്ഞയോ ?''—ശാസ്ത്രികൾ മിണ്ടാതെ വീട്ടിൽ പോയി. എന്റെ അളിയൻ ഭട്ടരെ കണ്ട് ഇങ്ങനെ ആശ്വസിപ്പിച്ചു—'' ചത്തതിനെയൊക്കെ വീട്ടില് വെച്ചേക്കാനൊക്കുമോ? നാളെ നമ്മളാരെങ്കിലും മരിച്ചാലു് ഇവിടെത്തന്നെ സൂക്ഷിക്കുമോ ? എന്താ പിള്ളേര് കളി നിങ്ങടെ. എങ്ങനെയെങ്കിലും കഴിഞ്ഞോണ്ട് പോകണ്ടേ ? ''

ഭട്ടർ അതിനു മറുപടിയായിട്ട്—''നമുക്കെന്താ സ്വാമി, എരുമയും കഴുതയുമെല്ലാം ഒരുപോലെ'' എന്നു പറഞ്ഞു. ഇതുകേട്ടിട്ട് എന്റെ അളിയനു വല്ലാത്ത ദേഷ്യം വന്നു.

ഭട്ടർ അങ്ങനെ പറയാൻ ഒരു കാരണം കൂടിയുണ്ട്. എന്റെ അളിയന്റെ വീട്ടിലെ ഒരു എരുമ ഒരു ദിവസം പതിവുപോലെ വൈകുന്നേരം വീട്ടിൽ മടങ്ങി വന്നില്ല. മേയാൻ പോയ എരുമ വരാത്തതു കാരണം അളിയൻ അതിനെ അന്വേഷിച്ചുപോയി. എരുമ ചില ദിവസങ്ങളിൽ നേരം ഇരുട്ടിയതിൽ പിന്നെയും ഗ്രാമത്തിലെ എച്ചിൽ തൊട്ടിയിൽ മേഞ്ഞുകൊണ്ടിരിക്കാറുള്ളതുകൊണ്ട് എന്റെ അളിയൻ തൊട്ടിയ്ക്കു സമീപം ചെന്നു. അപ്പോൾ നേരം ഇരുട്ടുകയായിരുന്നു. അങ്ങകലെ എരുമ ദിവസവും മേഞ്ഞുകൊണ്ടിരുന്ന സ്ഥലത്തുതന്നെ നിൽക്കുകയായിരുന്നു. അളിയൻ അതിന്റടുത്തു ചെന്ന് മുതുകിൽ കയ്യിട്ടു വിശ്വാസത്തോടുകൂടി ''ഏ മൂതേവി!ഇനിയും ഇവിടിരിക്കയാണോ ?'' എന്നു പറഞ്ഞോണ്ട് തട്ടി. അളിയൻ എരുമ എന്നു കരുതിയതു് വാസ്തവത്തിൽ കഴുതയായിരുന്നു. അതു പിൻകാലുകൊണ്ടദ്ദേഹത്തെ ചവുട്ടിയിട്ട് ഓടിപ്പോയി. അന്നുതൊട്ട് കുട്ടികൾ കഴുതയെ കാണുമ്പോഴൊക്കെ ''കൃഷ്ണയ്യങ്കാരുടെ എരുമ'' എന്നു പരിഹസിക്കും.

അളിയൻ ദേഷ്യത്തോടെ പോയി അല്പസമയത്തിനുശേഷം ഗ്രാമത്തിലേയ്ക്കു പോയിരുന്ന ശീനപ്പൻ ഒരു വലിയ ചുമടെടുത്തുകൊണ്ട് വീട്ടിൽ വന്നു.

ഭട്ടരെ കണ്ടിട്ട്— ''എന്താ ഇനിയും കളി കഴിഞ്ഞില്ലേ? ഭാര്യയുടെ എന്തെങ്കിലും പുഷ്പാർച്ചന .......''

ഭട്ടർ മിണ്ടാതിരുന്നതു കണ്ടിട്ട് ശീനപ്പൻ പിന്നെ ഒന്നും സംസാരിക്കാതെ

ച്ചമട്ട താഴെ ഇറക്കി കതകിനകത്തു വന്നു നിന്നുകൊണ്ടു് "എടാ എന്തു പററി? പറയടാ" എന്നു പറഞ്ഞു.

ഭട്ടർ— "നമ്മടെ വലിയ എരുമ ചത്തുപോയി."

ശീനപ്പൻ അല്പം പോലും ദു:ഖം പ്രകടിപ്പിക്കാതെ പറഞ്ഞു— "ഒരു മാസം കൊണ്ടു അതു ചത്തുകൊണ്ടിരിക്കയായിരുന്നു. ഇപ്പം വാസ്തവത്തിൽ ചത്തുപോയി. അതിൻെറ വയററിൽ പിറന്ന അഞ്ചു എരുമകളുണ്ടല്ലോ? ചത്ത എരുമയെപ്പററി നീ എന്തിനാ കരയുന്നേ? നല്ല കളിക്കാരനെടോ താൻ. "ഭട്ടർ നടന്ന സംഗതികളൊക്കെ പറഞ്ഞു കേൾപ്പിച്ചു. ശീനപ്പൻ ചിരിച്ചു. "ആദ്യം പോയി കുളിച്ചോണ്ടു് ഊണു കഴിക്കു്. പിന്നെ ഇതിനെപ്പററി സംസാരിച്ചു് കാര്യങ്ങളൊക്കെ ശരിയാക്കാം."

ഭട്ടർ— 'ശവം വീട്ടിലിട്ടോണ്ടു ഊണോ?

ശീനപ്പൻ— "സാരമില്ലെടാ. നീ ഉണ്ണാതിരുന്നാൽ ആ ശവത്തിൻെറ കൂടെ മററൊരു ശവം കൂടി ആകും."

ഭട്ടർക്കു ഉണ്ണാനിഷ്ടമില്ലായിരുന്നു. എങ്ങനെയോ അകത്തു പോയി കുളിച്ചു പേരിനു മാത്രം ഊണു കഴിച്ചു. ഊണു കഴിഞ്ഞ സമയം നോക്കി തക്കത്തിനു് ശീനപ്പൻ വന്നു. അവൻ ഭട്ടരോടു് പറഞ്ഞു:

"എടോ, നിൻെറ വീട്ടിൻെറ പിൻവശത്തെ മലക്കറിതോട്ടം എത്ര വലിയതാണു്. അവിടെ നിങ്ങടെ മലക്കറി വിളയിക്കുന്നതു പേരിനല്ലേ? എരുമയെ അവിടെ കുഴിച്ചിടാം."

"അങ്ങനെ തന്നെ ആകാം. പക്ഷേ അവിടെയ്ക്കു് ആ ആനയെ ചുമക്കണ്ടേ? നാലു കാലും കെട്ടി, അതിൻെറ നടുക്കു് മുള കോർത്തു് തോളിൽ ചുമക്കണം. അപ്പോഴും എരുമയുടെ കഴുത്തു തറയിൽ തൂങ്ങും. ചുമക്കാൻ കുറഞ്ഞപക്ഷം പന്ത്രണ്ടു പേരെങ്കിലും വേണം."

ശീനപ്പൻ—"ഒന്നുമില്ല, പന്ത്രണ്ടും വേണ്ട, പതിനാലും വേണ്ട, നാലാളുണ്ടെങ്കിൽ മതി. ഇവിടുന്നു ഒരു ഫർലാങ്ങു ദൂരം പോലുമില്ല നിങ്ങടെ തോട്ടത്തിലേക്കു്. ഞാൻ, നീ, നാരായണൻ, ശ്യാമൻ ഈ നാലുപേർ മതി. നാലാളും ഒരു മണിക്കൂർ കഷ്ടപ്പെട്ടാൽ ഒരാൾ താഴ്ചയിൽ കുഴി എടുക്കാം. പിന്നെ ചുമന്നോണ്ടു പോയി കുഴിച്ചിട്ടാൽ മതി."

ഈ വർത്തമാനം പരന്ന ഉടൻ വലിയ ബഹളമുണ്ടായി. 'സാത്വികരായ, സനാതന ധർമ്മാവലംബികളായ ബ്രാഹ്മണർ പശുവിനെ ചുമക്കുക എന്നതു് എന്തൊരന്യായം ? ആര്യധർമ്മത്തിനു കളങ്കമല്ലേ ഇതു് ?' എന്നെല്ലാരും പരിഹസിച്ചു. ശീനപ്പൻ അവിടെ ഇരിക്കുന്നതറിഞ്ഞ ഉടൻ എൻെറ അളിയൻ 'അവനെന്താ, ജാതി ഇല്ല, കുലമില്ല, അവൻ ഒരു പറയൻ; ഇന്നലെ തെരുവു് അടിച്ചു വാരി, ഇന്നു കന്നുകാലിയെ ചുമക്കും. നാളെ എന്തു ചെയ്യുമോ ?' എന്നു പറഞ്ഞു.

ശീനപ്പൻ ഇതൊന്നുകൊണ്ടും അല്പവും അനങ്ങിയില്ല. അവൻ, ശ്യാമൻ, നാരായണൻ, ഭട്ടർ ഈ നാലാളുകളും ചേർന്നു് അഞ്ചടി ആഴമുള്ള ഒരു കുഴി എടുത്തു. എരുമയുടെ നാലുകാലുകളും കെട്ടി അവയുടെ മദ്ധ്യേ ഒരു മുളകോർത്തു്,

എരുമയെ ചുമക്കാൻ തുടങ്ങിയപ്പോൾ ആ നാലാളുകളുടെ ചുമലും വീണു പോയി. പെരുന്നനായ ശിനപ്പൻ പോലും 'എന്തു ഭാരം ഈ എരുമയ്ക്കു്'' എന്നു പറഞ്ഞു. ഒരു ഫർലാങ്ങു ദൂരം പോകുന്നതിനു മുൻപേ എരുമയെ പത്തു പ്രാവശ്യം തറയിലിടേണ്ടിവന്നു. ആ തോളിൽ നിന്നും ഈ തോളിലേയ്ക്കും ഈ തോളിൽ നിന്നും ആ തോളിലേക്കും പത്തു പ്രാവശ്യം അതിനെ മാറേണ്ടിവന്നു. ഇത്രയൊക്കെയായാലും അതിന്റെ ഭാരം ഇവർക്കു അസഹ്യമായി. ശിനപ്പനാണെങ്കിൽ പൊക്കം കുറഞ്ഞ മനുഷ്യൻ, ഭട്ടർ മെലിഞ്ഞവനാണെങ്കിലും പൊക്കമുള്ള മനുഷ്യൻ, അതുകൊണ്ടു് അവന്റെ ചുമലിനു ഭാരം കൂടി. അവൻ 'ഹാ, ഹാ'' എന്നു പറഞ്ഞുകൊണ്ടു് ശവത്തെ താഴെ ഇട്ടപ്പോൾ മററുള്ളവർ—

''ഇതു വരെ എരുമപ്പാൽ കുടിച്ചു തടിച്ചില്ലേ ? ഭാരം കുറച്ചുകൂടിയാലും സാരമില്ലെടാ. ചുമക്കു'' എന്നു് പരിഹസിക്കുന്നുണ്ടായിരുന്നു. ഈ ആഘോഷം കാണാൻ ഗ്രാമക്കാരൊക്കെ ഒന്നുകൂടി. കുട്ടികൾ പറഞ്ഞു തുടങ്ങി—'' അച്ഛനും മക്കളും കഴുത ചുമന്ന കഥ, ചിത്രത്തിൽ കാണുന്നതിവിടെ പ്രത്യക്ഷത്തിൽ കണ്ടതുപോലായി.''

എരുമയെ കഴിച്ചു മൂടിയ സ്ഥലത്തു ഒരു നാരകം വളർന്നിരിക്കുന്നു. അതിൽ കായ്ക്കുന്നതുപോലുള്ള നാരങ്ങാ ഇവിടത്തെ മററൊരു മരത്തിലും ഉണ്ടാകുന്നില്ല.

# 10

ഈ ഗ്രാമത്തിൽ കാപ്പികുടിക്കുന്നതു വലിയ അന്തസ്സേറിയ സംഗതിയായി കരുതപ്പെടുന്നു. പത്തുകൊല്ലങ്ങൾക്കു മുൻപു് ഇവിടെ ആരും കാപ്പി കുടിക്കുമായിരുന്നില്ല. ഇപ്പോഴും ഇവിടെ ഒന്നു രണ്ടു പേർ കാപ്പി ഉപേക്ഷിക്കണമെന്നു വെറുതേ പ്രസംഗിക്കുന്നുണ്ടെങ്കിലും, വേറെ ഉപായമൊന്നുമില്ലെന്നു പറഞ്ഞുകൊണ്ടു് എപ്പോഴും കുടിക്കുന്നുണ്ടു്. സ്ത്രീകളാണെങ്കിൽ വെളുത്ത ഉടൻ കാപ്പി പലഹാരം ഇവയെക്കുറിച്ചല്ലാതെ വേറെ ഒന്നിനെക്കുറിച്ചും സംസാരിക്കാറില്ല. കാപ്പിയും പലഹാരവും കഴിയ്ക്കാതെ ആരും പാത്രം കഴുകാൻ പുഴവക്കത്തു പോകാറേ ഇല്ല. കാപ്പി കുടിയ്ക്കാത്തവരും 'കാപ്പി കുടിച്ചു' എന്നു പറഞ്ഞുകൊള്ളണം എന്നതു് സ്ത്രീകളുടെ ഇടയിലത്തെ തീരുമാനമാണു് എന്നു കൂടി തോന്നാറുണ്ടു്.

ജോതിയുടെ വീട്ടിൽ പുതിയതായി മരുമകൾ വന്നപ്പോൾ, അവൾ കാപ്പി കുടിക്കാൻ ശീലിച്ചിട്ടില്ലായിരുന്നു. അവളുടെ വീട്ടുകാർ വെറും നാടൻമട്ടുകാർ ആയിരുന്നു. നേരം വെളുത്ത ഉടൻ പഴഞ്ചോററിൽ എരുമത്തൈരൊഴിച്ചു ഉപ്പിട്ടു് ഉണ്ണുന്നതാണവളുടെ ശീലം. അവളുടെ വീട്ടിൽ അവളുടെ മൂത്ത സഹോദരനു് എപ്പോഴെങ്കിലും കാപ്പി വേണ്ടപ്പോൾ, കൊട്ടിയമ്പലത്തിലെ അട്ടപ്പിൽ കാപ്പി ഉണ്ടാക്കും. മുപ്പത്തിരണ്ടു വറളി പുകഞ്ഞ വെള്ളത്തിൽ, മുപ്പത്തിരണ്ടു പുഴുവെങ്കിലും വീഴാത്ത കാപ്പി, അവനു് കൊടുത്തിരുന്നില്ല. ഇപ്പോഴൊക്കെ ഇവൻ കോളേജു്, കീളേജിലേക്കൊക്കെ പോയതിനു ശേഷം 'കാപ്പി' പതിവായിട്ടുണ്ടു്. പക്ഷേ ജ്യോതിഷിയുടെ മരുമകൾക്കു കാപ്പി കുടിച്ചാലാവില്ല. പാത്ര

ങ്ങൾ കഴുകാൻ പുഴയ്ക്കു പോയി, സ്ത്രീകളുടെ സഭ കൂടുമ്പോൾ മററുള്ളവരൊക്കെ പലഹാരം തിന്നു, കാപ്പി കുടിച്ചു എന്നെല്ലാം പറയുമ്പോൾ അവൾ ആദ്യമൊക്കെ 'ഞാൻ പഴഞ്ചോറു തിന്നു' എന്നു സഗൗരവം പറയുമായിരുന്നു. അതു പറയുന്നതു് അന്തസാണെന്നു് അവൾ കരുതിയിരുന്നെങ്കിലും, അതു് അപമാനകരമാണെന്നു മററു സ്ത്രീകൾ പറഞ്ഞതിനുശേഷം ജോതിയുടെ മരുമകളും ഇപ്പോൾ— "ഞാൻ പലഹാരം തിന്നു, കാപ്പി കുടിച്ചു" എന്നു പറയും. അവൾ കാപ്പി കുടിച്ചില്ലഎന്നുള്ള വസ്തുത മററുള്ളവർക്കറിയാം. താൻ കാപ്പി കുടിച്ചിട്ടില്ല എന്നുള്ള വസ്തുത മററുള്ളവർക്കറിയാമെന്നതു് ജ്യോതിഷിയുടെ മരുമകൾക്കും അറിയാം. പക്ഷേ അതു് ആരും വെളിപ്പെടുത്താറില്ല. അങ്ങനെ ചെയ്യുന്നതു് അന്തസ്സിനു കുറവാണെന്നത്രെ ഞങ്ങളുടെ ഗ്രാമത്തിലെ സ്ത്രീകളുടെ ധാരണ.

തങ്ങളുടെ ദാരിദ്ര്യാവസ്ഥയെക്കുറിച്ചു സംസാരിക്കരുതു് എന്നൊരു നിയമം കൂടി ഈ സ്ത്രീകൾ പാസ്സാക്കി. അവരാരും അങ്ങോട്ടുമിങ്ങോട്ടും തങ്ങളുടെ അവശതകളെക്കുറിച്ചും, ഭർത്താവിൻെറ കടങ്ങൾ തുടങ്ങിയവയെക്കുറിച്ചും പറയാറില്ല. വയസ്സുചെന്ന സ്ത്രീകളുടെ സഭ സാധാരണയായി ജോടിദാരരുടെ വീട്ടുപടിയ്ക്കലെ തിണ്ണയിൽ ദിവസവും ഉച്ചയ്ക്കു നാലുമണിയ്ക്കു തുടങ്ങി ആറു മണിവരെ കാണും. ഈ സമാജത്തിൽ ചേരുന്നവരെല്ലാം മൂന്നു നാലു കുട്ടികളുടെ അമ്മമാരായിരിക്കും; ഇതിൽ ചെറുപ്പക്കാരുണ്ടാകയില്ല. ഇവർ സാധാരണയായിട്ടു ഇല തുന്നുന്നതു്, സ്വാമിയുടെ ദീപത്തിനു തിരി ഉണ്ടാക്കുന്നതു്, കീറിയ തുണികൾ തുന്നുന്നതു്—തുടങ്ങിയ കാര്യങ്ങളിൽ ശ്രദ്ധപതിപ്പിച്ചുകൊണ്ടു്, ഗ്രാമത്തിലെ എല്ലാ കാര്യങ്ങളെക്കുറിച്ചും, വളരെ ആവേശഭരിതമായ ചർച്ചകളിൽ പങ്കെടുക്കും. പ്രായം ചെന്ന ഈ സ്ത്രീകൾ ഞങ്ങളെ വകവയ്ക്കുകയില്ല. വലിയവർ തെരുവിൽ പോയാൽ മാത്രം നീട്ടിയ കാലുകൾ അല്പം മടക്കിക്കൊണ്ടു് സ്വരം താഴ്ത്തി സംസാരിക്കും. എൻെറ അച്ഛനേയും ശാസ്ത്രികളേയും കണ്ടാൽ ഒന്നു രണ്ടു പേർ ജോടിദാരരുടെ വീട്ടിനകത്തുപോയി ഒളിച്ചിരിക്കും. അവർ കൺമറഞ്ഞതിനുശേഷം വെളിയിൽ വരും. പണ്ടെപ്പോഴൊ ഒരിയ്ക്കൽ ശാസ്ത്രികൾ തൻെറ ഭാര്യയോടു് ഇങ്ങനെ പറഞ്ഞത്രെ— "കേട്ടോ, ഈ മാനംകെട്ട സ്ത്രീകൾ ആണുങ്ങൾ പോകുന്നതു കണ്ടാലും കാലു നീട്ടി ഇരിക്കും." അന്നു മുതൽ ശാസ്ത്രികളെ കണ്ടാൽ ഇവർ പേടിച്ചോടാൻ തുടങ്ങിയത്രേ!

ചെറിയ പെൺകുട്ടികൾക്കും, ഈയിടെ വിവാഹിതരായ നവവധുക്കൾക്കും പ്രായം ചെന്നവരുടെ കൂടെ ചേരാൻ അർഹതയും അധികാരവും ഇല്ലാതായി. ഇവർ പുഴകളിലും, തോട്ടകളിലും അമ്പലങ്ങളിലും സമ്മേളിക്കും. അമ്മാവിമാരുടെ അടിമത്തത്തിൽ കഴിയുന്ന ഈ മരുമക്കൾക്കു് ഞങ്ങളെപ്പോലുള്ള ആൺപിള്ളേരെ കണ്ടാലും ഭയമാണു്. അന്നൊരു ദിവസം ശാസ്ത്രികളുടെ മരുമകളും, ശീനപ്പൻെറ ഭാര്യയും കശപിശ എന്നു് സംസാരിച്ചുകൊണ്ടു് ശാസ്ത്രികളുടെ വീട്ടിൽ പിൻഭാഗത്തു നിൽക്കുകയായിരുന്നു. ശാസ്ത്രികളുടെ മകനും ഞാനും ചോളത്തിൻെറ ചാക്കു തലയിൽ ചുമന്നുകൊണ്ടു് അതേ വഴിയിൽവരുന്നുണ്ടായിരുന്നു. ഞങ്ങളെ കണ്ട ഉടൻ ആ രണ്ടുപെൺപിള്ളേരും അകത്തോടി ഒളിച്ചു.

ഞാൻ വളരെ സന്തോഷിച്ചു, പറഞ്ഞു— "എനിക്കെത്ര ഗൗരവം, എന്റെ മുൻപിൽ നില്ക്കാൻ ഒരു പെണ്ണിനും ധൈര്യമില്ലല്ലോ?" പിന്നെ ശാസ്ത്രികളുടെ മകനോട് — "എടോ ഭാര്യയെ വല്ലാതെ തല്ലുന്നോ? നിന്നെ കണ്ട ഉടൻ പുലിയെ കണ്ട പശുവിനെപ്പോലെ അവർ ഓടി ഒളിച്ചല്ലോ?" എന്നു പറഞ്ഞു. അവൻ ചിരിച്ചുകൊണ്ടു പറഞ്ഞു—"ഞാൻ അടിക്കുന്നോ? അതു് വലിയവർ പഠിപ്പിച്ച ബുദ്ധിയാ."

അവന്റെ സ്വരം സ്വാഭാവികമായിട്ടെനിക്കു തോന്നിയില്ല. 'ബുദ്ധി' എന്നു പറയുന്നതിനു പകരം 'ഭയം' എന്നു പറഞ്ഞിരുന്നെങ്കിൽ ആ സ്വരത്തിൽ കണ്ട വ്യത്യാസത്തിന്റെ കാരണം എനിക്കു് ഊഹിക്കാൻ സാധിക്കുമായിരുന്നു.

പക്ഷേ, ഈ ചർച്ചയും കൂട്ടങ്ങളും എല്ലാം വെറും നുണ പറച്ചിലാണെന്നു വിചാരിക്കരുതു്. കഴിഞ്ഞ കൊല്ലം ശ്രീ രാമനവമി ദിവസം നടന്ന സഭയിൽ നിന്നും ഇതെനിക്കു മനസ്സിലാക്കാൻ കഴിഞ്ഞു, അതിനുമുൻപു് ഞാനും നിങ്ങളെപ്പോലെ ഇങ്ങനെ വിചാരിച്ചിരുന്നു—'ഈ നാട്ടിൻപുറത്തെ സ്ത്രീകൾക്കെന്തു വിചാരം! അവർക്കു ചെയ്യാൻ തക്ക ജോലി ഒന്നുമില്ല; ഭർത്താവു് എവിടെയോ ചെന്നു് വളരെ കഷ്ടപ്പെട്ടു് വിയർപ്പൊലിപ്പിച്ചു് പണിയെടുത്തു വരുന്നു. അവന്റെ സമ്പാദ്യത്തിൽ നിന്നും ഭക്ഷണം പാകം ചെയ്തു തിന്നു് ഇവർ സമയം വൃഥാ കളയുന്നു. ബാക്കി സമയമെല്ലാം നുണ പറഞ്ഞു് കളയുന്നു.' അവർ അധിക സമയം നുണ പറച്ചിലിൽ കളയുന്നുണ്ടു് എന്നുള്ളതും വാസ്തവം തന്നെ. പക്ഷേ ശ്രീരാമനവമി ദിവസം അവർ തങ്ങളുടെ സമയമെല്ലാം വെറും നുണ പറച്ചിലിനു വേണ്ടി കളഞ്ഞില്ല ഇതിനു ഒരു കാരണം കൂടി ഉണ്ടു്.

എന്റെ സ്നേഹിതൻ നാഹരിയുടെ അനുജത്തിയെ ഹൊസൂറിലെ ജമിന്ദാരുടെ മകൻ രാമസ്വാമിക്കു വിവാഹം കഴിച്ചുകൊടുത്തിട്ടുണ്ടു്. തെരണ്ടു കളിയും മധുവിധുവും കഴിഞ്ഞു്, അവൾ ഹൊസൂറിലേക്കു പോയിട്ടു്, അഞ്ചു മാസം മാത്രമേ ആയിട്ടുള്ളു. ഭർത്താവിന്റെ കൂടെ തനിച്ചു ജീവിതം നയിക്കുമ്പോൾ, സ്ത്രീസഹജമായ ആശകൊണ്ടു ഭർത്താവിനോടു് അവൾ ഒരു ധർമ്മാവരം സാരി ആവശ്യപ്പെട്ടത്രേ. ആ പാവപ്പെട്ട മനുഷ്യൻ ഭാര്യയോടൊരിയ്ക്കലും കലഹിച്ചവനല്ല. പക്ഷെ ദുർഭാഗ്യവശാൽ ആ ദിവസം തോട്ടത്തിൽ പുല്ലു വെട്ടിയപ്പോൾ മൂർച്ചയുള്ള അരിവാളുകൊണ്ടു് അവൻ തന്റെ വിരൽ കൂടി അറിഞ്ഞു. വീട്ടിൽ വന്ന ഉടൻ ഒരിക്കലും കത്താത്ത അവന്റെ പ്രിയപ്പെട്ട പോത്തു് അന്നവനെ കുത്തി. രാമസ്വാമി ഉത്സാഹം കുറഞ്ഞു്, തനിക്കുണ്ടായ ശനിഭഗവാന്റെ ഈ പ്രകോപമോർത്തു് വിഷമിച്ചിരിക്കയായിരുന്നു. അതേ സമയം ഭാര്യ സന്ധ്യാവന്ദനത്തിനു വെള്ളം കൊണ്ടുവന്നു. സന്ധ്യാസമയത്തെ മങ്ങിയ ഇരുട്ടിൽ അവൾ രാമസ്വാമിയുടെ മുഖത്തിലുണ്ടായ അസ്വസ്ഥത കണ്ടില്ല. അവൾ തക്കം നോക്കി, ധർമ്മാവരം സാരിയെക്കുറിച്ചു സംസാരിച്ചു. വേദന കൊണ്ടു് ഞരങ്ങി തന്റെ ദുർഭാഗ്യത്തെ പഴിച്ചു കൊണ്ടിരുന്ന രാമസ്വാമി ഇതു കേട്ട ഉടൻ വല്ലാതെ ദേഷ്യപ്പെട്ടു. തന്റെ വേദനയെക്കുറിച്ചു ഭാര്യയ്ക്കൊന്നും അറിവില്ല എന്നുള്ളതുപോലും അവനോർമ്മ വന്നില്ല. അവൻ ദേഷ്യംകൊ

ണ്ടു് പറഞ്ഞു, "ശരി, ശരി നിനക്കെന്തു നഷ്ടം, ഞാൻ മരിച്ചാലും നിനക്കു ചിന്തയില്ല, നിനക്കു സാരി, ജമ്പർ, ഉരുപ്പടി ഇതൊക്കെ മതി. ഇന്നെന്റെ ജീവൻ പോകുമായിരുന്നു. കൈയിലെ നാലു വിരലും അരിഞ്ഞു് ഒരു കുടം രക്തം പോയി. ആ മുടിഞ്ഞ പോത്തിനെന്തു പററിയോ? എന്റെ വയറു തുളയ്ക്കുമായിരുന്നു. പക്ഷേ, അതൊക്കെ അറിഞ്ഞിട്ടു നിനക്കെന്തു കാര്യം? സാരീം, ബ്ലൌസും മതി നിനക്കു്—"

പാവം ! അവൻ കൈ അരിഞ്ഞതും, പോത്തു് അവന്റെ വയററിൽ കുത്തിയതും, അകത്തു ചോറും കറിയും വച്ചുകൊണ്ടിരുന്ന ആ പാവപ്പെട്ട പെണ്ണിനെങ്ങനെ അറിയാം? അവൻ പറഞ്ഞതു കേട്ടിട്ടു് അവൾക്കതിററ ഭയവും, വെപ്രാളവും, സാരി ചോദിച്ചതിനെക്കുറിച്ചു്, തന്നെപ്പററി അവമതിപ്പും ഉണ്ടായി. അവൾ കണ്ണിൽ നീരൊലിപ്പിച്ചുകൊണ്ടു് അകത്തു പോയി വിളക്കു കൊണ്ടു വന്നു് "നോക്കട്ടെ നിങ്ങടെ കൈ, നനഞ്ഞ തുണിയെങ്കിലും കെട്ടിൻ" എന്നു പറഞ്ഞു. രാമസ്വാമിക്കു കൈവേദന കുറഞ്ഞിരുന്നില്ല.

അവൻ— "തുണീം വേണ്ട, കിണ്ണീം വേണ്ട. എന്റെ കൈ വേദനിച്ചാല് നിനക്കെന്തു കാര്യം?"

ഇതു കേട്ടിട്ടു അവൾക്കു് ഇടി വെട്ടിയതുപോലായി. അവൾ വിറയ്ക്കുന്ന സ്വരത്തിൽ പറഞ്ഞു:

"അല്പം ശർക്കര വെള്ളത്തിൽ അനത്തി—"

രാമസ്വാമി— "ശർക്കര ആവിയും വേണ്ട, പഞ്ചസാര ആവിയും വേണ്ട. നിൻറടുത്തു ആരു ചോദിച്ചു. പോ—"

ആ വീട്ടിലുണ്ടായിരുന്നതു് അവർ രണ്ടു പേർ മാത്രമായിരുന്നു. ആ രാത്രിയിൽ അവൾ കരഞ്ഞു. രാത്രിയുടെ നിശ്ശബ്ദമായ അന്തരീക്ഷത്തിൽ, ഉറക്കം വരാതെ കിടക്കയിൽ ഉരുണ്ടുകൊണ്ടു് രാമസ്വാമി തന്റെ പ്രവൃത്തിയെക്കുറിച്ചു ആയിരം വട്ടം സ്വയം പഴിച്ചു. തനിക്കു മുറിവു പററിയതും, പോത്തു തൊഴിച്ചതും അവൾക്കറിവില്ലായിരുന്നു. പാവം! ചെറിയ പെണ്ണു്, ആഗ്രഹം കൊണ്ടു് ഒരു സാരി ആവശ്യപ്പെട്ടപ്പോൾ, താൻ മൃഗത്തെപ്പോലെ അവളെ ശകാരിച്ചു് തിരസ്കരിച്ചതിൽ അവനു വല്ലാത്ത പശ്ചാത്താപമുണ്ടായി. അവന്റെ ജോലിക്കാരൻ ചെന്നൻ കുറച്ചു വ്യത്യാസപ്പെടുത്തി പാടാറുള്ള ഒരു പാട്ടു് അവൻ ഓർത്തു.

"ഭാര്യയെ അടിച്ചു മനസ്സിൽ പശ്ചാത്തപിച്ചു
അകത്തുപോയി കാലു പിടിച്ചു
അകത്തുപോയി കാലുപിടിച്ചു ചോദിച്ചു
'ഞാൻ മേലോ, നിന്റെ തറവാട്ടു മേലോ'."

ഇതേ ഉപായം ഇവിടെയും ഉപയുക്തമാണെന്നു വിചാരിച്ചു് അവൻ ഭാര്യയുടെ കാലു പിടിച്ചു് തന്റെ തെററിനു മാപ്പു ചോദിച്ചു. ഭർത്താവു കാലു പിടി

ച്ചതു കണ്ടിട്ട് ആ പെണ്ണിന്റെ മുഖത്തു നിന്നു് നാണത്തിന്റെ തിരശ്ശീല മാറി പ്പോയി.

രാത്രിയൊക്കെ കരഞ്ഞതുകൊണ്ടും, ഉറക്കം വരാത്തതുകൊണ്ടും, അവൾക്ക് അടുത്ത ദിവസം പനി വന്നു. രാമസ്വാമി അതേ ദിവസം അവൾക്കൊരു ധർമ്മാവരം സാരി കൊണ്ടു വന്നു കൊടുത്തു. ഭാര്യയെ ഇനിയും അധികം സന്തോഷി പ്പിക്കാൻ വേണ്ടിയും, അവളുടെ പനി വേഗം മാററാൻ വേണ്ടിയും അവളെ ഞങ്ങളുടെ ഗ്രാമത്തിലുള്ള അവളുടെ തറവാട്ടിലേക്കു് കൊണ്ടുവന്നു.

രാമസ്വാമിയുടെ ഭാര്യ നാട്ടിലേയ്ക്കു വന്ന ഉടൻതന്നെ ഗ്രാമത്തിലെ സ്ത്രീ കളൊക്കെ അവളെ കാണാൻ പോയി. രാമസ്വാമി തന്റെ തോട്ടത്തിൽ നിന്നും ധാരാളം ഓറഞ്ചു കൊണ്ടുവന്നിരുന്നു. അവന്റെ ഭാര്യ വന്നവർക്കൊക്കെ കൊ ടുത്തു. ഭർത്താവു് എത്ര ആഭരണം, സാരി തുടങ്ങിയവ ഉണ്ടാക്കിയിരിക്കുന്നു എന്നതിനെക്കുറിച്ചു എല്ലാവരും ചോദിക്കാൻ തുടങ്ങി. അവൾ പറയാനിഷ്ട പ്പെട്ടില്ലെങ്കിലും എങ്ങനെയോ അവളുടെ മുഖത്തിൽ നിന്നും പുതിയ സാരിയുടെ വിഷയവും ബന്ധപ്പെട്ട കഥയും പുറത്തു വന്നു. സാരിയെക്കുറിച്ചു കൂട്ടുകാരിക ളോടു് ഒന്നും പറയാൻ പാടില്ല എന്ന അവളുടെ സങ്കല്പം എവിടെയോ പറന്നു പോയി.

ഗ്രാമത്തിലെ പ്രായം ചെന്ന സ്ത്രീകൾക്കിതു എങ്ങനെയോ മനസ്സിലായി. അവർ ഉടനെ ഒരു സഭ വിളിച്ചു കൂട്ടി. അങ്ങനെ പറഞ്ഞാൽ നാട്ടിലെ പ്രസി ദ്ധ പത്രങ്ങളിൽ എല്ലാം പരസ്യപ്പെടുത്തി, അദ്ധ്യക്ഷനെ തിരഞ്ഞെടുത്തു് പൊതു സഭ കൂട്ടി എന്നു തെററിദ്ധരിക്കല്ലെ. ജോടിദാരരുടെ വീട്ടുതിണ്ണയിൽ വൈകി ട്ടു് നാലുമണി മുതൽ ആറുമണിവരെ സ്ത്രീകൾ ഇല നുന്നിക്കൊണ്ടു സംസാരിച്ചു കൊണ്ടിരുന്നതേയുള്ളൂ. ഈ സഭയിൽ തീരുമാനിക്കപ്പെട്ട കാര്യങ്ങൾ യാതൊരു പത്രികയിലും പരസ്യപ്പെടുത്താറില്ല. അതു ഒരു ചെവിയിൽ നിന്നും മറെറാരു ചെവിയിലേക്കു 'ഏതോ വയർലെസ്'' മുഖേന എത്തും. വയസ്സായ സ്ത്രീകൾ ഠരാവുകളുണ്ടാക്കി തങ്ങളുടെ പെൺകുട്ടികളെയും മരുമക്കളെയും അറിയിച്ചു് തങ്ങളും അതു് ആവശിക്കും. ശ്രീരാമനവമി ദിവസം ഇവിടെ നടന്ന അമ്മമാരു ടെ യോഗത്തിൽ താഴെക്കാണുന്ന തീരുമാനങ്ങൾ ആയി എന്നുള്ള വിവരം ശീനപ്പൻ വളരെ കഷ്ടപ്പെട്ടു തന്റെ ഭാര്യയിൽ നിന്നും മനസ്സിലാക്കി. അവ നിൽ നിന്നും എനിക്കും ഇതു മനസ്സിലായി. എന്റെ ഭാര്യയാകട്ടെ ഇപ്പോഴും— ''ഠരാവുമില്ല, സഭയുമില്ല, അങ്ങനെ പറഞ്ഞാൽ എന്താണു്? നിങ്ങൾക്കെല്ലാം പ്രാന്തോ?''—എന്നു് എന്നോടു ദേഷ്യപ്പെടാറുണ്ടു്.

ഠരാവു 1 — ഭർത്താവു വെളിയിൽ പോയി പണി എടുത്തു വിശന്നു വല ഞ്ഞു് ഉണ്ണാൻ വീട്ടിൽ വന്നാൽ 'വീട്ടിലതില്ല, ഇതില്ല. ആദ്യമേ പറഞ്ഞാലും കൊണ്ടുവരില്ല' എന്നു തുടങ്ങി പിറു പിറുക്കാൻ പാടില്ല.''

ഠരാവു 2 — ' ഭർത്താവിനെ ആഭരണങ്ങൾക്കായി കഷ്ടപ്പെടുത്താൻ പാടില്ല.

---

* നിയമം എന്ന അർത്ഥത്തിൽ ഉപയോഗിക്കുന്ന ഒരു ഗ്രാമ്യശബ്ദം.

പണമുണ്ടെങ്കിൽ ഭാര്യ ആവശ്യപ്പെടാതെ തന്നെ അവൻ കൊണ്ടു വരും. അവൻ സന്തോഷിച്ചിരിക്കുമ്പോഴ് തക്കം നോക്കി മാത്രമേ പറയാവൂ.''

രണ്ടാമത്തെ ഠരാവു ചിലക്കു വളരെ തീക്ഷ്ണമായിട്ടും, ആണുങ്ങളിൽ, അവരുടെ യോഗ്യതയ്ക്കും അപ്പുറത്തെ ദയവു കാട്ടിയതായിട്ടും തോന്നി. ശീനപ്പ ൻെറ ഭാര്യയാണെങ്കിൽ ഇങ്ങനെ ഘോഷിച്ചു—

''ഇതുപോലെ നടക്കാൻ എനിക്കു സാധിക്കില്ല. ഞങ്ങടെ ആണുങ്ങളെ ഞങ്ങൾ ഇഷ്ടംപോലെ കളിപ്പിക്കും. നിങ്ങൾക്കു് വയസ്സായി. ആഭരണങ്ങളുടെ ആശ നിങ്ങൾക്കില്ല. ഞങ്ങളുടെ ആഗ്രഹത്തിനു നിങ്ങളെന്തിനു തടസ്സം വരുത്തുന്നു ?''

ഇങ്ങനെയൊക്കെയാണെങ്കിലും ഗ്രാമത്തിലെ വയസ്സായ സ്ത്രീകളെ കണ്ടാൽ പെൺകുട്ടികൾക്കു വലിയ ഗൗരവവും അതോടൊപ്പം ഭയവുമുണ്ടു്. അവരുടെ നാക്കിനെ ആരാണെങ്കിലും ഭയപ്പെട്ടേ തീരൂ. അതുകൊണ്ടു ശീനപ്പൻെറ ഭാര്യയ്ക്കു ഗ്രാമസുന്ദരി എന്ന വോട്ടു കിട്ടിയിതന്നെങ്കിലും ഈ സന്ദർഭത്തിൽ മൗനം അവലംബിക്കേണ്ടി വന്നു. അവൾ കഴിഞ്ഞ കുറെ ദിവസങ്ങളായി ഒരു മാല മേടിച്ചുതരാൻ ഭർത്താവിനെ ഉപദ്രവിച്ചുകൊണ്ടിരുന്നു: പക്ഷേ ഇപ്പോൾ അതി നെക്കുറിച്ചധികം സംസാരിക്കാറില്ല.

ഈ സംഗതികളൊക്കെ അറിഞ്ഞതിനുശേഷം ഞങ്ങൾ പറഞ്ഞു—''സാര മില്ല, അവിടെ ഈ സ്ത്രീകൾ ദിവസവും നടത്തുന്ന പാർലമെൻ്റിൽ നല്ല ആലോ ചനകൾ പലതും നടക്കാറുണ്ടു്.'' 8—10 ദിവസങ്ങൾക്കുശേഷം ഭാര്യയെ തിരി ച്ചു വിളിച്ചുകൊണ്ടുപോകാൻ വന്ന രാമസ്വാമിയെ കണ്ട ശീനപ്പൻ പറഞ്ഞു:

''നീ ഞങ്ങളുടെ ഗ്രാമത്തിൻെറ ശകപുരുഷനാണെടാ!''

രാമസ്വാമി—''എന്തിനു്?''

അതിനു ശേഷം ഗ്രാമത്തിലെ സ്ത്രീകളുടെ ഠരാവുകളെക്കുറിച്ചു് ശീനപ്പൻ അവനെ പറഞ്ഞു കേൾപ്പിച്ചു.

അവൻ പരിഭ്രമത്തോടെ ചോദിച്ചു—'എൻെറ ഭാര്യ എല്ലാം പറഞ്ഞോ?'

ശീനപ്പൻ—''ഒന്നുമില്ല, നിനക്കുണ്ടായ പശ്ചാത്താപത്തെക്കുറിച്ചു പറ ഞ്ഞെന്നുമാത്രം.''

''പിന്നീടു്''

''പിന്നീടെന്താ? നീ അവളുടെ കാലിൽ വീണതു്''

രാമസ്വാമി ഒരു നിമിഷം സംസാരിച്ചില്ല. മൗനം അവലംബിച്ചു.

ഞാൻ അവൻെറ മുതുകു തട്ടി—''പോടാ, എന്തിനാ മുഖം വിളറുന്നേ ?''

ശീനപ്പൻ ചിരിച്ചുകൊണ്ടു ചോദിച്ചു ''ഭാര്യയെ ഇനിം തല്ലുമോ ? ''

രാമസ്വാമിയുടെ മുഖത്തിൽ ശാന്തത കളിയാടി.

''ഞാനിനി തല്ലുകയോ ?'' പിന്നെ ഒരു നിമിഷത്തിനു ശേഷം,

''ഈ കാര്യം നരഹരിക്കറിയാമോ ? എൻെറ അമ്മാവനും അമ്മാവിക്കും

അറിയാമോ?''എന്നു ചോദിച്ചു.

ഞാൻ — ''അയ്യോ മയാ, ഇതു എനിക്കും ശീനപ്പനും അല്ലാതെ മററാക്കും അറിഞ്ഞുകൂടാ. ശീനപ്പൻ വളരെ പണിപ്പെട്ടു് തൻെറ ഭാര്യയിൽ നിന്നും ഈ സംഗതി മനസ്സിലാക്കി.'' രാമസ്വാമിക്കല്ലും സമാധാനമുണ്ടായി.

# 11

ഇനി ഞാൻ ഇവിടത്തെ രംഗേഗൗഡനെക്കുറിച്ചു പറയാം.

അവനെ ഇവിടെ ''പാണിനി, വ്യാകരണവിദ്വാൻ, വ്യാകരണരത്നം, ശബ്ദാദർശം എന്നു തുടങ്ങിയ പേരുവിളിച്ചു് കുട്ടികൾ കളിയാക്കാറുണ്ടു്. ഇതിനു തക്ക കാരണമില്ലാതില്ല. ഞങ്ങളുടെ കർഷകരുടെ ഇടയിൽ ലോവർ സെക്കണ്ടറി പരീക്ഷയ്ക്കു് ആദ്യം ഇരുന്നവൻ രംഗേഗൗഡനാണു്. അവൻെറ പാണ്ഡിത്യമോ, പറഞ്ഞറിയിക്കാൻ വയ്യ. ഭൂമിശാസ്ത്രം പഠിക്കുമ്പോൾ ഗ്രാമത്തിലെ കുട്ടികൾ അവനെ ഓർമ്മിക്കാത്ത ദിവസമേ ഇല്ല. അവൻ ഒരിക്കൽ ഭൂമിശാസ്ത്രം വായിച്ചുകൊണ്ടു വീട്ടുപടിക്കൽ ഇരിക്കയായിരുന്നു. ഭൂമിശാസ്ത്രം എന്നാൽ അവനു വലിയ തലവേദനയാണു്. എന്തു ചെയ്താലും അതവൻെറ തലയിൽ കയറുകയില്ല. അവൻ വായിച്ചു കൊണ്ടിരുന്ന പാഠത്തിൽ ''കാശി, ഗംഗാനദിയുടെ തീരത്താണു്'' എന്നൊരു വാക്യമുണ്ടു്. അവൻ ഈ വാക്യം കാണാപ്പാഠം പഠിക്കാൻ തുടങ്ങി. ക്രമേണ 'കാശി' എന്ന ശബ്ദം വിട്ടിട്ടു് 'ഗംഗാനദിയുടെ തീരത്താണു്'' എന്നു കാണാപാഠം പഠിച്ചു്, അവസാനം 'തീരത്താണു്, തീരത്താണു'' എന്നു നിലവിളിക്കാൻ തുടങ്ങി. ആ വഴിയിൽ കൂടി പുഴയ്ക്കു പൊയ്ക്കൊണ്ടിരുന്ന ശീനപ്പൻെറ ചെവിയിൽ 'തീരത്താണു്, തീരത്താണു്'' എന്ന വാക്കു എത്തി. അവൻ 'തീരത്തെന്തുണ്ടു്?' എന്നു ചോദിച്ചു. രംഗേഗൗഡൻ അവനെ തുറിച്ചു നോക്കി, കുറച്ചു കഴിഞ്ഞു് ഭൂമിശാസ്ത്രം എടുത്തു നോക്കി, ആ വാക്കു കണ്ടുപിടിച്ചു് 'കാശി ഗംഗാനദിയുടെ തീരത്താണു്'' എന്നു പറഞ്ഞു. ഈ സംഭവത്തിനുശേഷം കുട്ടികൾ അവനെ, 'തീരത്താണു്'' എന്ന പേരിൽ വിളിക്കുമായിരുന്നു.

ഈ 'തീരത്താണു്'' വിദ്വാൻ എഴുപ്രാവശ്യം ലോവർ സെക്കണ്ടറി പരീക്ഷയ്ക്കിരുന്നു. ഗവണ്മെൻറിനു കരം കൊടുക്കുംപോലെ പരീക്ഷയ്ക്കു പണമൊടുക്കുന്നതു് ഇവനു 'മാമൂല്'' ആയിത്തീർന്നു. ആറാമത്തെ പ്രാവശ്യം പരീക്ഷയ്ക്കിരുന്നപ്പോൾ ശീനപ്പൻ ഒരു തമാശ കാട്ടിക്കൂട്ടി. പരീക്ഷാഫലം പരസ്യപ്പെടുത്തുന്നതിനു രണ്ടു ദിവസം മുൻപു് അവൻ രംഗേഗൗഡനെ കണ്ടു്, 'ബാംഗ്ലൂരിലെ എൻെറ ഒരു സ്നേഹിതൻ എനിക്കു് എഴുതിയിട്ടുണ്ടു്, ഇന്നലെ പരീക്ഷാഫലം പരസ്യപ്പെടുത്തിയത്രെ. നീ പാസ്സായിട്ടുണ്ടു്'' എന്നു പറഞ്ഞു.

രംഗേഗൗഡൻെറ സന്തോഷത്തിനു, അതിരില്ലാതായി. അവൻ ഉടനെ ഒരു പറ പഞ്ചസാരവാങ്ങി ഗ്രാമക്കാർക്കൊക്കെ കൊടുത്തു. രാത്രി അമ്പലത്തിൽ വലിയ നേർച്ച, ഉത്സവം തുടങ്ങിയവ നടത്തി. എല്ലാവരും അവനെ വളരെ പ്രശംസിച്ചു. ശീനപ്പൻ മാത്രം മനസ്സിൽ ചിരിച്ചു. രണ്ടു മൂന്നു ദിവസത്തിനു ശേഷം പരീക്ഷാഫലം പരസ്യപ്പെടുത്തി. രംഗേഗൗഡൻ തോററുപോയിരുന്നു.

ഇതു കാരണം രംഗേഗൗഡൻ വളരെ നാണിച്ചു. പിന്നീടൊരു മാസം അവൻ വെളിയിൽ തല നീട്ടിയില്ല. ഇതു കണ്ടിട്ടു ശീനപ്പനും അല്പം പശ്ചാത്താപം ഉണ്ടായിക്കാണും. അവൻ ഒരു ദിവസം എൻെറ സമീപത്തു വന്നു ഇങ്ങനെ സംഭാഷണം തുടങ്ങി:—

''എടോ രാമൂ, രംഗനു് വളരെ ദു:ഖമുള്ളതുപോലെ തോന്നുന്നു. എങ്ങനെയെങ്കിലും ഇവൻെറ ദു:ഖം ഒന്നു ശമിപ്പിക്കണം.''

ഞാൻ— ''ബംഗ്ളൂരിൽ ചെന്നു് പരീക്ഷാഫലം തിരുത്തിയേക്കു്. നിൻെറ ഒരു പിള്ളേരു്കളി. രംഗൻ യോഗ്യനായതുകൊണ്ടു മിണ്ടാതിരുന്നു. എന്നെപ്പോലുള്ളവരോടു ഈ പിള്ളേരു്കളി കാണിച്ചിരുന്നെങ്കിൽ നിൻെറ തല തല്ലി പൊളിക്കുമായിരുന്നു.''

ശീനപ്പൻ— ''അതേ, നീ വലിയ ശൂരൻ. അതെനിക്കുമറിയാം. രംഗൻ പാവം, നല്ല ചെറുക്കനാണു്. അഞ്ചുവട്ടം തോററവൻ. ആറാമത്തെ പ്രാവശ്യവും തോററാൽ സാരമില്ല എന്നു ധൈര്യത്തിലിരിക്കാമായിരുന്നല്ലോ?''

ഞാൻ—''തീർച്ചയായും ഇരിക്കാമായിരുന്നു, നിന്നെപ്പോലത്തെ ചുമതലാബോധമില്ലാത്ത മനുഷ്യൻ അവനെ അവമാനപ്പെടുത്താതിരുന്നെങ്കിൽ.''

ശീനപ്പൻ വളരെ ഗൗരവത്തിൽ പറഞ്ഞു—''എടോ രാമൂ, എൻെറ മനസ്സു് നിനക്കറിയാം. ഒരുത്തനേയും വേദനിപ്പിക്കണമെന്നതു എൻെറ വിചാരമല്ല. രംഗൻ ഇങ്ങനെ കരഞ്ഞോണ്ടിരിക്കും എന്നു് ഞാൻ കരുതിയില്ല. ഇപ്പോഴം ഒരുപായം ചെയ്താൽ അവൻെറ മനസ്സിനല്പം സമാധാനമുണ്ടാകും.

ഞാൻ—''ശരി, പരീക്ഷാഫലം തിരുത്തിയാൽ.''

ശീനപ്പൻ (കോപത്തിൽ) ''നിൻെറ വീടു മുടിയട്ടെ. എന്തെങ്കിലും കിട്ടിയാമതി. അതിനെ മുറുക്കി പിടിച്ചോളും, പിശാചിനെപ്പോലെ. എൻെറ മുമ്പിലിരിക്കണ്ടാ, തുലഞ്ഞു പോ.''

എന്നിൽ നിന്നും ശീനപ്പനെന്തോ ചെയ്തു കിട്ടേണ്ടതുണ്ടെന്നറിഞ്ഞ ഞാൻ പറഞ്ഞു ''ഉം എന്താണു് പറ.''

''രംഗനു് ഞാൻ ചെയ്ത അവമാനത്തിനു പകരം എന്തെങ്കിലും ഉപകാരം ചെയ്യണം—''

''അവനു് നാമും പകരം പഞ്ചസാര കൊടുത്തേക്കാം.''

''അവനെ പാസ്സാക്കണം.''

''എങ്ങനെ?''

''അവനെ ആരും ശരിക്ക പഠിപ്പിച്ചില്ല. എന്റെ പാണ്ഡിത്യം നിനക്കറിയാമല്ലോ? രംഗൻ ആറു പ്രാവശ്യം 'ഫേൽ' ആയി. ഞാനോ അറുപതു പ്രാവശ്യം ഫേൽ ആകും. അതുകൊണ്ടു് നീ എനിക്കൊരുപകാരം ചെയ്യണം. രംഗനെ പഠിപ്പിക്കു്. ഇപ്രാവശ്യം അവനെ പാസ്സാക്കണം. മരിക്കുന്നിടത്തോളം നിനക്ക ഞാൻ കടപ്പെട്ടവനായിരിക്കും.''

''പോടാ, നിനക്ക വേറെ ജോലി ഒന്നുമില്ല. ആറു പ്രാവശ്യം 'ഫേൽ ആയവൻ ഇനി പാസ്സാകുമോ? നിനക്ക പ്രാന്തു്. രംഗനും പ്രാന്തു്. അവനെ പഠിപ്പിച്ചാൽ എന്റെ തൊണ്ട ഉണങ്ങുന്നതേ മിച്ചം. അവനതുകൊണ്ടൊരു പ്രയോജനവുമുണ്ടാകില്ല. കുന്നു കുഴിച്ചു എലിപിടിക്കുന്ന ജോലി എനിക്ക വേണ്ട.''

ശീനപ്പൻ ഉത്സാഹം കുറഞ്ഞവനായി 'നീ വെറും മടിയൻ' എന്നു പറഞ്ഞു കൊണ്ടു് ദീർഘനിശ്വാസം വിട്ടിട്ടു് പറഞ്ഞു—''എന്റെ തലയിലെഴുത്തു്, എന്റെ പ്രിയ സ്നേഹിതൻ പോലും സമയത്തിനു സഹായിക്കില്ല.''

ഞാൻ— ''ശരി; ഞാൻ പറഞ്ഞു കൊടുക്കാം. രംഗൻ വലിയ വിദ്വാനായി തീരണമെന്നു് നിനക്കാഗ്രഹമുണ്ടായിരിക്കാം. അതു ഞാനെന്തിനു മുടക്കണം.''

നാണം കൊണ്ടു് ഇഞ്ചിഞ്ചായി മരിച്ചുകൊണ്ടിരിക്കുന്ന രംഗൻ പറഞ്ഞയച്ചാലും വരികയില്ല. ഞങ്ങൾ തന്നെ അങ്ങോട്ടു പോയി. രംഗൻ തൊഴുത്തിൽ ഒരു പശുവിന്റെ മുമ്പിലിരുന്നുകൊണ്ടു് അതിനോടു സംസാരിക്കയായിരുന്നു. ഞങ്ങളെ കണ്ടു. ശീനപ്പനെ ദേഷ്യത്തോടെ ഒന്നു നോക്കി. പരീക്ഷാഫലം പരസ്യമായ ദിവസം മുതൽ ശീനപ്പൻ അവനെ കണ്ടിട്ടില്ലായിരുന്നു. രംഗൻ ദേഷ്യത്തോടെ ശീനപ്പന്റെ വശത്തോട്ടു തിരിഞ്ഞു്—''എന്റെ മുമ്പിൽ നില്ക്കണ്ട. പോയേക്കിൻ. കോപം വന്നാലു് ഞാൻ പ്രാന്തനാ'' എന്നു പറഞ്ഞു. ശീനപ്പൻ ഇതിനും മിണ്ടിയില്ല. ആരെങ്കിലും ശകാരിച്ചാൽ ശീനപ്പൻ തിരിച്ചു ശകാരിക്കാതിരിക്കുന്നതേ അപൂർവം. അവൻ ഒരു ചീത്ത പറഞ്ഞാൽ തിരിച്ചു പത്തു ചീത്ത പറയണമെന്നു രംഗനും തീരുമാനിച്ചിരിക്കയായിരുന്നു. ഞാനും പ്രതീക്ഷിച്ചു 'ശീനപ്പൻ ഒരു പക്ഷേ എന്തെങ്കിലും പറഞ്ഞേക്കും. ഇതു കാരണം രണ്ടു പേർക്കും മനസ്താപം ഉണ്ടാകും. അങ്ങനെയായാൽ ഈ വാചസ്പതിക്ക പാഠം പഠിപ്പിക്കുന്ന കഷ്ടം എനിക്കില്ലാതാകും. രണ്ടുപേരുടെ വഴക്ക കാരണം മൂന്നാമനു പ്രയോജനമായതുപോലെ.' പക്ഷേ ശീനപ്പൻ ചുണ്ടനക്കിയില്ല. രംഗൻ പിന്നെയും എന്തൊക്കെയോ പറഞ്ഞു. അതിനും ശീനപ്പൻ ഒന്നും മിണ്ടിയില്ല. രംഗനു് ആശ്ചര്യമായി.

അവസാനം ശീനപ്പൻ പറഞ്ഞു—''രംഗേഗൗഡ, നീ തോററുപോയതിൽ ഞാൻ അത്യന്തം ദു:ഖിച്ചു.''

രംഗൻ— ''ഇതൊക്കെ എനിക്കറിയാം; കക്ഷത്തിൽ വടി, കൈയിൽ ശരണാർത്ഥി. നിങ്ങടെ ഉപകാരം എനിക്ക വേണ്ടേ വേണ്ട.'' ശീനപ്പൻ എന്നെ നോക്കി.

ഞാൻ— ''രംഗപ്പ, ശീനപ്പനു തീർച്ചയായും പശ്ചാത്താപമുണ്ടായിട്ടുണ്ട്''. അദ്ദേഹത്തിന്റെ തമാശ പറച്ചിൽ നിനക്കറിയാം. നിന്നെ അവമാനിക്കണം

എന്ന വിചാരിച്ച് അദ്ദേഹം അങ്ങനെ ചെയ്യതല്ല. വിവേകികളായ നിങ്ങരം രണ്ടുപേരും തമ്മിൽ തല്ലിയാൽ അയൽക്കാർ എന്തു പറയും? ഈ ഗ്രാമത്തെപ്പററി മററു ഗ്രാമങ്ങരംക്കൊക്കെ കണ്ണുകടിയാണ്. ഏതായാലും കഴിഞ്ഞു പോയതു് മറന്നേക്കു.''

രംഗനു് ഗ്രാമത്തിൻെറ സൽപ്പേരു് എന്നു വച്ചാൽ വലിയ അഭിമാനമാണു്. അവൻ എന്നോടു് ''രാമപ്പ, നിങ്ങടെ വാക്കു് നേരാണു്. നമ്മള തമ്മിൽ തല്ലിയാൽ അയൽവക്കത്തുള്ളവർ പരിഹസിക്കും. നമ്മുടെ അച്ഛൻ, മുത്തച്ഛൻെറ കാലം മുതൽ ഈ ഗ്രാമം സമ്പാദിച്ചിട്ടുള്ള സൽപ്പേരു്, അന്തസ്സു് ഒക്കെ പാഴായിപ്പോകും. ശീനപ്പ, കഴിഞ്ഞു പോയതൊക്കെ മറക്കു. ഞാനും മറന്നു.''

ഇതിനു ശേഷം ശീനപ്പൻ വളരെ സൂത്രത്തിൽ ഞാൻ പാഠം പഠിപ്പിക്കുമെന്നും രംഗൻ ഇനി ഒരു പ്രാവശ്യം കൂടി പരീക്ഷയ്ക്കിരിക്കണമെന്നും പറഞ്ഞു. ആദ്യം രംഗൻ സമ്മതിച്ചില്ല. ''പരീക്ഷ എനിക്കു വേണ്ട വേണ്ട; പാസ്സായിട്ടു് എന്താ എടുക്കേണ്ടതു്? അപ്പൻ സമ്പാദിച്ച വയലുണ്ടു്. ആറു പ്രാവശ്യം തോററിട്ടു് നേടിട്ടുള്ള അറിവു മതി.'' അവൻ പറഞ്ഞു. ഏതായാലും ഇനിയൊരു പ്രാവശ്യം പരീക്ഷയ്ക്കിരുത്താൻ തന്നെ നിശ്ചയിച്ചു. അവനെക്കൊണ്ടു സമ്മതിപ്പിച്ചു.

ഞാൻ അവനെ പഠിപ്പിക്കാൻ തുടങ്ങി. എൻെറ വയൽ, തോട്ടം, നദീതീരം അമ്പലത്തിൻെറ പിറകുവശത്തെ തോപ്പു്, രംഗൻെറ കരിമ്പിൻ തോട്ടം ഇതെല്ലാമാണു് ഞങ്ങളുടെ പാഠശാല. ഞാൻ ആദ്യം വിചാരിച്ചതുപോലെ രംഗൻ അത്ര മന്ദനായിരുന്നില്ല. പക്ഷേ സംസാരിക്കുമ്പോരം മാത്രം വെറും ഗ്രാമ്യപദങ്ങരം ഉപയോഗിക്കുന്നുണ്ടായിരുന്നു. ഇതുകൊണ്ടു് ഞാൻ മടുത്തു. 'ഗ്രാമ്യപദങ്ങരം പറയണ്ട. പച്ച കന്നടത്തിൽ സംസാരിക്കു്'' എന്നു പറഞ്ഞു പറഞ്ഞു് അവസാനം അവൻ ഗ്രന്ഥഭാഷയിൽ സംസാരിക്കുവോളം ആക്കി.

രംഗൻ വീട്ടിലും വ്യാകരണബദ്ധമായ ഗ്രന്ഥഭാഷയിൽ സംസാരിക്കാൻ തുടങ്ങി. എല്ലാരോടും ഇതേപോലെ ആരെങ്കിലും ഗ്രാമ്യഭാഷയിൽ സംസാരിക്കാൻ തുടങ്ങിയാൽ രംഗൻ അവരെ തിരുത്തുമായിരുന്നു. ശീനപ്പൻ ഒരു പ്രാവശ്യം 'ഇരുട്ടായപ്പം' എന്നു പറഞ്ഞു. ഉടനെ രംഗൻ 'ഇരുട്ടിൽ' എന്നു തിരുത്തി. നരഹരി ഒരു പ്രാവശ്യം 'പുഴവരെ കാളയെ അടി' എന്നു പറഞ്ഞപ്പോരം അവിടെ നിന്നിരുന്ന രംഗൻ 'പുഴയുടെ സമീപത്തേയ്ക്കു്'' എന്നു തിരുത്തി. നരഹരി ചിരിച്ചുകൊണ്ടു പുറപ്പെട്ടു പോയി. ശാസ്ത്രികരം ഒരു പ്രാവശ്യം വീടു 'റിപ്പേർ' ചെയ്യിക്കുയായിരുന്നു. വീട്ടിൻെറ കൂരയ്ക്കു ഒരു കഴക്കോൽ ഇടുവാനുണ്ടായിരുന്നു. കഴക്കോൽ ഘനമുള്ളതായിരുന്നതുകൊണ്ടു് അതു് ഏഴെട്ടുപേർ ചേർന്നു് പൊക്കി. ശാസ്ത്രികരം ഉടനെ 'ഇപ്പം ചന്തമായി' പറഞ്ഞു. ഉടനെ രംഗൻ 'നന്നായി എന്നു പറഞ്ഞാൽ കൊള്ളാം' എന്നു തിരുത്തി. ശാസ്ത്രികരം ദേഷ്യത്തിൽ പറഞ്ഞു 'എടാ കഴവേറി, പോടാ. നിൻെറ വ്യാകരണം ആർക്കു വേണം. നിന്നെക്കാരം നാലിരട്ടി വയസ്സുണ്ടെനിക്കു്. എൻെറ താടി നരച്ചു. ഇവൻ വലിയാളായിട്ടെന്നെ വ്യാകരണം പഠിപ്പിക്കാൻ വന്നിരിക്കുന്നു.'

രംഗൻ എന്റെയടുത്തുവന്നു് പിറുപിറുത്തു —'വയസ്സനും വിദ്വാനും ആയ ഇദ്ദേഹംതന്നെ ഗ്രാമ്യഭാഷയിൽ സംസാരിച്ചു് ഗ്രാമത്തിലെ വിദ്യാവിഹീനന്മാരെ നശിപ്പിക്കുന്നു.''

എതായാലും രംഗേഗൌഡൻ ഈ ഏഴാമത്തെ വർഷം പാസ്സായി. ''ഷഡ്ഭി: മനുഷ്യചിന്താനാം സപ്തമം ദൈവചിന്തനം'' (ആറുപ്രാവശ്യം മനുഷ്യന്റെ പ്രയത്നം, ഏഴാമത്തേതു് ഈശ്വരകൽപന.)

പാസ്സായതിനു ശേഷവും രംഗൻ വ്യാകരണം കൈവെടിഞ്ഞില്ല. അവനോടു് ആരു സംസാരിച്ചാലും ഉടനെ—'ഈ വാക്കു് ഗ്രാമീണം; ഇതു കളഞ്ഞു് ഈ വ്യാകരണശബ്ദം ഉപയോഗിക്കണം. ഇവിടെ ക്രിയ ആദ്യം വന്നു; കർത്താവു് ആദ്യം വരണം, വ്യാകരണത്തിന്റെ ഈ സൂത്രത്തിനനുസരിച്ചു് ഇങ്ങനെ, അങ്ങനെ' എന്നു അരംഭിക്കുമായിരുന്നു. ഇതുകൊണ്ടു് കുട്ടികളൊക്കെ ഇവനെ 'പാണിനി' എന്നു വിളിച്ചുവന്നു. രംഗൻ ഇതേ പേരിൽ ഇപ്പോഴും അറിയപ്പെടുന്നു.

ഈ കഥയിൽ പറഞ്ഞ സംഗതി നടക്കുന്ന കാലത്തു് രംഗൻ പരീക്ഷ പാസ്സായി 5 വർഷം കഴിഞ്ഞിരുന്നു. ഈ അഞ്ചുവർഷങ്ങളിൽ അവന്റെ വ്യാകരണത്തിന്റെ ഭ്രാന്തു് അധികമായതല്ലാതെ കുറഞ്ഞിരുന്നില്ല. അവൻ സംസാരിക്കുന്നതു കണ്ടാൽ പുസ്തകം നോക്കി വായിക്കുന്നതു പോലെ തോന്നും. ഈ വ്യാകരണ വിദ്വാന്റെ വീടു് ഞങ്ങളുടെ ഗ്രാമത്തിലെ തോടിനു സമീപത്താണു്. ഒരു പ്രാവശ്യം തോട്ടിൽ വെള്ളം പെരുകി, അവന്റെ വീട്ടിനുള്ളിലേയ്ക്കു കയറി. വീട്ടിനകത്തു് വെള്ളം കയറുന്നതു കണ്ടിട്ടു് അതു് വേറെ വശത്തേയ്ക്കു തിരിച്ചുകളയാൻ വേണ്ടി ബൈട്ടനെന്ന ഒരു പറയനെ വിളിച്ചു. വെള്ളം ആ സമയത്തു അകത്തു കയറുകയായിരുന്നു. ബൈട്ടൺ പരിഭ്രമത്തോടെ ചോദിച്ചു, ''എന്താ ചെയ്യണം അങ്ങുന്നേ?'' രംഗൻ താൻ അവനോടു പറയാനുള്ള വാക്യങ്ങളിൽ കർത്താവു്, കർമ്മം, ക്രിയ തുടങ്ങിയവയെ എവിടെ എവിടെ പ്രയോഗിക്കണമെന്നു് ആലോചിക്കയായിരുന്നു. ആ സമയത്തിനകം വെള്ളമെല്ലാം അകത്തു കയറിക്കഴിഞ്ഞിരുന്നു. രംഗൻ ഒരു വാക്യം തയ്യാറാക്കി പറഞ്ഞു—''ബൈട്ടയ്യാ, ഇവിടെ നോക്കു്; പാറക്കല്ലിന്റെ കൂർത്ത വശത്തേ, കല്ലിന്റെ താഴെ തള്ളി, ആ കല്ലിനെ കതകിനു കുറുകെ ഇടു്. സൂക്ഷിച്ചോ, ജാഗ്രത.'' പക്ഷേ വീട്ടിനുള്ളിൽ മുട്ടററം വെള്ളം വന്നിരുന്നു.

ബൈട്ടൻ— ''എന്തു ചെയ്യണമെന്നു് പറയില്ല. അതാണു് ഇപ്പം ഇങ്ങനായതു്. ഇനിയെങ്കിലും എന്തുചെയ്യണമെന്നു വേഗം പറയിൻ. ഇല്ലെങ്കി ചുവരൊക്കെ ഇപ്പം വീഴും.''

രംഗൻ— ''ബൈട്ടയ്യാ, ശാന്തമായിരിക്കു്, ഗ്രാമ്യപദം ഉപയോഗിക്കാൻ പാടില്ല. പരിഭ്രമിക്കരുതു്. ഏതുജോലിയും സാവധാനത്തിൽ ചെയ്യണമെന്നു് ആര്യന്മാരായ മഹർഷിമാർ പറഞ്ഞിട്ടില്ലേ? ധൈര്യമായിരിക്കു, 'ധൈര്യം സർവത്ര സാധനം.'

വെള്ളം നിറഞ്ഞൊഴുകുന്നുണ്ടായിരുന്നു. ബൈട്ടയ്യനും തന്റെ ജോലിമറന്ന് പുഞ്ചിരിച്ചുകൊണ്ട് അവിടെ നിന്നുപോയി.

*　　　*　　　*　　　*

അതേ ആണ്ടിൽ രംഗന് വിവാഹനിശ്ചയമായി. രംഗൻ ഗൗഡർക്കെല്ലാം ഒന്നാന്തരം വിവാഹസദ്യ കൊടുക്കണമെന്നു തീർച്ചപ്പെടുത്തി. ഒന്നാന്തരം സദ്യ എന്നു വച്ചാൽ ലാഡ്, ചിരോട്ടി, പേണി, മസാൽ വട എല്ലാമാണെന്നു കരുതി നാക്കിൽ വെള്ളം ഊററണ്ട. അവന്റെ ഒന്നാന്തരം സദ്യ എന്നു വച്ചാൽ ചോറ്, പായസം, എണ്ണ, റാഗികുറുക്കിയതു് ഇതുമാത്രം. എണ്ണ ഒരു മനുഷ്യൻ എത്ര അധികം വിളമ്പുമോ അത്രയും ആ മനുഷ്യന്റെ ഐശ്വര്യം വർദ്ധിക്കും. എണ്ണ വിളമ്പാൻ നമ്മെപ്പോലെ ആപ്പയോ സ്പൂണോ ഇവർ ഉപയോഗിക്കാ റില്ല. എണ്ണപ്പാത്രത്തിൽ കൈവിരൽ മുക്കി ഇലയിൽ തൊടുന്നതു് അങ്ങേയ ററത്തെ ദാരിദ്ര്യത്തിന്റെ ലക്ഷണമെന്നാണ് വയ്പ്പ്. രണ്ടു വിരൽ ഇടത്തരം. മൂന്നു വിരലിൽ എണ്ണതൊട്ടുവിളമ്പുന്നതാണ്തികഞ്ഞ ഐശ്വര്യത്തിന്റെ ലക്ഷ ണം.അവന്റെ വിവാഹാഘോഷത്തെക്കുറിച്ചു ഗ്രാമക്കാർ പറയുന്നതു കേൾക്കാം— മൂന്നു വിരൽ എണ്ണ ഒഴിച്ചു് ഗണാരാധന നടത്തി. അവനെന്തു് കുറവ്? പക്ഷേ ഞങ്ങളുടെ ഗ്രാമത്തിലെ ബ്രാഹ്മണർക്കും, അളവില്ലാതെ തിന്നുന്നവർക്കും 'ഇതെന്തൊ വലിയ സദ്യയോ?' എന്നു തോന്നിയേക്കാം. നമുക്കു 'ഇതു വലിയ സദ്യ യോ?' എന്നു തോന്നും പോലെ നമ്മുടെ സദ്യ കണ്ടിട്ടു അവർക്കും 'ഇവരെന്താ ഇങ്ങനെ തിന്നുന്നതു്!' എന്നും തോന്നാനിടയുണ്ട്. ഗ്രാമത്തിലെ തേരോട്ടസമ യത്തു് ബ്രാഹ്മണോത്തമന്മാർ ഊണു കഴിഞ്ഞു് വയറു തടവി നിൽക്കുന്നതു ക ണ്ടിട്ട്, ഗൗഡരെല്ലാം 'അയ്യന്മാർക്കു് ഊണ് എന്നു കേട്ടാൽ മതി, എവിടെ ആണെങ്കിലും ശരി, . . . വയറു് തിന്നു് തിന്നു് ബെള്ളാട്ടമണിപോലെ കിണി കിണി എന്നു കിലുങ്ങും' എന്നു പറഞ്ഞു.

രംഗൻ ശീനപ്പന്റെ അടുത്തു വന്നു്— "സ്വാമി നമ്മുടെ ആൾക്കാർക്കെല്ലാം വിവാഹദിവസം നല്ല സദ്യകൊടുക്കണമെന്നു ആഗ്രഹിക്കുന്നു. പക്ഷെ ആ നശിച്ച 'അരിവെപ്പ്' എന്നതെങ്ങനെ എന്നറിഞ്ഞു കൂടാ. പരിപ്പുണ്ടാക്കുന്ന തെങ്ങനാ സ്വാമി. എത്ര ചിലവായാലും സാരമില്ല, ഉണ്ടാക്കാം. "— എന്നു പറഞ്ഞു. ശീനപ്പൻ പരിപ്പുണ്ടാക്കുന്ന ക്രമമെല്ലാം അവനെ പഠിപ്പിച്ചു.

രംഗന്റെ വിവാഹ സദ്യയ്ക്കു് 800 ആളുകൾ കൂടി. ചുററിലുള്ള 12 ഗ്രാമ ങ്ങൾക്കും ക്ഷണമുണ്ടായിരുന്നു. ആകെ നാലു ചാക്കു റാഗിയും നാലുചാക്ക് അരിയും ചിലവായി. തെരുവിന്റെ മുമ്പിൽ എല്ലാരേയും ഊണിനിരുത്തി. അവർക്കെല്ലാം ഇലയും, തുന്നാനുള്ള ഈർക്കിലും കൊടുത്തു. അവരവർ തങ്ങളുടെ ഇല തുന്നിയതിനു ശേഷം വിളമ്പുകാർ വിളമ്പാൻ തുടങ്ങി. ഊണു കേമമായി രുന്നു. ദിവസവും ഒരു ഉരുള 'ഹിട്ടു' തിന്നുന്നവർ അന്നു് നാലുരുള വിഴുങ്ങി. ചോറ് ഓരോരുത്തനും ഓരോ ചട്ടകം മാത്രം. എത്ര വിളമ്പിയാലും 'മതി' യെന്നു പറയുന്നവരേ ഇല്ല. എല്ലാരും പായസം പോലെ സാമ്പാറ് കുടിക്കാൻ

തുടങ്ങി. ആളുകൾക്കെല്ലാം എന്തുമില്ലാത്ത വിശപ്പുണ്ടായോ എന്നു പോലും തോന്നി. സ്ത്രീകൾക്കും വിളമ്പുകാർക്കും വല്ലതും അവശേഷിക്കുമോ എന്ന സംശയമായി. രംഗന്റെ ചിററപ്പൻ ഇതൊക്കെ നോക്കി ഇരിക്കയായിരുന്നു. എല്ലാർക്കും വയറു നിറഞ്ഞിട്ടും ഇനിയും സാമ്പാർ 'കൊണ്ടാ, കൊണ്ടാ' എന്ന നിലവിളിക്കയായിരുന്നു. അവൻ തന്റെ രണ്ടു ചെറിയ കുട്ടികളെ വിളിച്ച് പരിഭ്രമത്തോടെ പറഞ്ഞു ''എടോ, കുടം എടുക്കിനെടാ....'' ഉടൻ രണ്ടുകുടം വെള്ളം നിറയ്ക്കാൻ കൊണ്ടുപോയി. കഷ്ടപ്പെട്ട് നാലു മൊന്തവെള്ളം കൊണ്ടുവരപ്പെട്ടു. ദഢബഢ' എന്നു സാമ്പാറിൽ വെള്ളം ഒഴിച്ചു. സാമ്പാറിനു വെള്ളം അധികമായി. സ്വാദില്ലാത്തതായി. എല്ലാക്കും വയറു നിറഞ്ഞു. 'മതി' എന്നു പറഞ്ഞുകൊണ്ട് എല്ലാരും എണീററു. സ്ത്രീകൾക്കും അൽപം അവശേഷിച്ചു. രംഗൻ സങ്കടപ്പെട്ടു, എന്റെ ചിററപ്പൻ അനാവശ്യമായി ഇങ്ങനെയൊക്കെ കാട്ടിയല്ലോ? എനിക്കുപോലും രുചിനോക്കാൻ നല്ല സാമ്പാർ കിട്ടിയില്ല.''

മൂന്നാമത്തെ ദിവസം രംഗന്റെ ചിററപ്പൻ ശീനപ്പന്റെ സമീപം വന്ന് 'സ്വാമി, നിങ്ങള് ഇങ്ങനെ ഉപ്പ്, എരിവ് എന്നു ഒക്കെ ചേർത്ത് രുചിയായിട്ടു സാമ്പാർ ഉണ്ടാക്കിയാല് നാലാൾ തിന്നുന്നതു ഒരുത്തൻതന്നെ തിന്നു മുടിക്കില്ലേ' എന്നു ചോദിച്ചു.

ശീനപ്പൻ--- ''അതേ, ഇങ്ങനെ രുചിയായിട്ടു സാമ്പാർ ഉണ്ടാക്കിയാൽ നിങ്ങളും ഞങ്ങളെപ്പോലെ പാപ്പരാകും..''

* * * *

ഗ്രാമക്കാർ യക്ഷഗാനം അഭിനയിച്ചതറിഞ്ഞ രംഗേഗൗഡന്റെ മനസ്സിൽ അവരുടെ ഉച്ചാരണത്തെക്കുറിച്ച് വളരെ വ്യസനമുണ്ടായി. രംഗൻ ഒരു ദിവസം എൻറടുത്തു വന്ന് ചോദിച്ചു, 'എന്താ സ്വാമി, ഈ മുടിഞ്ഞകളിക്കാർക്ക് അല്പ പ്രാണ, മഹാപ്രാണത്തിന്റെ വ്യത്യാസമേ അറിഞ്ഞുകൂടാ. അതെന്താ?' എന്റെ സമീപത്തിരുന്ന ഗുണ്ഡൻ 'എന്നാലും തരക്കേടില്ല. നന്നായി അഭിനയിച്ചു. മനസ്സിനു തൃപ്തിയായി.' എന്നു പറഞ്ഞു. ഈ സംഭാഷണ സമയത്ത് ഞങ്ങൾ മൂന്നുപേരും പുഴവക്കത്തെ തോപ്പിലായിരുന്നു. ഗുണ്ഡൻ പറഞ്ഞു. 'ഈ തോട്ടം വളരെഭംഗിയുണ്ട്.'

രംഗേഗൗഡൻ—''സ്വാമി, താങ്കൾ ഇംഗ്ലീഷറിയാവുന്ന ആൾ. നദീതീരത്തിലുള്ള ഈ മാവിന്റെ സമൂഹത്തിന് 'തോപ്പ്'' എന്നു പറയണം; തോട്ടം എന്നു പറയുന്നതു ശരിയല്ല. പാക്ക്, തേങ്ങ, വാഴ, മലക്കറി തുടങ്ങിയവ വിളഞ്ഞിരുന്നാൽ തോട്ടമെന്നു പറയാം. ഇതിന് നദീതീരത്തിലെ തോപ്പ് എന്നാണു പറയുക.'' ഗുണ്ഡൻ വളരെ ഉത്സാഹത്തിൽ രംഗന്റെ മുഖത്തു തന്നെ നോക്കിക്കൊണ്ടിരുന്നു. അതിനുശേഷം 'എടോ, നിന്റെ ശിഷ്യൻ പ്രചണ്ഡനായിരിക്കുന്നല്ലോ?' പറഞ്ഞു. ഞാൻ വെറുതേ ചിരിച്ചു.

ഗ്രംഡൻ തന്നെക്കുറിച്ച് പ്രശംസിച്ചതു കേട്ടിട്ട് രംഗനു വളരെ സന്തോഷമുണ്ടായി. അവൻ ഈ രീതിയിൽ സംഭാഷണം തുടർന്നു. ''സ്വാമി, എല്ലാരും വ്യാകരണശുദ്ധമായിട്ടേ സംസാരിക്കാവൂ എന്നു ഞാൻ കഴിഞ്ഞ അഞ്ചു വർഷങ്ങളായി പറഞ്ഞുകൊണ്ടേയിരിക്കുന്നു. ആരും എന്റെ വാക്കിനു ചെവി ചായ്ച്ചില്ല. സംസാരിക്കുന്നതു പോട്ടെ, സംസാരിക്കുമ്പോൾ ഒന്നു രണ്ടു തെററു വരാതിരിക്കില്ല. പക്ഷേ എഴുതുമ്പോഴും വ്യാകരണനിയമത്തിനു വില കൊടുക്കണ്ടേ? ഇവിടത്തെ ആളുകളുടെ എഴുത്തുകളും ഒപ്പുകളും നോക്കിയാൽ നിങ്ങൾ എന്തു വിചാരിക്കുമോ? നോക്കണേ ഒന്നു രണ്ടു ഉദാഹരണങ്ങൾ— അപ്പണ്ണയ്യംഗാർ തന്റെ ഭൂമി വിററു. വിററ പത്രത്തിൽ അദ്ദേഹത്തിന്റെ വലിയച്ഛന്റെ സമ്മതത്തിനു സാക്ഷിയുടെ മുമ്പിൽ ഒപ്പിടേണ്ടിവന്നു. വലിയച്ഛന്റെ പേർ സിംഗലാചാർ എന്നാണ്. പത്രത്തിൽ ഇങ്ങനെ എഴുതേണ്ടി വന്നു—'ഇവന്റെ വലിയച്ഛൻ ശിംഗലാചാറുടെ സമ്മതത്തിന്റെ സാക്ഷി' ശിംഗലാചാരെ വിളിച്ച് പത്രവും എഴുത്തുകോലും കൊടുത്തു. അദ്ദേഹത്തിനു ജനിച്ചതിൽ പിന്നീട് ഇത്ര വലിയ വാക്യം എഴുതി ശീലമില്ല. കൈയ്യിൽ പേന പിടിച്ച ഉടൻ അദ്ദേഹത്തിന്റെ ദേഹം നടുങ്ങി. എന്നാലും ഈശ്വരനെ ധ്യാനിച്ചു കൊണ്ട് ആരംഭിച്ചു. ആദ്യം 'ഇയാളുടെ' എന്നതിനു പകരം 'ജയാളുടെ' എന്നെഴുതി. പിന്നെ 'വലിയക്ഷൻ' എന്നെഴുതി. 'ഇനിയും എന്തെങ്കിലും, ശരിയോ, എനിക്കു എഴുതാൻ പററുന്നില്ല. ദയവായി വെറുതേ വിട്ടേക്കണേ, നമസ്കാരം; എടുക്കിൻ' എന്നു പറഞ്ഞു. അദ്ദേഹത്തിന് ഈയിടെ—ജയാളുടെ വലിയക്ഷൻ എന്ന മേല്പേരു കിട്ടി.

''ശംഖപുരത്തിലെ നരസിംഹ ജ്യോത്സ്യൻ ഉണ്ടല്ലോ സ്വാമി, അങ്ങേരുടെ വിനയം എത്ര എന്നു പറഞ്ഞാൽ മതിയാവില്ല. ഏതോ ഒരു കടലാസ്സിൽ ഒപ്പിടാൻ പറഞ്ഞപ്പോൾ''

'ശംഖപുരത്തിലെ നരസിംഹ ജ്യോത്സ്യന്റെ ഒപ്പ്'' എന്നതിനു പകരം,

'പങ്കജ ശരോജിനി ശഖീ' എന്നു എഴുതി.'ശംഖപുരത്തിലെ നരസിംഹ ജോത്സ്യൻ' എന്നതു് എങ്ങനെ പങ്കജ ശരോജിനി ശഖീ! ആയോ ഈശ്വരനേ അറിയാവൂ. ഇനിയും ചിലർ മനസ്സിൽ തോന്നിയപോലെ പൂജ്യം ചേർക്കും. വേണ്ട സ്ഥലത്തല്ലെന്നു മാത്രം. വേണ്ടാത്ത സ്ഥലത്തു ഒരു പൂജ്യം കൂടി.

'ശാമയ്യംഗാരുടെ മകൻ ഗ്രംഡപ്പന്റെ ഒപ്പ്' എന്നെഴുതുന്നതിനുപകരം ആ ദിഗ്ഗജൻ 'ശവണന്റെ കരങ്ങ് ഗ്രഡപ്പന്റെ പൂവൻകോഴി' എന്നെഴുതി.

''ഇനി വേറൊരു കാര്യം കൂടി കേൾക്കിൻ സ്വാമി. ഞങ്ങളുടെ നംജന് കോപ്പറേററിവ് സൊസൈററിയിൽ നിന്നും ഷേർ പണത്തിന്റെ പലിശ വന്നല്ലോ? കിട്ടിയതോ വെറും പത്തുരൂപാ എട്ടണ. നംജന്, പത്തുരൂപാ എട്ടണ കിട്ടി ബോധിച്ചു, എന്നു രസീതി കൊടുക്കേണ്ടി വന്നു. ആ പുണ്യവാൻ എട്ടണ എന്നെഴുതിയപ്പോൾ 'ട്ട' എന്നു് എഴുതാൻ വിട്ടുപോയി. അവൻ എഴുതിയതു് 'പത്തു രൂപാ എംണ്ണ എടുത്തു' എന്നായി. ആഡിററൻമാർ വന്നു് മേൽവിചാരണ നടത്തി, അവർക്കു മനസ്സിലാകാതെ ഒടുവിൽ അവനെ വിളിച്ചു ചോദിച്ചു

പ്പോരം 'എംണ്ണ്''എട്ടണ' ആയി. രംഗപ്പൻ ഹാസനത്തിൽ പഠിച്ചുകൊണ്ടിരുന്ന തന്റെ മകന്ˆ—വലിയ അന്ധാവു് വാല് ല്യാംപ്പ വാങ്ങിച്ചു കൊണ്ടുവാ എന്നെഴുതി. മകൻ വന്നപ്പോരം ഒന്നും കൊണ്ടുവന്നില്ല. രംഗപ്പൻ ചോദിച്ചു— ''എന്താ ഒന്നും കൊണ്ടുവന്നില്ലേ?ഞാൻ എഴുതിയിരുന്നല്ലോ?'' ''അച്ഛൻ എഴുതിയിരുന്നോ''? എന്നു മകൻ ചോദിച്ചപ്പോരം, അദ്ദേഹം കത്തു കാണിച്ചു.അതിൽ 'വലിയണ്ഡ വാലാപ്പ' ഈ രണ്ടു വാക്കുകളുണ്ടായിരുന്നു. മകൻ പറഞ്ഞു ''ഓഹോ.''

ഇത്രയൊക്കെ പറഞ്ഞു് രംഗൻ വെറുതേ ഇരുന്നു.

ഗുംഡൻ—''സാരമില്ലെടാ, നിന്റെ ശിഷ്യൻറട്ടുത്തു ഒത്തിരി ചരക്കണ്ട്.''

രംഗൻ—അതിനെന്താ സ്വാമി, നാളെ വെളുക്കുംവരെ പറഞ്ഞാലും ഈ അശുദ്ധമായ എഴുത്തിന്റെ ചരിത്രം അവസാനിക്കില്ല. എഴുതിയാൽ ശരിയായിട്ടെഴുതണം. ഇല്ലെങ്കില് ഷാരം മാപ്പിളയെപോലെ കഠാരി ഒപ്പിടണം.''

ഞങ്ങരം. ''ശരി'' എന്നു സമ്മതിച്ചു.

# 12

ശാസ്ത്രികളുടെ ഭാര്യ പാർവ്വതമ്മ ഒരു ദിവസം മച്ചിൽനിന്നും താഴെ വീണു. അവരുടെ മുട്ട് ഒടിഞ്ഞു. അവർ തന്റെ മകളുടെ കുഞ്ഞിനെ വളർത്തുകയാണ്. പെൺകുട്ടി. പ്രായം മൂന്നു വയസ്സ്. കുഞ്ഞിന്റെ അമ്മ ജനിച്ചുടൻ സ്വർഗ്ഗസ്ഥയായി. കഴിഞ്ഞ മൂന്നു വർഷങ്ങളായി തള്ളയില്ലാത്ത കുഞ്ഞിനെ ശാസ്ത്രികളും പാർവ്വതമ്മയും വളരെ കഷ്ടപ്പെട്ടു വളർത്തി. അതു് ഒരു ദിവസവും പാർവ്വതമ്മയുടെ കൈ വിട്ടിട്ടില്ല. ആ ദിവസം അവർ വേദന കാരണം കുട്ടിയെ എടുത്തില്ല.

പക്ഷേ, കമലമ്മയുടെ അടുത്തുമാത്രം കുട്ടി പോകുമായിരുന്നു. കമലമ്മ വിധവയാണ്. പത്താമത്തെ വയസ്സിൽ വിവാഹം കഴിഞ്ഞു്, അഞ്ചുമാസത്തിനകം ഭർത്താവു മരിച്ചുപോയത്രെ. ഭർത്താവു മരിച്ച് ഒരു വർഷത്തിനകം അച്ഛനും മരിച്ചു പോയി. കമലമ്മയുടെ അമ്മ അവളുടെ ബാല്യത്തിൽ സ്വർഗ്ഗം പ്രാപിച്ചതുകൊണ്ടു് അവരം പത്താമത്തെ വയസ്സിൽ ഈ ഗ്രാമത്തിലെ അനാഥയായിത്തീർന്നു. അരിപൊടിക്കൽ, പാത്രം തേയ്ക്കൽ, മുളകുപൊടിയ്ക്കൽ തുടങ്ങിയ കൂലിവേല ചെയ്തു് മാസം രണ്ടു മൂന്നു രൂപാ സമ്പാദിച്ച്, അതുകൊണ്ടു ജീവിതം കഴിച്ചു കൂട്ടുകയായിരുന്നു. എനിക്ക് ഓർമ്മവന്ന ദിവസം മുതൽ കമലമ്മ ഇങ്ങനെ തന്നെ ഇരിക്കുന്നു.

കമലമ്മയുടെ തീണ്ടൽ തൊടിൽ പറഞ്ഞാൽ മതിയാവില്ല. ദിവസവും സൂര്യോദയസമയം അവരം നദിയിൽപോയി കളിക്കും. എത്ര കനത്ത മഴ

പെയ്താലും, കഴിഞ്ഞ മുപ്പത്തെട്ടു വർഷം, ഒരു ദിവസവും അവൾ പുഴയിൽ മുങ്ങാൻ മറന്നവളല്ല. അമ്പലത്തിൽ പോയി, അമ്പലം അടിച്ചുവാരി, കോലം വരച്ച് തീർത്ഥം കൊണ്ടുവരാൻ മറന്നിട്ടില്ല. ലോകത്തിൽ അവൾക്കു ഉത്സാഹമോ, ദുഃഖമോ ഇല്ല. അവൾ കരഞ്ഞതു ഞാൻ ഒരു ദിവസവും കണ്ടിട്ടില്ല. അവൾ ശകാരിച്ചതായിട്ടും എനിക്കറിവില്ല., പുകഴ്ത്തുന്നതുമില്ല. ദേഷ്യപ്പെട്ടും ഞാൻ കണ്ടിട്ടില്ല. അവളെ കണ്ടാൽ നാട്ടുകാർക്കെല്ലാം ഒരു തരത്തിലുള്ള പ്രത്യേകതയുണ്ട്. അവൾ ഘടികാരംപോലെ, യന്ത്രംപോലെ, തന്റെ ജോലി കൃത്യനിഷ്ഠയോടുകൂടി ചെയ്തുകൊണ്ടു പോകും. ദിവസങ്ങൾ മാസങ്ങളാകുന്നതും, മാസങ്ങൾ വർഷങ്ങളാകുന്നതും, അവൾക്കറിവില്ല. സമയമെന്ന പ്രവാഹത്തിലൊഴുകുന്ന പുല്ലുപോലെ അവൾ തന്റെ ജീവിതം കഴിച്ചുകൂട്ടുന്നു.

കമലമ്മയെക്കൊണ്ട് ഞങ്ങളുടെ ഗ്രാമത്തിൽ ആർക്കും ഒരു ഉപദ്രവവുമില്ല. പക്ഷെ അവളിൽ നിന്നുമുള്ള ഉപകാരമോ ഏറെ. ആർക്കെന്തു കഷ്ടമുണ്ടായാലും 'കമലമ്മയെ വിളിക്കു'' എന്നതെല്ലാർക്കും മനഃപാഠമാണ്. അവളോ മററുള്ളവരെ സഹായിക്കാൻ അല്പവും മടിക്കുന്നവളല്ല. യാതൊരു ജോലിയും അവൾക്കു കഷ്ടമായി തോന്നാറില്ല. കാലത്തു മുതൽ വൈകുന്നേരം വരെ ചക്കിലെ പോത്തിനെപ്പോലെ ജോലി ചെയ്യും. ഉച്ചയ്ക്ക് മൂന്നു മണിക്കു ഒരു പിടി ചോറുണ്ടാൽ അടുത്തദിവസം മൂന്നു മണിവരെ അവൾക്കു തന്റെ വയറിനെക്കുറിച്ചുള്ള ആലോചനയേ ഇല്ല. ശീനപ്പന്റെ ഭാര്യയ്ക്ക് പനി വന്നപ്പോൾ അങ്ങേരുടെ വീട്ടിൽ എട്ടു ദിവസം ഇരുന്ന്, ഭക്ഷണം പാകം ചെയ്ത്, കഞ്ഞി, കഷായം തുടങ്ങിയവ കൃത്യസമയത്തുണ്ടാക്കികൊടുത്ത്, സുഖക്കേടു ഭേദമാകുന്നതുവരെ അവരുടെ വീട്ടിൽ കഴിച്ചു. ശാരദയുടെ പ്രസവം നോക്കി. ഭട്ടന്റെ ഭാര്യ പുതുതായി വന്നപ്പോൾ അവളെ ഒരുമാസം പുഴയ്ക്കു വിളിച്ചുകൊണ്ടുപോയി പാത്രം തേയ്ക്കുക തുടങ്ങിയ ജോലികളെല്ലാം പറഞ്ഞുകൊടുത്തു. വീട്ടിൽ ഭക്ഷണം പാകം ചെയ്യുന്ന ജോലിയും പഠിപ്പിച്ചു കൊടുത്തു. കമലമ്മ ഈ ജോലികളൊക്കെ വളരെ സ്വാഭാവികമായി ചെയ്യുന്നു. താൻ ചെയ്തു എന്നുള്ള അഹംഭാവവും അവൾക്കില്ല. ആരെങ്കിലും ഈ വിഷയത്തെ കുറിച്ചു സംസാരിച്ചാൽ വേറെ എന്തെങ്കിലും പറഞ്ഞു സംസാരവിഷയം മാററിയേക്കും. കല്യാണ ദിവസങ്ങളിൽ അവൾ ജോലിചെയ്തില്ലെങ്കിൽ ആ കല്യാണം നടക്കുകയേ ഇല്ല.

കമലമ്മയ്ക്കു കുട്ടികളെ കണ്ടാൽ പ്രത്യേകതയാണ്. ഏതു കുട്ടികൾ കരഞ്ഞു കൊണ്ടിരുന്നാലും അവരെ വളരെ ഉപായത്തിലെടുത്ത് സമാധാനിപ്പിക്കും. കുട്ടികൾ കരഞ്ഞുകൊണ്ടിരുന്നാൽ പ്രായം ചെന്നവർ ചെറുപ്പക്കാരികളായ അമ്മമാരോട്—'കുട്ടിയെ കമലമ്മയുടെ അടുത്തു വിട്, കരച്ചില് നിറുത്തും' എന്നു പറയാറുണ്ട്. ശാസ്ത്രികളുടെ മകളുടെ കുഞ്ഞിന് കമലമ്മയുടെ അടുത്തു വളരെ പററാണ്. പക്ഷേ അന്നെന്തോ വളരെ നേരം കരഞ്ഞ് വല്ലാതെ ബഹളം കൂട്ടി. കമലമ്മ കീറിയ തുണികളെല്ലാമൊന്നിച്ചു ചേർത്ത് അതിനൊരു പന്തു തച്ചുകൊടുത്തു. മൂന്നാമത്തെ ദിവസം കാലത്ത് ശീനപ്പന്റെ ഭാര്യ കമലമ്മയുടെ വീട്ടിൽ പോയപ്പോൾ കമലമ്മ അവളോടിങ്ങനെ പറഞ്ഞു:

''സീതേ, എനിക്ക ബാല്യംമുതൽ നല്ല കുടുംബജീവിതം നയിക്കണമെന്നാഗ്രഹമുണ്ടായിരുന്നു. നല്ലപോലെ നടത്തണമെന്നും ആഗ്രഹമുണ്ടായിരുന്നു. എനിക്കൊമ്പതുവയസ്സായപ്പോഠംതന്നെ എൻെറകൂട്ടുകാരികളൊക്കെ 'ഇവഠംക്കെന്താ, ഒരു വീട്ടിൻെറ ജോലിയൊക്കെ അവഠം ഒററയ്ക്കു ചെയ്യുതീർക്കുന്നു.' എന്നു പറഞ്ഞുകൊണ്ടിരുന്നു. കുട്ടികളെന്നു വച്ചാൽ എനിക്ക ജീവനാണു്. തെരുവിൽകൂടി ഞാൻ സ്കൂളിൽ പൊയ്ക്കൊണ്ടിരുന്നപ്പോഠം കുട്ടികഠം എന്നെ നോക്കി, എൻെറ നേർക്കു കുതിച്ചു വരുമായിരുന്നു. അതിനുശേഷം കല്യാണം കഴിഞ്ഞു് അദ്ദേഹം.... അതിനുശേഷം കുട്ടികഠം എൻറടുത്തു വരുന്നില്ല. അതെന്തോ, ആവോ! അവയെ സാന്ത്വനപ്പെടുത്താൻ എനിക്കെന്തോ സാധിക്കുന്നില്ല. പക്ഷേ എനിക്കാണെങ്കിൽ അന്നത്തെക്കാഠം ഇപ്പോഠം കുട്ടികളോടു കൂടുതൽ ഇഷ്ടം തോന്നുന്നു. അമ്മയുടെ മടിയിൽ കുട്ടിയെ കണ്ട ഉടൻ എൻെറ ഹൃദയത്തിൽ ഒരു തരത്തിലുള്ള ആഗ്രഹം ഉണ്ടാകുന്നു. ....സീതേ, ഞാൻ പല പ്രാവശ്യം എനിക്കൊരു കുഞ്ഞു് ഉള്ളതുപോലെ സ്വപ്നം കാണുന്നു. കൃഷ്ണനെപ്പോലത്തെ രണ്ടുവയസ്സായ ഓമനപ്പൈതൽ! അവൻ ഒരിക്കലും വലുതാകുന്നില്ല. ചെറിയ വനും ആകുന്നില്ല. എപ്പോഴും ഒരേപോലിരിക്കുന്നു. ഞാൻ വല്ലാതെ ദുഃഖിച്ചിരിക്കുമ്പോഠം അഥവാ സന്തോഷിച്ചിരിക്കുമ്പോഠം അവൻ എൻറടുത്തുവന്നു് മൃദുവായ കൈകഠം എൻെറ കഴുത്തിൽ ചുററി ഊഞ്ഞാലാടും. ഇന്നലെ രാത്രിയും ഞാൻ പാർവ്വതമ്മയുടെ പൗത്രിക്ക തച്ചുകൊടുത്ത പന്തിനെകുറിച്ചു് ആലോചിച്ചു. അതിനാണെന്നുതോന്നും, എൻെറ കൃഷ്ണൻവന്നു് എൻെറ ചുണ്ടിൽ തൻെറ ചുണ്ടമർത്തി ഉമ്മവച്ചു. ഉം, കുഞ്ഞുങ്ങഠം അമ്മമാർക്കുകൊടുക്കുംപോലൊരു ഉമ്മതന്നു. പോകട്ടെ സീതെ, ഇതൊക്കെ വെറും സ്വപ്നം, വാസ്തവമല്ല. എനിക്ക ഭ്രാന്തു്. ഞാൻ പറയുന്നതെന്താണെന്നു് എനിക്കേ അറിവില്ല.''

# 13

ഞങ്ങളുടെ ആഠംക്കാരിൽ വിവാഹം വേണ്ട എന്നു ഭോഷ്കടിച്ചവരിൽ ജോടിദാരരുടെ ചെറിയ മകൻ കിട്ടുവും ഉഠംപ്പെടും. കിട്ടുവിനു വിവാഹനിശ്ചയമായതറിഞ്ഞു് ശീനപ്പൻ അവനോടു് പറഞ്ഞു 'നിങ്ങളൊക്കെ വെറും കള്ളന്മാരാടാ, കല്യാണം കഴിയ്ക്കില്ല എന്നു വാചകമടിച്ചവർ ഇപ്പോഠം കുഴിയിൽ വീണു, അല്ലേ?' ശീനപ്പൻെറ വാക്ക കേട്ടിട്ടു അപരാധിയെപ്പോലെ കണ്ണുചിമ്മി ഞങ്ങഠം കിട്ടുവിൽനിന്നും ഇത്രയും കാര്യങ്ങഠം പുറത്താക്കി. അവനു വിവാഹമാകാൻ അൽപവും ഇഷ്ടമില്ല. പക്ഷേ അവൻെറ അച്ഛൻെറ നിർബന്ധമോ? ഭയങ്കരം. അവൻെറ അച്ഛനും കിട്ടുവിൻെറ ഭാവി അമ്മാവനും സ്നേഹിതന്മാരത്രെ! തോട്ടത്തിൽ പുല്ലുവെട്ടാൻ, പുഴയിൽ നീന്താൻ അമ്പലത്തിൽ തൊഴാൻ, തുടങ്ങി എല്ലാകാര്യങ്ങഠംക്കും അവർ ഒന്നിച്ചു പോകുന്നുണ്ടായിരുന്നു.

രണ്ടുപേർക്കും നീന്തൽ എന്നാൽ ജീവൻ. ഇവിടത്തെ ഹേമാവതി നദിയിൽ ഒരു പ്രാവശ്യം വെള്ളപ്പൊക്കം വന്നു. അപ്പോഴും അവർ രണ്ടുപേരും നദിയുടെ ഒരു വശത്തുനിന്നും മറ്റൊരു വശത്തേക്കു നീന്തി കരപററണമെന്നു പന്തയം വച്ചു. നീന്താൻ രണ്ടുപേരും ഏറെക്കുറെ ഒരുപോലെ മിടുക്കരായിരുന്നു. ഇതുകൊണ്ടു്. മുങ്ങിപ്പോയേക്കുമോ എന്ന ഭയമുണ്ടായിരുന്നില്ല. വെള്ളത്തിൽ നീന്തി അല്പ ദൂരം പോയതിനുശേഷം വെള്ളത്തിന്റെ പ്രവാഹത്തിൽ പെട്ടു്, പൊങ്ങുകയും താഴുകയും ചെയ്തുകൊണ്ടിരുന്ന ഒരു മരക്കൊമ്പു് കിട്ടുവിന്റെ അച്ഛന്റെ മുഴങ്കാലിൽ തറച്ചു. ആ അടിയുടെ ഊക്കും വെള്ളത്തിന്റെ തണുപ്പും കൊണ്ടു് കാലിൽ നീരു വന്നു് അദ്ദേഹത്തിനു നീന്താൻ സാധിക്കാതെയായി. കിട്ടുവിന്റെ അമ്മാവൻ മാത്രം മുന്നോട്ടു വേഗത്തിൽ പോകുന്നുണ്ടായിരുന്നു. ജോടിദാരർ പിറകോട്ടായി. അവസാനം നീന്താൻ ശക്തിയില്ലാതെ തന്റെ സ്നേഹിതന്റെ പേരു് പറഞ്ഞു നിലവിളിച്ചു. കിട്ടുവിന്റെ അമ്മാവൻ തിരിഞ്ഞു നോക്കി. ജോടിദാരർ വെള്ളത്തിൽ മുങ്ങുകയും പൊങ്ങുകയുമായിരുന്നു. ഒഴുക്കിന്റെ വേഗതയും അധികമായിരുന്നു. അദ്ദേഹത്തിനും വല്ലാത്ത ക്ഷീണമുണ്ടായിരുന്നു. എന്നാലും അദ്ദേഹം തിരിഞ്ഞു നീന്തി, വളരെ പണിപ്പെട്ടു് ജോടിദാരരെ പിടിച്ചു. ജോടിദാരരുടെ കാലു് വേദന കൊണ്ടു് വീർത്തു് അനക്കാൻ പോലും ആകാത്ത വിധം അത്ര തടിച്ചുപോയി. നദീതീരത്തെത്തുന്നതു തന്നെ അവർക്കു് മതിയായി. അന്നുമുതൽ തന്റെ സ്നേഹിതനു് എന്തെങ്കിലും പ്രത്യുപകാരം ചെയ്യണമെന്നു് ജോടിദാരർ വിചാരിക്കയായിരുന്നു.

കിട്ടുവിന്റെ ഇപ്പോഴത്തെ അമ്മാവൻ അത്ര വലിയ പുണ്യവാനൊന്നുമല്ല. എങ്കിലും ജോടിദാരർ അദ്ദേഹത്തിനു യാതൊരു തരത്തിലും ധനസഹായം ചെയ്തില്ല. അഹങ്കാരിയായ ആ സ്നേഹിതൻ ഇദ്ദേഹത്തിന്റെ ദാനത്തേയും ധർമ്മത്തേയും സ്വീകരിക്കുമോ? അതുകാരണം, തമ്മിലുള്ള സ്നേഹത്തിനു ഭംഗം വരുമെന്നുള്ളതു ജോടിദാരർ അറിയാത്ത സംഗതിയായിരുന്നില്ല. പക്ഷേ കിട്ടുവിന്റെ അമ്മാവനു് നാലു പെൺകുട്ടികളുണ്ടായിരുന്നു. തന്റെ വീട്ടിലേയ്ക്കു ഒരു പെണ്ണിനെ കൊണ്ടുവന്നാലായി എന്നു ജോടിദാരർ മൗനമായി ഓർത്തു.

പക്ഷേ ഈ സംഗതിയെക്കുറിച്ചു് തന്റെ സ്നേഹിതനോടൊന്നും പറഞ്ഞിരുന്നില്ല. 'തരം കിട്ടുമ്പോഴും പറഞ്ഞാൽ മതി' എന്നു വിചാരിച്ചു ഒരു ദിവസം ജോടിദാരരുടെ സ്നേഹിതൻ, അദ്ദേഹത്തിന്റെ അടുത്തു വന്നു് "ലളിതയെ വിവാഹം കഴിപ്പിക്കണം, വരൻ എവിടെയാണോ ആവോ? അന്വേഷിച്ചന്വേഷിച്ചു് എനിക്കു മടുത്തു. പെണ്ണോ തങ്കക്കുടം. അവളുടെ തലയിലെന്തെഴുതിയിരിക്കുന്നോ? ഈ നശിച്ച വരന്മാരുടെ കഴുത്തിൽ തല ഉറച്ചിരിക്കുന്നേ ഇല്ല. പോരാത്തതിനു് രണ്ടു ഇംഗ്ലീഷ് പഠിച്ചാൽ അവരെ പിടിച്ചു നിറുത്താൻ പോലും സാധിക്കില്ല."

ജോടിദാരർ—"നമ്മുടെ കിട്ടുവിനെക്കൊണ്ടു് ലളിതയെ വിവാഹം കഴിപ്പിച്ചു് എന്റെ വംശത്തെ ഉദ്ധരിപ്പിക്കു്." അദ്ദേഹത്തിന്റെ സ്നേഹിതനു് സ്വർഗ്ഗം കിട്ടിയതുപോലായി.

കിട്ടുവിനു് ഇതു മനസ്സിലായ ഉടൻ അവൻ അമ്മയുടെ അടുത്തു വന്നു്

'എനിക്ക് കല്യാണവും വേണ്ട, കില്യാണവും വേണ്ട' എന്നു കലമ്പി. അച്ഛന്റെ മുമ്പിൽ ചാടിവീഴാൻ അവന്റെ ചിറകുകൾക്ക് ബലമില്ലായിരുന്നു. ജോടിദാരർ കിട്ടുവിനോട് വിവരങ്ങളൊക്കെ പറഞ്ഞു—

"വേണ്ടപ്പ, എന്റെ പ്രാണനെ അവൻ രക്ഷിച്ചു. അവന് വേറൊരു തരത്തിലും പ്രതിഫലം കൊടുക്കാൻ നമുക്ക സാദ്ധ്യമല്ല. അതിനു പുറമെ, ഞാൻ ലളിതയെ നമ്മുടെ വീട്ടിൽ കൊണ്ടു വരാമെന്ന് വാക്ക കൊടുത്തിട്ടുണ്ട്. നിന്റെ അച്ഛന്റെ വാക്ക കള്ളമാകാതിരിക്കണമെന്ന് നിനക്കാഗ്രഹമുണ്ടെങ്കിൽ ഞാൻ പറയുന്നതുപോലെ കേൾക്ക്."

തന്റെ അമ്മാവൻ വരുന്നവേണ്ടിഅനുഭവിച്ച കഷ്ടങ്ങൾ കേട്ടിട്ട് കിട്ടുവിന്റെ ഹൃദയം അലിഞ്ഞു. ഏതായാലും അവൻ ഇംഗ്ലീഷ് വിദ്യാഭ്യാസമുള്ളവനല്ലേ ? കൂടാതെ അവൻ സമുദായപ്രവർത്തകൻ കൂടിയാണ്. അമ്മാവന്മാർ വരന്മാരോട കേണപേക്ഷിക്കുന്നതിനെക്കാൾ വരന്മാർ പെൺകുട്ടികളുടെ കാലിൽവീണ് അവരെ പ്രസാദിപ്പിച്ച് കല്യാണം കഴിച്ചുകൊള്ളണമെന്നുള്ളതാണ് അവന്റെ അഭിപ്രായം. അതുകൊണ്ട് അവൻ സമ്മതിച്ചു.

ഇതല്ലാതെ കിട്ടു സമ്മതിക്കാൻ മററൊരു കാരണംകൂടി ഉണ്ടായിരുന്നു. ജോടിദാരരുടെ ദാമ്പത്യജീവിതത്തിൽ ഒരു അടുക്കും ചിട്ടയുമുണ്ടായിരുന്നില്ല. ജോടിദാരരുടെ ഭാര്യ രോഗബാധിതയായിരുന്നു. അവർക്ക് യാതൊരു ജോലി ചെയ്യാനും ശക്തി ഉണ്ടായിരുന്നില്ല. വീട്ടിലാകട്ടെ അനാവശ്യ ചിലവ് അധികമായിരുന്നു. കഴിവുള്ള ഗൃഹനായികയുടെ മേൽനോട്ടം ഇല്ലാത്തതുകൊണ്ട് ഒന്നിനും ചിട്ട ഇല്ലായിരുന്നു. ജോടിദാരരുടെ മൂത്തമകൾ ബാംഗ്ലൂരിലെ ധനികനായ വക്കീലിന്റെ മകളാണെങ്കിലും മിതവ്യയം ശീലിച്ചിരുന്നു. പക്ഷേ മററു രണ്ടുമരുമക്കളുടെ മുമ്പിൽ അവളുടെ പകിട്ട് നടക്കുന്നില്ലായിരുന്നു. കൂടാതെ ആ മരുമക്കളെയെല്ലാം ഭരിച്ചുകൊണ്ടു പോകാനുള്ള മനോധൈര്യവും ശക്തിയും ആ സ്ത്രീക്കില്ലായിരുന്നു.

ശാമയ്യംഗാരുടെ ഭാര്യ ഗ്രാമക്കാർക്കെല്ലാപേർക്കും ഒരു ആദർശവതിയായിരുന്നു. അവരുടെ പെൺകുട്ടികളെ പുത്രവധുവായി കിട്ടുകയെന്നത് പുണ്യമായി കരുതപ്പെട്ടു. ശാമയ്യംഗാരുടെ ആദ്യത്തെ മകൾ ശീനപ്പന്റെ ഭാര്യ, രണ്ടാമത്തെ മകളായ ശാരദ, തുടങ്ങിയവരുടെ വീട്ടുകാര്യങ്ങൾ നടത്താനുള്ള കഴിവ്, ക്രമം, ചിട്ട, സഹിഷ്ണുത, തുടങ്ങിയവ കണ്ടാൽ 'പരീത്ത കുടുംബങ്ങളെ ശരിപ്പെടുത്താൻ ഇവർക്ക ഈശ്വര കല്പനയോ' എന്നുപോലും തോന്നുമായിരുന്നു. ശാമയ്യംഗാരുടെ സൽഗുണസമ്പന്നമായ ജീവിതം, അദ്ദേഹത്തിന്റെ ഭാര്യയുടെ സരളത, അവർ പെൺകുട്ടികളെ വളർത്തി അവർക്ക് വീട്ടുജോലി, വീട്ടുഭരണം, കൃത്യനിഷ്ഠ, ഇതെല്ലാം പഠിപ്പിച്ചു കൊടുത്തിരിക്കുന്ന രീതി ഇതെല്ലാം ഗ്രാമക്കാർക്കൊരു സാധനപാഠമാണ്.

കിട്ടുവിനെപോലത്തെ മൃദുസ്വഭാവക്കാർക്ക് ലളിതയെപ്പോലുള്ള തന്റേടക്കാരിയായ പെൺകുട്ടിതന്നെ വേണമായിരുന്നു. ഒരുദിവസം കിട്ടുവിന്റെ അച്ഛൻ അവനോട് പറഞ്ഞു---

"നിൻെറ മനസ്സ് ചഞ്ചലമാണ്; അതുനിമിഷം തോറും മാറും. നിൻെറ രണ്ടുകാലുകളേയും ഒരേദിക്കിൽ കൊണ്ടു പോകാനുള്ള മനോധൈര്യവും നിനക്കില്ല. നിങ്ങളെപ്പോലുള്ള ചഞ്ചലഹൃദയക്കാരെ കടിഞ്ഞാണിട്ട് നിയന്ത്രിക്കാൻ കഴിവുള്ള പെൺകുട്ടികൾ വരണം. ശ്യാമൻെറ മകൾ ഇങ്ങനത്തെ പെൺകുട്ടിയാണ്."

വീട്ട ശരിക്കുനോക്കാൻ കഴിവുള്ള ഒരു സ്ത്രീവേണമെന്ന കിട്ടുവിനും അറിയാമായിരുന്നു. ജോടിദാരരുടെ വീട്ടുകാർക്കെല്ലാം ലളിത തങ്ങളുടെ വീട്ടിൽ വന്നാൽ ഒരു കരണ്ടി ഉപ്പുപോലും പാഴാക്കാതെ, ആർക്കാക്കു ഏതേതു സൗകര്യങ്ങൾ വേണോ അവയൊക്കെ ചെയ്തുകൊടുക്കും എന്ന വിശ്വാസമുണ്ടായിരുന്നു.

കിട്ടുവിൻെറ വിവാഹദിവസം അടുത്തു. അവനു വിവാഹസ്സൂട്ട് വേണമല്ലോ ? അവനോ 'എനിക്കു സൂട്ടു വേണ്ട'. അവൻ അങ്ങനെ പറഞ്ഞതിനു ഒരു കാരണം ഉണ്ടായിരുന്നു. അവൻെറ അമ്മാവൻ പണക്കാരനാകാത്തതുകൊണ്ട്. വെറുതേ അദ്ദേഹത്തിനു് സൂട്ടിനു് നാല്പതു രൂപാ ചിലവാക്കരുത് എന്നതു് അവൻെറ മുഖ്യ ഉദ്ദേശമായിരുന്നു. കൂടാതെ, സൂട്ട് അവൻ ഇടാറില്ലായിരുന്നു. ജോടിദാരരും––'സൂട്ടു്ശീട്ടു വേണ്ട, നമ്മെപ്പോലുള്ള ബ്രാഹ്മണർ അകലത്തിൽ കരയുള്ള മുണ്ടു മടിത്താറിട്ടു ഉടുത്താൽ മതി, നന്നായിരിക്കും––' എന്നു പറഞ്ഞു. പക്ഷേ ജോടിദാരരുടെ ഭാര്യയും കിട്ടുവിൻെറ സഹോദരിമാരും ഇതിനു സമ്മതിക്കണമല്ലോ? അവരെല്ലാം ––'സൂട്ടുതീർച്ചയായും വേണം, ഇല്ലെങ്കിൽ കാണാൻ ഭംഗിയില്ല,' എന്നായി.

അവസാനം കിട്ടു––"സൂട്ടു വേണ്ട, വെറുംഒരു ഷർട്ടും, കോട്ടും, മതി" എന്നു പറഞ്ഞു; എല്ലാർക്കും അതു സമ്മതിക്കേണ്ടി വന്നു.

കല്യാണസൂട്ടു തയ്ക്കാൻ ഞങ്ങളുടെ ഗ്രാമത്തിൽ തുണിക്കടയുണ്ടോ ? ബാംഗ്ലൂർക്കു പോകേണ്ടിവന്നു, ശരിയായ തുണി തിരഞ്ഞെടുക്കാൻ. ശാമയ്യംഗാർ, കിട്ടുവിൻെറ രണ്ടുമൂന്നു സ്നേഹിതരെ കൂടെ വിളിച്ചുകൊണ്ടു് ബാംഗ്ലൂരിലേക്കു പോയി. ഞാനും ശീനപ്പനും കൂടെ പോയി. ബാംഗ്ലൂരിലെ വലിയ വലിയ തുണിക്കടകൾ കണ്ടിട്ടുതന്നെ ഞങ്ങൾക്കു തൃപ്തി ഉണ്ടായി. ഒന്നു തിരഞ്ഞെടുക്കാൻ പോയാൽ മററൊന്നു അതിനെക്കാളും നന്നായിട്ടു കാണുമായിരുന്നു. കടകൾ ചുററിച്ചുററി കൈകാലുകൾ കുഴയാൻ തുടങ്ങി. ആ പൊണ്ണൻ ശീനപ്പനു മാത്രം അല്പവും ക്ഷീണമുണ്ടായതായി തോന്നിയില്ല. നടക്കുന്തോറും അവൻെറ ഉത്സാഹം അധികമാകുന്നുണ്ടായിരുന്നു. പോരാത്തതിനു് അവൻ ഓരോ പരസ്യവും ഒരക്ഷരം പോലും വിടാതെ വായിക്കുന്നുണ്ടായിരുന്നു. ചില സ്ഥലങ്ങളിൽ അവൻ പിറകേ നിൽക്കുമായിരുന്നു. തിരിഞ്ഞു നോക്കിയാൽ ചുവരിൽ എഴുതിട്ടുള്ള അമൃതാഞ്ജനം അഥവാ രതൻമിശ്രു് ഹല്വയുടെ ചിത്രങ്ങളടങ്ങിയ പരസ്യം വായിച്ചുകൊണ്ടു് ഏതെങ്കിലും കടയുടെ മുമ്പിൽ നില്ക്കും. അവൻെറ ഉത്സാഹം കണ്ടിട്ട് എനിക്കു മുഷിവുതോന്നി. 'ഒരു പുസ്തകം എടുത്തു് എല്ലാ പരസ്യങ്ങളും കുറിച്ചുവയ്ക്കു.' ഞാൻ പറഞ്ഞു.

ശീനപ്പൻ:—''മതിയടാ, എനിക്കറിയാം, എപ്പഴോ ഒരു പ്രാവശ്യം നീ ബാംഗ്ലൂർ കണ്ടതുകൊണ്ട് 'എനിക്കറിയാത്തതൊന്നുമില്ല' എന്ന ഭോഷ്ക്കടിക്കണ്ട. അന്ന് മല്ലേശ്വരത്തിനു കൂട്ടികൊണ്ടു പോകാം എന്നു പറഞ്ഞവൻ കാകനഹള്ളി തെരുവിൽ ഞങ്ങളെ അലയിച്ചില്ലേ.''

ഞാൻ മൗനം അവലംബിച്ചു.

കിട്ടുവിന്റെ അമ്മാവൻ—''നിനക്കു വേണ്ട വസ്ത്രങ്ങൾ തിരഞ്ഞെടുക്കു്. പണത്തിനെക്കുറിച്ചു ആലോചിക്കണ്ട.''

കിട്ടുവിന്റെ ചിററപ്പൻ— ''വിലകൂടിയ സാധനം നന്നായേയിരിക്കൂ.''

കിട്ടു അതുകൊണ്ട് വിലകൂടിയ വസ്ത്രം കണ്ട ഉടൻ അതിനു എന്തെങ്കിലും കററം പറഞ്ഞു 'വേണ്ട' എന്നു പറയുന്നുണ്ടായിരുന്നു. ഒരു പ്രാവശ്യം എനിക്കിതുകൊണ്ടു വല്ലാത്ത ദേഷ്യം വന്നു. ഞങ്ങളെല്ലാരും ചേർന്നു് ഒന്നാന്തരം നേവീബ്ളൂ' തുണി തെരഞ്ഞെടുത്തു. കിട്ടുവും—'ഇതുകൊള്ളാം, ഇതുതന്നെ വാങ്ങിക്കാം' എന്നു പറഞ്ഞു. അതിനുശേഷം ഒരു കോട്ടിനു എത്ര വിലയാകും എന്നു കടക്കാരനോടു ചോദിച്ചു. അവൻ കണക്കുനോക്കി. 'കൂലിയും ചേർത്തു് 43 രൂപാ' എന്നു പറഞ്ഞു. കിട്ടുവിന്റെ ചിററപ്പനു വളരെ തൃപ്തിയായി. അദ്ദേഹം— 'തരക്കേടില്ല, അത്ര പണം വാരികൊടുത്താലും കോട്ടു് നന്നായിതന്നെ ഇരിക്കണം' എന്നുപറഞ്ഞു. അതിന്റെ വില കേട്ട ഉടൻ കിട്ടു, താൻ ആദ്യം സമ്മതിച്ച തുണി നോക്കി. കീശയിൽ കൈയിട്ടു് അവൻ തന്റെ മനസ്സിൽ നടന്നുകൊണ്ടിരുന്ന സംഘർഷത്തിന്റെ സൂചന മുഖത്തു പ്രകാശിപ്പിച്ചു. അതിനുശേഷം തന്റെ അമ്മാവന്റെ മുഖത്തു നോക്കി— 'ഈ തുണിവേണ്ട, ഇതിന്റെ നിറം ഇരുണ്ടിരിക്കുന്നു.' എന്നു പറഞ്ഞു. കള്ളി നമുക്കറിവില്ലേ? അവൻ അതിന്റെ വില കേട്ടിട്ടു പരിഭ്രമിച്ചതാണ്. ഇവരുടെ ഈ സംഭാഷണം ശ്രദ്ധിച്ച കടക്കാരൻ വേറൊരു തുണികാണിച്ചിട്ടു്, 'സ്വാമി, ഇതു നോക്കണം, 'ഇമിട്ടേഷൻ' അതിന്റേതു നല്ലതു്. പത്തു രൂപയ്ക്കൊരു കോട്ടു തുന്നാം.'' എന്നു പറഞ്ഞു.

കിട്ടു— ''എനിക്കീ തുനിതന്നെ വേണം, നല്ല ഭംഗിയുണ്ടു്.''

ഏതായാലും പത്തു രൂപയ്ക്കൊരു കോട്ടു തുന്നാൻ കടക്കാരനു 'ആർഡർ' കിട്ടി.

കിട്ടുവിന്റെ ചിററപ്പൻ— ''വാച്ചു്, സൈക്കിൾ, ഫോട്ടോഗ്രാഫ്ക്യാമറാ എന്തു വേണമെങ്കിലും ചോദിക്കു. നിന്റെ അമ്മാവൻ മേടിച്ചു തരും.''

കിട്ടു:—''നാട്ടിൻപുറത്തുകാരായ ഞങ്ങൾക്കിതൊക്കെ എന്തിനാ''

അവന്റെ ചിററപ്പനു ദേഷ്യം വന്നു. എനിക്കാണെങ്കിലോ 'ഞാൻ വരൻ ആയിരുന്നെങ്കിൽ' എന്നു തോന്നി. പക്ഷേ അടുത്ത ക്ഷണത്തിൽ 'അങ്ങനെ ആയിരുന്നപ്പോഴും എനിക്കു ആരും വാച്ചും സൈക്കിളും വാങ്ങിച്ചുതന്നില്ല' എന്നു വിചാരിച്ചു് സ്വയം സമാധാനിപ്പിച്ചു.

ഇതുകൊണ്ടു് കിട്ടുവിന്റെ അമ്മാവനു് ഉണ്ടായ സന്തോഷത്തിനതിരില്ല. ഭാവിവരൻ 'ഈശ്വരനെപോലത്തെ മനുഷ്യൻ' എന്നു വിചാരിച്ചു. കിട്ടുവിന്റെ

ചിററപ്പൻമാത്രം 'ഇവൻ വെറുംമറയൻ, വേണ്ടപ്പെട്ട സാമാനങ്ങൾ വസൂലാക്കുന്നതിനു പകരം, സന്യാസിയെപ്പോലെ ഒന്നുംവേണ്ട, ഒന്നും വേണ്ട എന്ന വാക്കു് മുറുക്കെ പിടിച്ചിരിക്കുന്നു. ഇപ്പഴേ ഭാര്യയെ പേടിക്കുന്നോ ആവോ!' എന്നു ചിന്തിച്ചു.

ഗ്രാമക്കാർക്കൊക്കെ കിട്ടുവിന്റെ വിവാഹാഘോഷം ഒരു ഉത്സവമായി. ഓരോരുത്തനും ഈ വിവാഹത്തെ തന്റെ വീട്ടിലെ വിവാഹംപോലെ കരുതി. ജോടിദാരർ ദയാലുവും, വിശാലഹൃദയനും ആയിരുന്നതുകൊണ്ടു് അദ്ദേഹം എന്നു വച്ചാൽ കർഷകർക്കൊക്കെ വലിയ മതിപ്പു്. അവരെല്ലാപേരും വന്നു. ജോടിദാരരുടെ പടിസ്സൽ വിശാലമായ ഒരു പന്തലിട്ടു. ഞങ്ങളൊക്കെ കിട്ടുവിനെ പരിഹസിച്ചുകൊണ്ടിരുന്നു. വിവാഹത്തെക്കുറിച്ചു സംസാരിക്കുമ്പോൾ ലളിതയേക്കാൾ, കിട്ടു അധികം ലജ്ജിക്കുന്നുണ്ടായിരുന്നു, അവൻ ആ സ്ഥലം വിട്ടു ഓടി ഒളിക്കുമായിരുന്നു.

വരപൂജദിവസം അവന്റെ ലജ്ജകണ്ടിട്ടു് ഞങ്ങൾക്കു സഹിക്കാൻ വയ്യാത്ത ചിരിവന്നു. വീട്ടിന്റെ സമീപത്തുള്ള അമ്പലത്തിൽ സാധാരണയായി എല്ലാ വരപൂജകളും നടക്കും. അമ്പലത്തിൽ ഒരു വലിയ മണി ഉണ്ടു്. ഇതു അടിച്ചാൽ നാടു മുഴുവനും കേൾക്കും. ഉടനെ എല്ലാപേരും വന്നുകൂടും. കിട്ടുവിന്റെ വരപൂജ തുടങ്ങിയപ്പോൾ രാത്രി 10 മണിയായി. ഗ്രാമത്തിലെ കുട്ടികളും വലിയവരും എല്ലാരും വന്നു ചേർന്നു. പുരോഹിതർ----'ഓം നമ: സദസ്സേ' എന്നു മന്ത്രംചൊല്ലി. പിന്നെ കിട്ടുവിനെ നോക്കി 'വാ, നിന്റെ അമ്മാവി ഇന്നു നിന്നെ അലങ്കരിക്കണം' എന്നു പറഞ്ഞു.

കിട്ടുവിനു സ്ത്രീകളെന്നു വച്ചാൽ വലിയ ഭയമാണു് ഇതുകൊണ്ടു് കിട്ടുവിനെ കണ്ടാൽ നാട്ടിലെ പെൺകുട്ടികൾക്കെല്ലാം വലിയ തമാശയാണു്. അവൻ പുഴയിൽ മുണ്ടടിച്ചു നനച്ചു കളിച്ചുകൊണ്ടിരിക്കുമ്പോൾ പെൺകുട്ടികൾ തമാശക്കായി അവന്റെ അടുത്തുവന്നു്, അടുത്തുള്ള കല്ലിൽ പാത്രം കഴുകാനിരിക്കും. കിട്ടു പരിഭ്രമംകൊണ്ടു ഉടനെ തുണികളെല്ലാം എടുത്തുകൊണ്ടു മററൊരു വശത്തേക്കു പോകുമായിരുന്നു. സ്ത്രീകൾക്കു ഇതുകണ്ടിട്ടു ചിരിച്ചു ചിരിച്ചു വയറുപൊട്ടുമായിരുന്നു. ലളിത തന്നെ പണ്ടൊക്കെ ഇവനെ കളിയാക്കുന്നുണ്ടായിരുന്നു. ഒരു ദിവസം എന്റെ ഭാര്യ—- 'കിട്ടപ്പൻ, സ്ത്രീകളെ കണ്ടാൽ പുലിയെ കണ്ടപോലെ പരിഭ്രമിക്കുന്നു. ഭാര്യയെ അനുസരിക്കും.' എന്നു പറഞ്ഞു.

ഇപ്പോൾ വരപൂജയെക്കുറിച്ചു പറയാം. പുരോഹിതൻ 'അലങ്കാരത്തിനു വാ' എന്നു പറഞ്ഞ ഉടൻ ഞങ്ങൾ കിട്ടുവിനെ നോക്കി---- 'വാടാ സുന്ദരാ' എന്നു പറഞ്ഞു. കിട്ടു വന്നു. പലകയിലിരുന്നു. അവന്റെ അമ്മാവി അവന്റെ നെററിയിൽ കുങ്കുമം ഇട്ടു. അവനോ ഒന്നു ഞെളിഞ്ഞു. പിന്നീടു് തട്ടത്തിൽ വച്ചിരുന്ന കോട്ടെടുത്തുകൊടുത്തു. കിട്ടു അതിട്ടു. അതിനുശേഷം ഞാൻ പകലൊക്കെ പണിപ്പെട്ടുണ്ടാക്കിയ റുമാൽ തലയിൽ കെട്ടി. പുരോഹിതൻ—- 'ഈശ്വരനെ നമസ്ക്കരിക്കു്' എന്നു പറഞ്ഞു. കിട്ടുവിനാണെങ്കിൽ, അമ്മാവിയുടെ

മുമ്പിൽ അത്രനേരം ഇരുന്നു് മതിയായിരുന്നു. പെൺകുട്ടികൾ കളിയാക്കുന്നതു കണ്ടിട്ടു് അവന്റെ അധൈര്യം വീണ്ടും വർദ്ധിച്ചു. അവൻ വെപ്രാളത്തിൽ ഈശ്വരനെ നമസ്കരിക്കുന്നതിനു പകരം എതിർ വശത്തു നിന്നിരുന്ന അമ്മാവിയെ നമസ്കരിച്ചു. റുമാൽ അഴിഞ്ഞു് നിലത്തുവീണു. അതു വേഗത്തിലെടുത്തു് തലയിൽ ചുററുന്ന വെപ്രാളത്തിൽ അവൻ അതിന്റെ ഒരു തുമ്പു് അമ്മാവിയുടെ കാലിനുചുററും കൊണ്ടുവന്നു. അവർ വീഴാൻ പോയി. എല്ലാരും കലപിലാന്നു് ചിരിച്ചു.

ഭട്ടർ—"കാലു പിടിക്കണ്ട; ലളിത നിനക്കുതന്നെ. ധൈര്യമായിരിക്കു്." എന്നുപറഞ്ഞു. കിട്ടു റുമാൽ അവിടെത്തന്നെ ഇട്ടിട്ടു് പലകയിൽ ഇരുന്നു.

അതിനുശേഷം കിട്ടുവിന്റെ 'പട്ടണപ്രവേശം' നടന്നു. സ്ത്രീകൾ ഓരോ വീട്ടിന്റെ മുൻവശത്തും അവനു 'ആരതി' കാണിച്ചു. ആരതി കാണിക്കുമ്പോൾ അടുത്തു നിൽക്കുന്നവർ, റാന്തൽ അവന്റെ മുഖത്തിനു നേരെ പൊക്കിപ്പിടിച്ചിരുന്നു. ഇതുകൊണ്ടു് പണ്ടേ ഉണ്ടായിരുന്ന അവന്റെ ലജ്ജ പതിന്മടങ്ങു വർദ്ധിച്ചു.

ആ ദിവസം രാത്രി ഞങ്ങളെല്ലാരും ഉറങ്ങാൻ പോയപ്പോൾ ഏകദേശം മണി ഒന്നായി. ആ പിശാചു് ശീനപ്പൻ വെളുപ്പാൻ കാലത്തു മൂന്നു മണിക്കേ എന്നെ വന്നുണർത്തി "നിന്റെ വീടു മുടിഞ്ഞു പോകട്ടെ. അല്പം ഉറങ്ങാൻ സമ്മതിക്കാതെ എന്തിനു കൊല്ലുന്നു ?" ഞാൻ അവനെ ശകാരിച്ചു. ശീനപ്പൻ എന്റെ ശകാരംകൊണ്ടു് അല്പവും ഇളകാതെ "വേഗം എണീക്കു്, ധാരാളം ജോലിയുണ്ടു്. നാളെ കിട്ടുവിന്റെ കല്യാണമല്ലേ ? ഇങ്ങനെ ഉറങ്ങിയാലു് കാര്യം എങ്ങനെയാ നടക്കണതു് ? " ഇങ്ങനെ പറഞ്ഞോണ്ടു് എന്റെ കമ്പളി എടുത്തു വലിച്ചെറിഞ്ഞു. ഞാൻ ദേഷ്യപ്പെട്ടു് "കിട്ടുവിന്റെ കല്യാണം നാളെ ആണെങ്കിലു് ഈ അർദ്ധരാത്രിയിൽ നമ്മളൊക്കെ എണീററു് എന്താ എടുക്കേണ്ടതു് ? ഉണ്ണാൻ നേരത്തു പോയാൽ മതി." ഞാൻ വീണ്ടും പുതപ്പെടുത്തു പുതച്ചു കിടന്നു.

ശീനപ്പൻ—"അങ്ങനെ അല്ലടാ. നാളെ വലിയ സദ്യയല്ലേ ? പുഴയീന്നു വെള്ളം കൊണ്ടുവരണം, മലക്കറി അരിയണം, തേങ്ങാ ചിരവണം. ആയിരംപേർക്കു് സദ്യ എന്നുവച്ചാലു് അത്ര എളുപ്പമാ ? നിന്റെ നശിച്ച ഉറക്കം മതി, എണീക്കു്" എന്നു പറഞ്ഞു. ഞാൻ നിവൃത്തിയില്ലാതെ അവന്റെ കൂടെ പുറപ്പെട്ടു. വഴിനീളെ ആ കൊലപാതകി ഞങ്ങളുടെ മററു സ്നേഹിതന്മാരെയൊക്കെ ഉണർത്തി. നാരായണൻ, ഭട്ടർ, നരഹരി, ശംകരപ്പൻ, ശ്യാമൻ തുടങ്ങിയവരെ വിളിച്ചുകൊണ്ടുവന്നു. ചില വീടുകളിൽ അതേസമയം സ്ത്രീകളെണീററു് കല്യാണവീട്ടിനുവേണ്ടി പാക്കു മുറിക്കൽ, മഞ്ഞൾപൊടിയുടെ പൊതികെട്ടൽ, തുടങ്ങിയ ജോലികളിൽ ഏർപ്പെട്ടിരുന്നു.

ശീനപ്പൻ എന്നെ നോക്കി—"നോക്കു് നീ കഴുതയെപ്പോലെ ഇതുവരെ കിടന്നോണ്ടിരുന്നു. സ്ത്രീകളെ നോക്കു്. എത്ര ഉത്സാഹത്തോടുകൂടി ജോലി ചെയ്തുകൊണ്ടിരിക്കുന്നു." ഞാൻ കണ്ണുതിരുമ്മികൊണ്ടു്—"നിന്റെ പുരാണം മതി. നടക്കു്" എന്നു പറഞ്ഞു.

ഞങ്ങളൊക്കെ ജോടിദാരരുടെ വീട്ടിൽ പോയി. കിട്ടുവിന്റെ അമ്മ നാലഞ്ചു സ്ത്രീകളുടെ കൂടെ മലക്കറി അരിഞ്ഞുകൊണ്ടിരുന്നു. പാവം! രാത്രി മുതൽ അവർ ഉറങ്ങിയിട്ടേ ഇല്ല. ഉറക്കംകൊണ്ടു് അവരുടെ കണ്ണുകൾ ചെറുതായതുപോലെ തോന്നി. എന്റെ ഭാര്യയും, ശീനപ്പന്റെ ഭാര്യയും ആ കൂട്ടത്തിലുണ്ടായിരുന്നു എന്നെനിക്കറിയാം. ശാസ്ത്രികളുടെ മരുമകളും അവിടെ വന്നിരുന്നു. ശീനപ്പൻ സ്ത്രീകളെ നോക്കി—''നിങ്ങൾ വളരെ ക്ഷീണിച്ചു. പോയി കുറച്ചുനേരം ഉറങ്ങിൻ, ബാക്കിയുള്ള മലക്കറികളൊക്കെ ഞങ്ങൾ അരിഞ്ഞു കൊള്ളാം'' എന്നു പറഞ്ഞു. ''അങ്ങനെ തന്നെ ചെയ്യിൻ, പാവങ്ങൾ.''ഞാൻ അനുകൂലിച്ചു.

ജോടിദാരരുടെ ഭാര്യ—''ശീനപ്പന്റെ ഭാര്യ വല്ലാതെ ക്ഷീണിച്ചു. അവളു ചെന്നുറങ്ങട്ടെ.'' എന്നു പറഞ്ഞു.

ശാസ്ത്രികളുടെ മരുമകൻ—''അതെ, അതെ ''

ശീനപ്പൻ ചിരിച്ചോണ്ടു് എന്നെ നോക്കി.ഞാൻ ജോടിദാരരുടെ ഭാര്യയെ നോക്കി. ഞങ്ങൾ അങ്ങനെ നോക്കുന്നതു കണ്ടിട്ടു എന്റെ മറ്റു സ്നേഹിതന്മാരൊക്കെ ചിരിച്ചു. അവരെ നോക്കി സ്ത്രീകളും ചിരിച്ചു.

മൂന്നു നാലു കത്തികൾ കൊണ്ടുവന്നു. അവരുടെ കൂടെ ഞങ്ങളും മലക്കറി അരിയാനിരുന്നു. ശീനപ്പൻ ഉള്ള സ്ഥലത്തു മറ്റുള്ളവർക്കു ജോലിചെയ്യാൻ അല്പവും മുഷിവുണ്ടാകയില്ല. അവൻ ധാരാളം കഥകൾ പറഞ്ഞു്, തമാശ പറഞ്ഞു് ഞങ്ങളുടെ മടുപ്പുമാററി.

ഗ്ലുണ്ഡൻ ഗ്രാമത്തിൽ വന്നിട്ടു് എട്ടുപത്തു ദിവസങ്ങളായിന്നു. ഞാനും അവനും ആ ദിവസം ഞങ്ങളുടെ ഗൃഹത്തിൽ തന്നെ ഉറങ്ങി. ആ ക്രൂരനായ ശീനപ്പൻ വന്നു് ഉണർത്തിയപ്പോൾ, ഗ്ലുണ്ഡൻ ഉണരാതിരിക്കാൻ വേണ്ടി ഒച്ച എടുക്കാതെ എന്റെ മുറിയിൽ നിന്നും പുറത്തേക്കു വന്നു. പക്ഷേ ശീനപ്പന്റെ ശബ്ദം കേട്ടാൽ എങ്ങനത്തെ കുംഭകർണ്ണരും ഉണർന്നേ തീരു. ഗ്ലുണ്ഡനും ഉണർന്നു. ഞാൻ ജോടിദാരരുടെ വീട്ടിൽ പോയതിനു ശേഷം, അവൻ അരമണിക്കൂർനേരം കിടക്കയിൽ ഉറക്കംവരാതെ ഉരുളുകയായിരുന്നു. പിന്നെ ഞങ്ങൾ എന്തു ചെയ്യുന്നു എന്നറിയാനായിട്ടു് ജോടിദാരരുടെ വീട്ടിൽ വന്നു.

സ്ത്രീകളും പുരുഷന്മാരും ഒരുമിച്ചിരുന്നു സംസാരിക്കുന്നതു കണ്ടിട്ടു് ഗ്ലുണ്ഡൻ അകത്തു വരാൻ മടിച്ചു. വാതുക്കൽതന്നെ നിന്നു. പുതിയ ആൾ വന്നതു കണ്ടിട്ടു് ശീനപ്പന്റെ ഭാര്യയും, ഭട്ടന്റെ ഭാര്യയും, ശാസ്ത്രികളുടെ മരുമകളും, അകത്തു പോകാനായിട്ടെണീററു. ജോടിദാരരുടെ ഭാര്യ കണ്ണുകൊണ്ടു 'പോകണ്ട' എന്നു ആംഗ്യം കാണിച്ചു്, 'ഗ്ലുണ്ഡനെന്താ അന്യനോ?' എന്നു പറഞ്ഞു. ഗ്ലുണ്ഡനും ഇരുന്നു. അവനും ഒരു കത്തികൊടുത്തു. എല്ലാരും മലക്കറി അരിയാൻ തുടങ്ങി.

അതേ സമയം നേരം പുലർന്നു. മണി നാലായി. ഗ്ലുണ്ഡൻ പതുക്കെ ''ഇപ്പം ഒരു ലോട്ട കാപ്പി കിട്ടിയിരുന്നെങ്കിൽ'' എന്നഭിപ്രായപ്പെട്ടു.

ഞാൻ:—''ശീനപ്പന്റെ ഭാര്യയോടുപറ. തിളപ്പിച്ചുതരും.''

ഞാൻ പറഞ്ഞതുകേട്ടു് അവൻ പരിഭ്രമിച്ചോ എന്തോ?

അവൻ:—"എനിക്ക കാപ്പിയും വേണ്ട, ഞാൻ ചോദിക്കാനും പോണില്ല. ശീനപ്പൻെറ ഭാര്യയുടെ അടുത്തു ഞാൻ എങ്ങനെ സംസാരിക്കാനാ?"

ഞാൻ:—"എടോ മയാ, ഈ അനാവശ്യമായ നശിച്ച നാണം കൊണ്ടാണ് ദിവസവും നീ പകുതി വയറുണ്ണുന്നതു്. ഞാൻ വിളിച്ചു പറയാം."

ഗ്രാഡൻ—"മതിയടാ, വെറും മുരടൻ, ആരെകൊണ്ടെങ്കിലും സംസാരിപ്പിക്കും."

ശീനപ്പൻെറ ഭാര്യക്ക ധാരാളം ജോലി ഉണ്ടായിരുന്നതുകൊണ്ടു് ഞാൻ അവളെ വിളിക്കാതെ ശാരദയെ വിളിച്ചു് "അകത്തുപോയി അല്പം കാപ്പി ഉണ്ടാക്കണേ" എന്നു പറഞ്ഞു.

അവരം:—"ഞാൻ എൻെറ വീട്ടിൽ പോയി ഉണ്ടാക്കാം. പക്ഷേ പാലില്ലല്ലോ?"

ഞങ്ങളുടെ സംഭാഷണം ജോടിദാരരുടെ ഭാര്യ കേട്ടു കാണും. അവർ "അതെന്തെടോ രാമു, കശപിശ സംസാരം" എന്നന്വേഷിച്ചു.

ഞാൻ അല്പം സങ്കോചത്തോടെ—"കണ്ണു പൊകയുണ്ട. അല്പം വെള്ളം കൊണ്ടുവരാൻ ശാരദയോടു പറയുകയായിരുന്നു."

അവർ:—"കണ്ണു കത്തുന്നതിനു അല്പം കാപ്പി കുടിച്ചാൽ കൊള്ളാം."

ശാരദ: - (പതുക്കെ) "പാലില്ല."

ജോടിദാരരുടെ ഭാര്യ—"ഇല്ല ശാരി, ഈ പിള്ളേരുടെ സൂത്രം എനിക്കറിയാം. ഇവരൊക്കെ നമ്മുടെ കിട്ടുവിനെപോലെയാ. അർദ്ധരാത്രി ഉണർത്തി ഒരു ലോട്ടാ കാപ്പി കിടക്കയിൽ കൊണ്ടുചെന്നു കൊടുത്താലും കുടിച്ചിട്ടു പിന്നെയും കിടന്നുറങ്ങും. അതിലും ഇന്നു്, ജോലി ചെയ്യുമ്പം കേക്കണോ? എന്തമ കാടി ഉറിഞ്ചും പോലെ ഉറിഞ്ചും. രാത്രിത്തെ പാലു കാച്ചി ഉറയൊഴിക്കാതെ വച്ചിട്ടുണ്ടു്."

ഇതു കേട്ടു ഞങ്ങൾക്ക പരമാനന്ദം ഉണ്ടായി. സ്ത്രീകൾക്കും സന്തോഷമായി, എന്നുള്ളതു അവരുടെ മുഖത്തിലെ ഭാവത്തിൽ നിന്നും മനസ്സിലായി. പക്ഷേ അവരാരും അതു് വ്യക്തമാക്കിയില്ല.

ഗ്രംഡൻ:—"What a nice woman. എത്ര മുൻ ആലോചന"

ശീനപ്പൻ തൻെറ സ്വാഭാവികമായ മുരടിച്ച ശബ്ദത്തിൽ— "എന്താ കാപ്പി കിട്ടുന്നല്ലോ? അതിലേയ്ക്കാണോ?"

ഗ്രാഡൻ—"Certainly not, certainly not, തീർച്ചയായിട്ടും അല്ല."

നശിച്ച കാപ്പി എന്നു വച്ചാലു് അതെന്തോ ഞങ്ങൾക്കെല്ലാം പ്രാന്താണു്; അതെന്തോ ലഹരിപിടിച്ചതു പോലെ, അതെന്താണെന്നു ഈശ്വരനേ അറിയാവൂ. ഞങ്ങളുടെ ഈ ദുർബ്ബലത ഞങ്ങളുടെ സ്ത്രീകൾക്ക നല്ലപോലെ അറിയാമെന്നു തോന്നുന്നു. ഒരു ദിവസം ഭട്ടർക്ക തൻെറ ഭാര്യയോടു ദേഷ്യം തോന്നി. നടുവിലത്തെ മുറിയിലുള്ള കട്ടിലിൽ ഉണ്ണാതെ ഭാര്യയോടു സംസാരിക്കാതെ ഇരി

ക്കയായിരുന്നു. ഭാര്യ അവനെ രണ്ടു മൂന്നു പ്രാവശ്യം ഉണ്ണാൻ വിളിച്ചതു വ്യർത്ഥമായി. അപ്പോൾ സാമർത്ഥ്യക്കാരിയായ അവൾ ഈ ആനയെ കുഴിയിലിറക്കാൻ ഇതേ ഉപായം എന്നു കരുതി, ഒരു കപ്പു ചൂടു കാപ്പി ഉണ്ടാക്കിക്കൊണ്ടു കട്ടിലിനരികത്തു വന്നു. അവൾ അകലെ വരുമ്പോഴേ ഭട്ടന്റെ മൂക്കിൽ കാപ്പിയുടെ വാസന തുളച്ചുകേറി. പക്ഷേ അവനു് ഒരു വലിവു്. ഭാര്യ കട്ടിലിനരികത്തു വന്നു് —"ഉണ്ണാൻ വരുന്ന നേരമായി, ഈ കാപ്പിയെങ്കിലും കുടിക്കിൻ" എന്നു പറഞ്ഞു. ഭട്ടനു മനസ്സിൽ ആഗ്രഹം ഉണ്ടായിരുന്നെങ്കിലും അതു പുറത്തു കാണിക്കാൻ ഇഷ്ടപ്പെട്ടില്ല. അവൻ—"എനിക്കു വേണ്ട, കാപ്പി ഉണ്ടാക്കു് എന്നു ഞാൻനിന്നോടു പറഞ്ഞോ? പോ എടുത്തോണ്ടു്"എന്നിങ്ങനെ തിരസ്കരിച്ചു.

'നമ്മുടെ ഈശ്വരന്റെ സത്യം നമുക്കറിഞ്ഞുകൂടേ' എന്നതുപോലെ ഭർത്താവിന്റെ കള്ളി ഭാര്യക്കറിഞ്ഞുകൂടേ ? ഭാര്യ പുരികം ചുളിച്ചുകൊണ്ടു് "നിങ്ങൾക്കായി ഉണ്ടാക്കി, വേണ്ടെങ്കിലു് ഇനി എന്തു ചെയ്യാനാ. വെളിയിലു്കൊണ്ടു പോയി കളഞ്ഞേക്കാം." എന്നു പറഞ്ഞുകൊണ്ടു് കാപ്പി ജന്നലിന്റെ അടുത്തേക്കു എടുത്തുകൊണ്ടു പോയി ഭട്ടൻ ഇതു കണ്ടു. മിണ്ടാതിരുന്നാൽ കിട്ടാതായേക്കും എന്നറിഞ്ഞു് "എടി ഇങ്ങു കൊണ്ടുവാ, കുടിച്ചേക്കാം, വെറുതേ എന്തിനു പാഴാക്കണം" എന്നു പറഞ്ഞു് കുടിച്ചു. ഒരേസമയത്തു രണ്ടുസാധനങ്ങൾ ഒരേസ്ഥലത്തിരിക്കില്ല. കാപ്പി വയററിൽ വീണ ഉടൻ കോപം, അവിടം വിട്ടോടിപ്പോയി; ഭട്ടൻ അകത്തു ചെന്നു് ഊണു കഴിച്ചു.

ജോടിദാരരുടെ ഭാര്യയുടെ നിർദ്ദേശപ്രകാരം, ശാരദ കാപ്പി ഉണ്ടാക്കാൻ അടുക്കളയിലേയ്ക്കുപോയ ഉടൻ ഞാനും പതുക്കെ അവളുടെ പിറകെ പോയി. ഞാൻ പോയതാരും കണ്ടില്ല, എന്നാണെന്റെ വിചാരം. ശാരദ കുനിഞ്ഞു് അടുപ്പുകത്തിക്കയായിരുന്നു. അവൾ എന്റെ വശത്തേക്കു തിരിഞ്ഞുനോക്കുന്നതുവരെ ഞാൻ നടുവിലത്തെ മുറിയുടെ വാതുക്കൽ നിൽക്കേണ്ടിവന്നു. ശാരദ അടുപ്പു ഊതിക്കൊണ്ടിരുന്നപ്പോൾ എന്റെ നേരെ നോക്കിയതേ ഇല്ല. ആരോ പിറകുവശത്തുനിന്നും എന്റെ ഒരു തോളിൽ ഭാരിച്ച കൈയിട്ടു. തിരിഞ്ഞുനോക്കി. മുടിഞ്ഞ ശീനപ്പൻ. രാമേശ്വരത്തേക്കു പോയാലും 'ശനീശ്വരന്റെ ഉപദ്രവം വിടില്ല'എന്നതുപോലെ ഇവിടെയും ഇവൻ വന്നല്ലോ?എന്നു ഞാൻ വിചാരിച്ചു. കോപം അഭിനയിച്ചുകൊണ്ടു് ഞാൻ ചോദിച്ചു— "നീ ഇവിടെ എന്തിനു വന്നു?" ശീനപ്പൻ എന്നെക്കാളും അധികം ദേഷ്യം അഭിനയിച്ചോണ്ടു് "നീ എന്തിനിവിടെ വന്നു?" എന്നു ചോദിച്ചു.

"ഒരു ലോട്ടവെള്ളം കുടിക്കാൻ." ഞാൻ പറഞ്ഞു.

"വെള്ളം കുടം നിറച്ചുണ്ടല്ലോ ? കുടി." അവൻ പറഞ്ഞു.

അതിനുശേഷം അവൻ—"എടോ രാമൂ, ഗുരുവിനു മന്ത്രം പറഞ്ഞുകൊടുക്കാനാരംഭിച്ചോ ? ഞാനും നീയും ഒരേ ജോലിക്കാണിവിടെ വന്നതു്."

ഞങ്ങളുടെ സംഭാഷണം കേട്ടു് ശാരദ ആശ്ചര്യത്തോടെ തിരിഞ്ഞുനോക്കി. ശീനപ്പൻ അവളോടു താഴ്മയായി പറഞ്ഞു: (കാപ്പികിട്ടണമല്ലോ; അതിലേ

ണ്ടായി) "അമ്മേ എനിക്കു നാലു ലോട്ട കാപ്പി വേണം, രാമുവിനു രണ്ടു ലോട്ട കാപ്പി വേണം." ശാരദ 'ഉം' എന്നു പറഞ്ഞു് ചിരിച്ചുകൊണ്ടു തലയാട്ടി.

അല്പനേരത്തിനുശേഷം ശാരദ ഒരുവലിയ ചരുവം നിറച്ചു കാപ്പി തിളപ്പിച്ചു് ഞങ്ങൾ ഇരുന്ന തിണ്ണക്കു സമീപം വന്നു.

ജോടിദാരരുടെ ഭാര്യ—'എല്ലാക്കും കൊടുക്കു്."

ശീനപ്പൻ:—"അമ്മേ എനിക്കാദ്യം "

ശാരദ കാപ്പി കൊടുക്കാൻ അടുത്തു വന്നപ്പോൾ "ഞാൻ ചോദിച്ചതു്" ശീനപ്പൻ പതുക്കെ ചോദിച്ചു.

ശാരദ—"അടുപ്പിൽ."

അതു് ശീനപ്പന്റെ ഭാര്യയും കേട്ടു. അവളും പുഞ്ചിരിച്ചു. എല്ലാക്കും കാപ്പി കൊടുത്തതിനുശേഷം ശീനപ്പൻ എന്റെ വശത്തേക്കുനോക്കി. പിന്നെ എണീററു. കള്ളന്റെ രഹസ്യം കള്ളനേ അറിയാവൂ. ഞാൻ അവനെ പിന്തുടർന്നു. രണ്ടുപേരും അടുക്കളയിൽ ചെന്നു നോക്കി. അടുപ്പിൽ ഒരു പാത്രത്തിൽ കാപ്പി ഉണ്ടായിരുന്നു. അവസാനം ഞാൻ കാപ്പി കുടിച്ചാൽ പാത്രത്തിന്റെ അടിയിലുള്ള കാപ്പിയെല്ലാം കുടിക്കാൻ കിട്ടുമല്ലോ എന്നൊരു മോഹം എനിക്കു്. അതുകൊണ്ടു് ശീനപ്പനോടു ആദ്യം കുടിക്കാൻ പറഞ്ഞു. അവനും ഞാൻ വിചാരിച്ചതുപോലെ ഒരു പക്ഷേ, വിചാരിച്ചു കാണുമോ എന്തോ ?

അവൻ:—"നീ ആദ്യം കുടി" എന്നു പറഞ്ഞു.

'പിന്നെ എന്തു ചെയ്യാനാ' എന്നു വിചാരിച്ചുകൊണ്ടു ഞാൻതന്നെ എന്റെ പങ്കിനുള്ള കാപ്പി രണ്ടു ലോട്ട കുടിച്ചു തീർത്തു. ഞാൻ കുടിച്ച ലോട്ട താഴെ വയ്ക്കുന്ന സമയത്തു തന്നെ വേറെ നാലഞ്ചു സ്നേഹിതന്മാർ വന്നു. ശീനപ്പൻ അവരെയൊക്കെ വെള്ളം കൊണ്ടുവരാൻ ഏർപ്പെടുത്തിയിരുന്നു. ശീനപ്പനോ 'കൈയ്യു എത്തിയതു വായു എത്തിയില്ല' എന്നപോലായി. അവൻ തന്റെ പങ്കിനുള്ള കാപ്പി വന്നവക്കു കൊടുത്തു്, വെള്ളം കൊണ്ടുവരാൻ അവരെ വീണ്ടും പുഴയ്ക്കു പറഞ്ഞയച്ചു. വന്നവക്കു് കാപ്പികൊടുത്തതു കണ്ടിട്ടു ജോടിദാരരുടെ ഭാര്യ "ഇവക്കു കാപ്പി എവിടുന്നു ശാരദേ" എന്നു ചോദിച്ചു. ശാരദ വാതുറക്കുന്നതിനു മുൻപേ ശീനപ്പൻ "ഇവർ വരുന്നതു എനിക്കാദ്യമേ അറിയാമായിരുന്നു; അതുകൊണ്ടു ഇവരോടു കുറച്ചധികം കാപ്പി ഉണ്ടാക്കണമെന്നു പറഞ്ഞിരുന്നു." — എന്നു പറഞ്ഞു.

ജോടിദാരരുടെ ഭാര്യ—"ശാരദ മിടുക്കിയാ, നല്ല മിടുക്കി."

എനിക്കു് ഞാൻ 'ആദ്യം കാപ്പി കുടിച്ചു മിടുക്കനായി' എന്നു തോന്നി.

ജോടിദാരരുടെ വീട്ടിൽ കല്യാണമായതുകൊണ്ടു് ആ ദിവസം അദ്ദേഹത്തിന്റെ കുടിയാന്മാരെല്ലാം ചുററുമുള്ള നാലഞ്ചുഗ്രാമങ്ങളിൽ നിന്നും വന്നിരുന്നു. അവരൊക്കെ ജോടിദാരരുടെ എതിർവശത്തെ വീട്ടിലെ നടയിലിരിക്കയായിരുന്നു. അകത്തു മുഹൂർത്തം. വെററിലപാക്കു കൊടുക്കലൊക്കെ കഴിഞ്ഞു. അതിനുശേഷം ജോടിദാരർ എതിർവീട്ടിലെ നടയിൽ നിന്നിരുന്ന തന്റെ

കുടിയാന്മാരെയൊക്കെ വിളിച്ചു ഓരോരുത്തനും വെററില, പാക്ക തുടങ്ങിയവ കൊടുത്തു. എല്ലാരും ഊണു കഴിച്ചിട്ടേ പോകാവൂ എന്നും അതിനു മുൻപ് ആരും പോകാൻ പാടില്ലെന്നും പറഞ്ഞു.

ജോടിദാരർ കഴിയുന്നിടത്തോളം പഴയ സമ്പ്രദായങ്ങളെ അതേപോലെ പിൻതുടരുന്ന ആളാണെന്നു ആദ്യമേ ഞാൻ പറഞ്ഞിട്ടുണ്ട്. കിട്ടുവിൻെറ വിവാഹദിവസം പഴയ സമ്പ്രദായങ്ങളെ അല്പവും പിശകാതെ തുടരുന്നതുകൊണ്ട് ആ പുതിയ ദമ്പതികൾക്ക ഭാവിയിൽ ശ്രേയസ്സുണ്ടാകും എന്നദ്ദേഹം ദൃഢമായി വിശ്വസിച്ചിരുന്നു. ഇലകളിൽ ചോറുവിളമ്പിയ ഉടൻ അദ്ദേഹം രാഗത്തിൽ ഈശ്വരസ്തോത്രം തുടങ്ങി. അതുതീരാൻ ആറേഴുമിനിററ് വേണ്ടിവന്നു. ജോടിദാരും പുരോഹിതരും, എൻെറ അളിയനും വളരെ ഭംഗിയായി ശ്ലോകങ്ങൾ ചൊല്ലുന്നുണ്ടായിരുന്നു. ചെറിയകുട്ടികൾ മാത്രം കണ്ണടച്ചെങ്കിലും, ഇടയ്ക്കിടയ്ക്ക് ഇനിയും ശ്ലോകങ്ങൾ തീർന്നില്ലല്ലോ എന്നു വലിയവരുടെ നേരെനോക്കിക്കൊണ്ട് ഇലയിലിട്ടിട്ടുള്ള പപ്പടം, വറൽ, തുവരൻ, വാഴപ്പഴം മുതലായവ ഓരോന്നായി വായ്ക്കുള്ളിലാക്കിക്കൊണ്ടിരുന്നു.

ഗ്രാംഡൻ:—''എനിക്ക ഈ മന്ത്രങ്ങളിൽ ഒട്ടും വിശ്വാസമില്ല. പക്ഷേ ഇവ ഒരു തരത്തിലുള്ള ഗാംഭീര്യവും പവിത്രതയും ഈ അന്തരീക്ഷത്തിൽ സൃഷ്ടിക്കുന്നു. ഇങ്ങനെ ശ്ലോകങ്ങൾ ചൊല്ലി ഉണ്ണാൻ ആരംഭിക്കുന്നതു നല്ലതാണ്.''

മന്ത്രങ്ങൾ നടന്നുകൊണ്ടിരിക്കുമ്പോൾ തന്നെ ജോടിദാരരുടെ മൂത്തമരുമകൾ എല്ലാക്കും നെയ്യ് വിളമ്പി. തങ്ങളുടെ ഇലയ്ക്കടുത്തു നെയ്യ് വന്ന ഉടൻ കുട്ടികൾ തങ്ങൾക്ക നെയ്യ് ശരിയായി വിളമ്പുമോ എന്നറിയാൻ കണ്ണു തുറന്നു മന്ത്രം മറന്നിരുന്നു.

വിളമ്പാൻ ഞങ്ങൾ ധാരാളം ആണുങ്ങളുണ്ടായിരുന്നിട്ടും ജോടിദാരർ ഞങ്ങളോട് ''നിങ്ങൾ ഇരിക്കിൻ, കഷ്ടപ്പെടണ്ട'' എന്നു പറഞ്ഞിട്ട് എല്ലാപേർക്കും തീർത്ഥം കൊടുക്കാൻ തുടങ്ങി. അദ്ദേഹത്തിൻെറ വീട്ടിൽ നാലഞ്ചു തലമുറകളായി ഉപയോഗിച്ചു വരുന്ന ഒരു വെള്ളിത്തട്ടുണ്ട്. അതു നല്ല ഘനമുള്ളതും, അതിൻെറ മേൽ ഭാഗം ചിത്രവേലകൾ കൊത്തീട്ടുള്ളതുമായിരുന്നു. ആ ഘനമുള്ള തട്ട് ജോടിദാരർ എപ്പോഴും ഇരുമ്പുപെട്ടിയിൽ സൂക്ഷിച്ച്, സമയം വരുമ്പോൾ, അതായതു് ഇതുപോലത്തെ വിവാഹം തുടങ്ങിയ വിശേഷ ദിവസങ്ങളിൽ മാത്രം വെളിയിലെടുക്കുക പതിവായിരുന്നു. ആ വലിയ തട്ട് ഉരുക്കി അതുകൊണ്ട വേറെ ചെറിയ ചെറിയ അനേകം തട്ടുകൾ ഉണ്ടാക്കാമെന്നു ജോടിദാരരുടെ കുട്ടികൾ ഈയിടെ പറയാറുണ്ടെങ്കിലും, അതു പൂർവ്വികന്മാരുടെ കൈയിൽ നിന്നും തനിക്ക കിട്ടിയ സ്വത്തായതുകൊണ്ട് അതുപോലെതന്നെ സൂക്ഷിക്കണമെന്നും ഭാവിയിൽ എത്ര തലമുറകൾ കഴിഞ്ഞാലും ഇതുപോലെ തന്നെ ഭദ്രമായിരിക്കണമെന്നതുമാണദ്ദേഹത്തിൻെറ ആഗ്രഹം. ഇന്നു് ആ പാത്രത്തിൽ അദ്ദേഹം തീർത്ഥമുണ്ടാക്കി. അത്തരത്തിലുള്ള സൂക്ഷ്മമായ ജോലി ചെയ്യാൻ നമുക്കാർക്കും അർഹതയില്ല എന്നാണ് ആ വയസ്സൻെറ വിചാരം. തീർത്ഥത്തിൽ ഏലയ്ക്ക, കേസരി, പച്ചക്കർപ്പൂരം തുടങ്ങിയവയൊക്കെ ഇട്ട്

നല്ല വാസനയുള്ളതാക്കിയിരുന്നു. ഊണുസമയത്തു വലിയ തമാശകളൊക്കെ നടന്നു. ഊണു പകുതിയായപ്പോഠം വിനോദം കുറഞ്ഞു. ഒടുവിൽ ശീനപ്പൻ എല്ലാപേരോടും ഒരു ശ്ലോകമോ അഥവാ ചൂർണ്ണികയോ ചൊല്ലണമെന്നാവശ്യപ്പെട്ടു. ജോടിദാരരുടെ നിർബ്ബന്ധത്തിനു വശപ്പെട്ടു് ഒന്നു രണ്ടു ലാഡു തിന്നവർ ഏറ്റവക്കം വിടുന്നുണ്ടായിരുന്നു. ഏതായാലും ശീനപ്പൻ എല്ലാവരെക്കൊണ്ടും ഓരോ ശ്ലോകം ചൊല്ലിച്ചു. ചിലർ 'യസ്യജ്ഞാന ദയാസിന്ധോ' പറഞ്ഞു രക്ഷപ്പെട്ടു. മററുചിലർ ജൈമിനി ഭാരതത്തിൽ നിന്നും പകുതിശ്ലോകം ചൊല്ലി. ശ്രീരംഗാചാർ 'കശ്ചിത്കാന്താ' എന്നു പറഞ്ഞു തുടങ്ങിയപ്പോഠം വിക്കിയതു കാരണം അവിടെത്തന്നെ നിറുത്തി രക്ഷപ്പെട്ടു. അങ്ങനെ ഊണു കഴിഞ്ഞു.

സ്ത്രീകഠക്കു വിളമ്പിയതു ഞങ്ങളാണു്. ഗ്രന്ഥൻ ഒരു മൂലയിലിരുന്നു തമാശ കണ്ടുകൊണ്ടിരുന്നു "നീ പറയുന്നതെന്തോ ശരിയാണെന്നെനിക്കു തോന്നുന്നു. നിങ്ങഠ എല്ലാരും സ്ത്രീ—പുരുഷന്മാർ സൗഹാർദ്ദതയോടെ സഹോദരസഹോദരിമാരെപ്പോലെ പരിശുദ്ധഹൃദയത്തോടെ കഴിഞ്ഞുകൂടുന്നു. നിങ്ങളെയൊക്കെ നേരിട്ടു കണ്ടില്ലെങ്കിൽ ഈ വിഷയം ശരിയാണെന്നു ഞാൻ വിശ്വസിക്കുമായിരുന്നില്ല."

ജോടിദാരരുടെ വീട്ടിന്റെ പിൻവശത്തു വേറൊരു വീടുണ്ടു്. അവിടെ കർഷകർക്കൊക്കെ വിളമ്പി. തന്റെ കുടിയാന്മാർക്കൊക്കെ സന്തോഷമാകണമെന്നാണദ്ദേഹത്തിന്റെ ആഗ്രഹം. അവരുടെ ഉത്സാഹത്തെ അദ്ദേഹം ഉത്തേജിപ്പിച്ചു തന്റെ ആശ്രയത്തിൽ ജീവിക്കുന്നവരുടെ തൃപ്തി കണ്ടിട്ടു് അദ്ദേഹത്തിന്റെ മുഖത്തിൽ സംതൃപ്തി കളിയാടുന്നുണ്ടായിരുന്നു. പിറകുവശത്തെ വീട്ടിൽ കർഷകർ തുടരെ ചിരിച്ചുകൊണ്ടിരുന്നു. അതിന്റെ കാരണം എന്താണെന്നറിയാൻ ഞാനും ഗ്രന്ഥനും ആ വീട്ടിലേക്കു പോയി. നടയിൽ ജോടിദാരർ പുഞ്ചിരിച്ചുകൊണ്ടു നിൽക്കുകയായിരുന്നു. ഞങ്ങഠ വന്നതു കണ്ടിട്ടു് അദ്ദേഹം പറഞ്ഞു: "അകത്തു നാണി ഉണ്ടു്. ഞാൻ ഇവിടെ നിൽക്കുന്ന വിവരം അവരറിയരുതു്. അവരുടെ സന്തോഷത്തിനു ഭംഗം ഉണ്ടാകും." ഞങ്ങഠ അകത്തു പോയി. നാണി ലാവണി പാടാൻ പ്രാരംഭിച്ചിരുന്നു. ജോടിദാരർക്കു പഴയ കാലത്തെ ലാവണി, വണ്ടിപ്പാട്ടു്, അലക്കു കല്ലിന്റെ പാട്ടു് ഇവയൊക്കെ കേഠക്കാൻ വലിയ ഇഷ്ടമായിരുന്നു. വിഷുദിവസം ഇവരെക്കൊണ്ടു പാടിച്ചു് അവർക്കു സമ്മാനം കൊടുക്കുമായിരുന്നു. നാണി കർഷകരെക്കൊണ്ടു ഓരോ പാട്ടുകഠ പാടിച്ചു.

നാണി കർഷകരെക്കൊണ്ടു 'സീതാ കല്യാണം', 'ശിവന്റെ കല്യാണം' തുടങ്ങിയ പാട്ടുകഠ രാഗത്തിൽ പാടിച്ചു. ഊണിനു ശേഷം നാണി കൃഷിക്കാർക്കൊക്കെ വെററില, പാക്കു്, ചന്ദനം, ഇവ കൊടുത്തു. ചില കൃഷിക്കാർ ചന്ദനത്തെ തീർത്ഥമെന്നു വിചാരിച്ചു കുടിച്ചതു വലിയ വിനോദമായി തോന്നി.

ജോടിദാരരുടെ മൂത്ത മരുമകഠ ബാംഗ്ളൂർകാരിയാണു്. അവഠ ആദ്യം ഇവിടെവന്നപ്പോഠം വലിയ പരിഷ്കാരിയായിരുന്നു. ദിവസവും ധർമ്മാവരം സാരി, പട്ടുറവുക്ക, വേറെ വേറെ തരത്തിലുള്ള ജപ്പാൻ സിൽക്, ഹേർപിന്നുകഠ, റിബൺ തുടങ്ങിയവ പ്രദർശിപ്പിച്ചിരുന്നു. അവളുടെ അച്ഛൻ വലിയ

'ലായർ' ആയിരുന്നു. വേണ്ടത്ര സമ്പാദ്യം; ബാംഗ്ളൂരിലെ പരിഷ്കാരത്തിന്റെ പ്രദർശനം. അവൾ ആദ്യം ഗ്രാമത്തിൽ വന്നപ്പോൾ ഗ്രാമത്തിലെ പെൺകുട്ടികളെ അവൾ വളരെ അധികം തിരസ്കരിച്ചിരുന്നു. ഞങ്ങളുടെ പെൺകുട്ടികൾ അവളുടെ ഒപ്പം സംസാരിക്കാൻ പോലും അർഹത ഇല്ലാത്തവർ എന്നായിരുന്നു അവളുടെ വിചാരം. ഇവിടത്തെ പെൺകുട്ടികൾ എച്ചിൽ പാത്രം മെഴക്കുന്നതു്, പുഴയ്ക്കുപോയി കുടം നിറച്ചു്, സാരി, മുണ്ടു് തുടങ്ങിയവ അടിച്ചു നനച്ചു് തലയിൽ ചുമന്നു കൊണ്ടു വരുന്നതു്, വീട്ടിൽ അരി, റാഗി തുടങ്ങിയവ പൊടിക്കുന്നതു്, വേണ്ടിവരുമ്പോൾ വറളി തട്ടുന്നതു്, വീട്ടിൽ ദിവസവും ഭക്ഷണം പാകം ചെയ്തു് എച്ചിലില എടുത്തു കളഞ്ഞു് ചാണകം തളിച്ചു വീടു മെഴുകുന്നതു് എല്ലാം അവൾക്കു പുച്ഛമായിരുന്നു. ഇത്തരം പെൺകുട്ടികൾ ടൗണിൽ എച്ചിൽപ്പാത്രത്തിന്റെ മുഖം പോലും കാണാതെ, വേലക്കാരനെ കൊണ്ടു് ഭക്ഷണം പാകം ചെയ്യിപ്പിച്ചു്, ദിവസവും ഓരോ പുതിയ ആഭരണം, പുതിയ ഡ്രസ്സ്, പുതിയ നാടകം, പുതിയ സിനിമ തുടങ്ങിയവയിൽ ജീവിക്കുന്നവരാണു്. അവർ നാടൻ പെൺകുട്ടികളോടു് എങ്ങനെ സ്നേഹിതകളാകും? ജോടിദാരരുടെ മരുമകൾക്കു് ആദ്യമാദ്യം ഞങ്ങളുടെ പെൺകുട്ടികൾ തന്റെ കൂട്ടുകാരികളാകുന്നതു ശരിയെന്നു തോന്നിയില്ല. പക്ഷേ കാലക്രമേണ ഈ പെൺകുട്ടികളുടെ സരളത, ചിട്ട, ക്ലേശസഹനശീലം, വീട്ടുകാര്യങ്ങൾ നടത്താനുള്ള പ്രാപ്തി, മിതവ്യയം, സച്ഛത, ഇവയൊക്കെ കണ്ടു് അവളുടെ ഐശ്വര്യം അഹങ്കാരത്തെ കൈവെടിഞ്ഞു. അവൾ അവരുടെ സ്നേഹം സമ്പാദിച്ചു. താനും അവരെ പോലെ ജീവിക്കാൻ തുടങ്ങി. ഗ്രാമസുന്ദരികൾ കാട്ടാളത്തിമാർ എന്ന അഭിപ്രായം വെടിഞ്ഞു് താനും ഞങ്ങളുടെ പെൺകുട്ടികളുടെ കൂടെ പുഴക്കുപോയി, ഹേമാവതിയുടെ തണുത്ത വെള്ളത്തിൽ കുളിക്കുന്നതു്, എച്ചിൽ പാത്രം തേയ്ക്കുന്നതു്, സാരി അടിച്ചു നനക്കുന്നതു്. വീട്ടിൽ ഭക്ഷണം പാകം ചെയ്യുന്നതു് തുടങ്ങിയ ജോലികളൊക്കെ പഠിച്ചു് അവൾ ഗ്രാമക്കാരുടെ കൂടെ ഒരു ഗ്രാമീണയായി മാറി. ജോടിദാരരുടെ മരുമകളിൽ ഈ പരിവർത്തനം, അവൾ ഇവിടെ വന്നു് ആറുമാസത്തിനകം കണ്ടു തുടങ്ങി.

അവളിൽ ഈ വ്യത്യാസം ഉണ്ടാകാൻ ശീനപ്പന്റെ ഭാര്യയാണു മുഖ്യകാരണം.

സീത (ശീനപ്പന്റെ ഭാര്യ) ജോടിദാരരുടെ മരുമകളെ ദിവസവും ഉപദേശിക്കാൻ തുടങ്ങിയില്ല. പക്ഷേ സീതയുടെ വെടിപ്പു്, വൃത്തി, ചുറുചുറുക്കു് ഇതെല്ലാം കണ്ടിട്ടു ജോടിദാരരുടെ മരുമകൾക്കു അവളെപ്പററി നല്ല അഭിപ്രായം തോന്നി. ഞങ്ങളുടെ ഗ്രാമത്തിലെ പെൺകുട്ടികളിൽ വച്ചു് സീത ഏററവും സുന്ദരിയാണെന്നു ഞാൻ ആദ്യമേ പറഞ്ഞിരുന്നു. ജോടിദാരരുടെ മരുമകൾക്കു ധർമ്മാവരം കസവു സാരി, ഒരു ഇടങ്ങഴി ഉരുപ്പടി, ഹേർപിന്നുകൾ—ഇവയെല്ലാം ഉണ്ടായിരുന്നിട്ടും, സീത എട്ടുരൂപയുടെ പരുത്തിസാരിയിൽ കാണുന്നത്ര സുന്ദരിയായി കാണപ്പെട്ടില്ല. പോരാത്തതിനു് അവളോ നല്ല സ്വഭാവക്കാരി. ഗുണവും സൗന്ദര്യവും ഒന്നായാൽ പിന്നെ കേൾക്കണോ? ഞങ്ങളുടെ

പെൺകുട്ടികൾ സീതയെ ബഹുമാനിച്ച് അവളെ അനുകരിക്കാൻ പ്രയത്നിച്ചു കൊണ്ടിരുന്നു. ഈ സുന്ദരി ഇത്ര സരളസ്വഭാവമുള്ളവളായിരിക്കുമ്പോൾ തനിക്കു ഈ തണ്ട് എന്തിനെന്നു കരുതി ജോടിദാരരുടെ മരുമകളും ഇവിടത്തെ മററു പെൺകുട്ടികളെ പോലെ ജീവിക്കാൻ തുടങ്ങി.

സീത ലളിതയുടെ അക്കനായതുകൊണ്ട് കല്യാണത്തിൽ അവളുടെ പങ്ക് അധികമായിരുന്നു. വെററില പാക്കു കൊടുക്കാനും, മഞ്ഞൾ കുങ്കുമം ഇടാനും എല്ലാരെയും വിളിക്കാനും, എവിടെയും അവളുടെ സ്ഥാനം മുഖ്യമായിരുന്നു. കിട്ടുവിൻെറ കല്യാണത്തിനു ബംഗ്ളൂരിൽ നിന്നും ജോടിദാരരുടെ മൂത്ത മരുമകളുടെ അച്ഛനമ്മമാർ, ജ്യേഷ്ഠത്തി അനിയത്തിമാർ, ജ്യേഷ്ഠാനുജന്മാർ, ചേട്ടത്തിമാർ തുടങ്ങിയവരെല്ലാവരും വന്നിരുന്നു. അവരൊക്കെ പണക്കാരാണ്. പക്ഷേ പ്രകൃതി എല്ലാവരവും ഒന്നിച്ചു കൊടുക്കയില്ലയോ എന്തോ? അവരൊക്കെ നേരെ ചൊവ്വേ അല്ലായിരുന്നു. അവർക്കു സീതയുടെ മേലൊരു കണ്ണ്. അവൾ സാരി ഉടുത്തിരിക്കുന്ന രീതി, അവളുടെ ജമ്പർ, ആഭരണം, പൂചൂടൽ, നടക്കുന്ന രീതി ഇവയുടെ നേർക്ക് അവർ ദൃഷ്ടി പതിപ്പിച്ചു കൊണ്ടിരുന്നു. മുഹൂർത്തദിവസം സീത കളിച്ചിട്ടു വരാൻ അല്പം വൈകി. പിന്നീടവൾ സാരി ഉടുത്തു, തല വാരിക്കൊണ്ടു വരാൻ ജോടിദാരരുടെ മരുമകളുടെ ചെറിയ വീട്ടിലേയ്ക്കു പോയി.

ഈ സുന്ദരിയുടെ വേഷവും അവൾ തലവാരി പിന്നിയിരിക്കുന്നതും കാണുന്നതിലേക്കായി ബാംഗ്ളൂരിലെ സുന്ദരികളൊക്കെ കൗതുകത്തോടെ അവളെ പിന്തുടർന്നു. സീത മുറിയിൽ പോയി താൻ തലേ ദിവസം അടിച്ചു നനച്ചു ഉണക്കി മടക്കി വച്ചിരുന്ന സാരി ഉടുത്തു. സാരിത്തുമ്പിനു ചുളുക്കുവരാതെ ശരിയായി മടക്കി വച്ചിരുന്നു. ഇതു കണ്ടാൽ സാരിയുടെ വില അല്പ വല്യതു്. അതിനെ ഉടുക്കുന്ന രീതിയാണു മുഖ്യമെന്നു് ആർക്കും മനസ്സിലാകുമായിരുന്നു. പിന്നീടവൾ ഒരു മരച്ചീപ്പെടുത്തു ചുരുണ്ടു തലമുടി ചീകി നീണ്ട ആ തലമുടി പിന്നി. നെററിയിൽ ഒരു പൊട്ടു തൊട്ടു. അവൾ ചെയ്യു ഓരോ ജോലിയിലും വെടിപ്പുണ്ടായിരുന്നു. ബാംഗ്ളൂരിൽ നിന്നും വന്നിരുന്ന പെണ്ണുങ്ങളിൽ ചിലർ—"ഇതൊക്കെ ശരി, പക്ഷേ അവളുടെ കൈ എച്ചിൽപ്പാത്രം തേച്ച് എത്ര മുരടിച്ചിരിക്കുന്നു." എന്നു കരുതിയിരിക്കണം. മററു രണ്ടു പെൺകുട്ടികൾ "അവൾക്കീകാലത്തെ പരിഷ്കാരമേ അറിഞ്ഞുകൂടാ. ജനിച്ചതിൽപ്പിന്നെ ഇതുവരെ ദേഹത്തിൽ സോപ്പു തൊടീച്ചിട്ടില്ല പോലും; എഴുതാനും വായിക്കാനും ശരിയ്ക്കറിഞ്ഞുകൂടത്രെ" എന്നു പറഞ്ഞു.

വാസ്തവത്തിൽ സീതക്കു് എഴുതാനും വായിക്കാനും ശരിയ്ക്കറിഞ്ഞുകൂടായിരുന്നു. അവൾ ഒരു സ്കൂളിലും പോയിട്ടില്ല. പണം എണ്ണണമെങ്കിൽ രൂപയും, അണയും, കാശും വേറെ വേറെയാക്കിയെണ്ണി അല്ലാതെ അവൾക്കു കണക്കു കൂട്ടാൻ വശമില്ലായിരുന്നു. പക്ഷേ സത്യസന്ധത, പരോപകാരം, ചുറുചുറുക്ക്, വിനയം, സരളത, തുടങ്ങിയ ഗുണങ്ങളുടെ പാർപ്പിടമായിരുന്നു ഇവൾ. ഇവളെ

ക്കാറം കൂടുതൽ വിദ്യാഭ്യാസമുള്ളവർക്ക പോലും ഇവളിൽ നിന്നും പഠിക്കാൻ എത്രയോ സംഗതികറം ഉണ്ടായിരുന്നു.

*   *   *   *

കല്യാണദിവസം 'ഊഞ്ഞാലാട്ടം' എന്ന ചടങ്ങ നടക്കുമ്പോറം പുതിയ ദമ്പതികളുടെ കൂടെ വേറൊരു ദമ്പതിയും ഊഞ്ഞാലിൽ ഇരിക്കണമെന്നൊരു സമ്പ്രദായമുണ്ട്. പുരോഹിതൻ—''ശീനപ്പ, നീ നിൻെറ ഭാര്യയുമൊന്നിച്ച ഊഞ്ഞാലിൽ ഇരി'' എന്ന് ശീനപ്പനോട് പറഞ്ഞു. ശീനപ്പൻ തിരിഞ്ഞു് സ്ത്രീകളിരുന്ന വശത്തേക്ക കണ്ണോടിച്ച ഭാര്യയെ നോക്കി. അവറം—''ഇനിയും നാലു ദിവസം കഴിയട്ടെ'' എന്ന പറഞ്ഞു. ശീനപ്പനോ മിണ്ടാതിരുന്നു. പുരോഹിതൻ നരഹരിയെ നോക്കി. അവൻ പുരോഹിതനോട്— ''ഒരു കുട്ടി ആയതിനുശേഷം ഇതൊക്കെ വേണ്ട'' എന്നായി.

പുരോഹിതൻ എന്നെ നോക്കി. എനിക്കാണെങ്കിൽ ഇരുന്നാൽ കൊള്ളാമെന്നുണ്ടായിരുന്നു. ഞാൻ എൻെറ കൊതിച്ച നോട്ടത്തെ ഭാര്യയുടെ നേർക്ക തിരിച്ചു. പക്ഷേ അവിടെ നിന്നും എനിക്ക പ്രോത്സാഹനം കിട്ടിയില്ല. അവറം എന്നെപ്പോലെ കാവ്യപ്രപഞ്ചത്തിലായിരുന്നില്ല. നിരുത്സാഹത്തോടെ ഞാൻ 'എനിക്കും ലിമിറേഷനുണ്ട്'' എന്ന പറഞ്ഞു.

ആ സമയത്തു സ്ത്രീകറം കശപിശ എന്നു് സംസാരിക്കാൻ തുടങ്ങി. എല്ലാരും നടുവിലത്തെ മുറിയിൽ നോക്കി. ഒന്ന രണ്ടു പ്രാവശ്യം നാണിയുടെ പേരു കേട്ടപോലെ തോന്നി. നാണിയെ കുട്ടികറം 'ഉത്തരവാദിത്വമില്ലാത്ത ജമാദാരൻ' എന്ന വിളിക്കുന്നു. അവൻ കാട്ടാത്ത കുസൃതി ഒന്നുമില്ല. അവൻ ഏതോ കുസൃതി കാട്ടിക്കൊണ്ടിരിക്കുന്നു എന്നെനിക്ക മനസ്സിലായി. നടുവിലത്തെ മുറിയിൽ നിന്നും ഒരുങ്ങിച്ചമഞ്ഞ ഒരാണും, പെണ്ണും സഭയുടെ നടുവിൽ വന്നു് കൂടിയിരുന്നവരെ വണങ്ങി ഊഞ്ഞാലിൽ ഇരുന്നു. ആണു് രാജുവാണെന്നു് കണ്ട ഉടനെ മനസ്സിലായി. പെണ്ണു് ആരാണെന്നു മനസ്സിലായില്ല. വാസ്തവത്തിൽ പെണ്ണല്ല, പെണ്ണുവേഷം ധരിച്ച ആണാണ് എന്ന മനസ്സിലായിട്ടും അവൻ ആരാണെന്നു് ഊഹിക്കാൻ സാധിച്ചില്ല. നാണി 'സർവ്വജ്ഞൻ' ആയതുകൊണ്ടു് ആണിൻെറ മുഖത്തു പൗഡർ ഗിവുഡറൊക്കെ ഇട്ടു് ഒരുക്കിയിരുന്നു. പെൺകുട്ടികളെക്കാറം ഈ വേഷം കെട്ടിയ പെൺകുട്ടി വളരെ സുന്ദരിയായിട്ടു തോന്നി. കിട്ടുവും അമ്പരന്നു് ആ പുതിയ പെണ്ണിനെ നോക്കുന്നുണ്ടായിരുന്നു. അവസാനം പെൺവേഷം കെട്ടിയവൻ ഭട്ടൻെറ അളിയനാണു് എന്ന മനസ്സിലായപ്പോറം കൂടിയിരുന്നവരെല്ലാം ചിരിച്ചു. കുട്ടികളുടെ ഈ ആനന്ദം കണ്ടിട്ടു് ജോടിദാരർക്കും വളരെ ചിരി വന്നു.

*   *   *   *

ഈ വിവാഹത്തിൽ മറെറാരു സംഭവം നടന്നു. ജോടിദാരരുടെ ഭാര്യ ലളി

തമ്മയുടെ കഴുത്തിൽ ഒരു സ്വർണ്ണച്ചെയിൻ ഇട്ടിരുന്നു. കല്യാണം കഴിഞ്ഞു് മൂന്നാമത്തെ ദിവസം രാത്രി ലളിതമ്മ താമസിച്ചുറങ്ങാൻ പോയി. കാലത്തു് ഏഴുമണിവരെ അവരം എണീററില്ല. അപ്പോഠം ആരോ അകത്തുപോയി ഉറങ്ങിക്കിടന്ന പെണ്ണിൻെറ കഴുത്തിൽനിന്നു് മാല പൊട്ടിച്ചുകൊണ്ടുപോയി. ലളിത എണീററതിനുശേഷം ഇതു് എല്ലാവരും അറിഞ്ഞു. വെളിയിൽ നിന്നും ആരും മാല കട്ടെടുക്കാൻ വന്നിരുന്നില്ല. ഇവിടത്തെ ഒരു പെൺകുട്ടി ഉരുപ്പടി ഇടാനുള്ള മോഹംകൊണ്ടു് കട്ടതായിരുന്നു. അവളുടെ അച്ഛൻ ഇതറിഞ്ഞില്ല. അമ്മയ്ക്കു് ഈ സംഗതി മനസ്സിലായി. ആ പെണ്ണിൻെറ അച്ഛൻ ഞങ്ങഠംക്കു വേണ്ടപ്പെട്ടവനായിരുന്നു. അദ്ദേഹം വലിയ മാനികൂടിയാണു്. ആ പെണ്ണു കട്ട സംഗതി അവളുടെ ഭർത്താവുകൂടി അറിഞ്ഞിരുന്നില്ല. പെണ്ണിനെ പോലീസിൻെറ കൈയിലേല്പിക്കണമെന്നു് ഗ്രാമത്തിലെ ചില ആളുകഠം ജോടിദാരരെ നിർബന്ധിച്ചു. ജോടിദാരർക്കു് ഈ വിവാഹത്തിൻെറ ഇടയിൽ ഒരു പെണ്ണിനെ പിടിച്ചു ജയിലിൽ അയക്കുന്ന കളങ്കം തൻെറ തലയിൽ ചുമക്കാൻ ഇഷ്ടമില്ലായിരുന്നു. പക്ഷേ ഏതെങ്കിലും തരത്തിൽ ഭീഷണിപ്പെടുത്താതെ ആഭരണം തിരിച്ചു കിട്ടുകയില്ല എന്നു തീർച്ചയായി. ജോടിദാരർ ശീനപ്പനോടു ചോദിച്ചു—"എന്തു ചെയ്യണം? ശീനപ്പൻ അല്പം ആലോചിച്ചിട്ടു പറഞ്ഞു—"ദേവള്ളിയിൽ നിന്നും മന്ത്രവാദിയെ വിളിപ്പിക്കാൻ പോകുന്നു എന്ന വാർത്ത എല്ലാരെയും അറിയിക്കിൻ. പിന്നെ ഞാൻ നോക്കിക്കൊള്ളാം." പിന്നീടു ശീനപ്പൻ തെരുവിലെല്ലാം— "ദേവള്ളീന്നു് മന്ത്രവാദി വരുന്നത്രെ, അവനെ ഞാനറിയും. വലിയ മിടുക്കൻ, ആരെങ്കിലും എന്തെങ്കിലും കട്ടാൽ, അവൻ മന്ത്രം ജപിച്ചു് ഇരുപത്തിനാലു മണിക്കൂറിനുള്ളിൽ അവരുടെ വയറു വീപ്പപോലെ വീർക്കും. ബേലൂറിൽ ഇങ്ങനെ ആയത്രെ! ഹാസനത്തിലും ഇങ്ങനെ തന്നെ" എന്നൊക്കെ പറഞ്ഞുകൊണ്ടു വന്നു. ആ ദിവസം എല്ലാരുടെ നാവിൽ നിന്നും മന്ത്രവാദിയെക്കുറിച്ചുള്ള സംസാരമേ പുറപ്പെട്ടുള്ളു

രാത്രി 11 മണിക്കു മന്ത്രവാദി വന്നിട്ടുണ്ടെന്നും ജോടിദാരരുടെ പിൻവശത്തെ വീട്ടിൽ മന്ത്രവാദം നടത്താൻ ഏർപ്പാടു നടക്കുന്നുണ്ടെന്നും, ആഭരണം കട്ടവർ അടുത്ത ദിവസം 11 മണിയ്ക്കകം അതു് എത്തിച്ചില്ലെങ്കിൽ അവരുടെ വയറു വീപ്പപോലെ വീർക്കുന്നതു തീർച്ചയാണെന്നും, ഹരിഹര ബ്രഹ്മാദികഠംക്കു പോലും ഈ മന്ത്രശക്തിയെ മാററാൻ ശക്തി ഇല്ലെന്നുമുള്ള വിവരം നാട്ടിലെക്കെ പരന്നു. ഞങ്ങളൊക്കെ മന്ത്രവാദിയെ നോക്കാൻ ജോടിദാരരുടെ പിൻവശത്തെ വീട്ടിലേയ്ക്കു പോയി.

മന്ത്രവാദിയുടെ ഭയങ്കരവേഷം കണ്ടു് ചങ്കുറപ്പുള്ള എനിക്കും വിറയലുണ്ടായി. മന്ത്രവാദി മഞ്ഞഠം നിറമുള്ള മുണ്ടുടുത്തിരുന്നു. മുഖത്തൊക്കെ ചുവപ്പുനിറം പൂശിയിരുന്നു. തലമുടി തിരിപോലെ പിരിച്ചു് അതുകൊണ്ടു മുഖം പകുതി മൂടിയിരുന്നു. തലയിൽ നമ്മുടെ യക്ഷഗാന ആട്ടക്കാർ ധരിക്കുന്നതു പോലത്തെ ഒരു കിരീടം ധരിച്ചു് അതിൻെറ പുറത്തൊക്കെ മയിൽപ്പീലി കുത്തിയിരുന്നു. നടുവിൽ മൂന്നുനാലിടങ്ങഴി ചുവപ്പുനിറമുള്ള ചോറിട്ടു്, അതിൻെറ ചുററും പത്തിരു

പത്തു ചെമ്പുകൾ വച്ച്, അവയുടെ പുറത്തു് ഓരോ വിളക്കു വച്ചിരുന്നു. ചുററി ലും വച്ചിരുന്ന ചുവപ്പു നിറമുള്ള ചോറിന്റെ കൂമ്പാരം കാണികളെ ഭയപ്പെടുത്തു ന്നുണ്ടായിരുന്നു. മദ്ധ്യത്തിൽ ഇട്ടിരുന്ന ചോററിന്റെ മുമ്പിൽ കളിമണ്ണു കൊണ്ടു ണ്ടാക്കിയ ഒരു സ്ത്രീവിഗ്രഹം വച്ച് അതിന്റെ മുന്നിൽ മൂർച്ചയുള്ളതും നീണ്ട തുമായ ഒരു കത്തി വച്ചിരുന്നു. മന്ത്രവാദി ഈ സാമാനങ്ങൾക്കിടയിലാടി ക്കൊണ്ടു് ഇടയ്ക്കിടയ്ക്കു 'ഫട്ടു്', ഫട്ടു്' എന്ന ശബ്ദം പുറപ്പെടുവിച്ചുകൊണ്ടിരുന്നു. ഞങ്ങൾ വന്ന പാടെ മന്ത്രവാദി ആ മൺബൊമ്മയുടെ നെഞ്ചിൽ ആ കത്തി കുത്തിയിറക്കി. ഞാൻ വാസ്തവത്തിൽ നാസ്തികനാണ്. ഈ മന്ത്രങ്ങളിൽ ഒട്ടും വിശ്വാസമില്ല. പക്ഷേ മന്ത്രവാദി ബൊമ്മയുടെ വയററിൽ പേനാക്കത്തി കുത്തിയിറക്കുന്നതു കണ്ടിട്ടു് ഞാൻ അല്പം പരിഭ്രമിച്ചു.

വന്നവർ ഓരോരുത്തരായി പുറപ്പെട്ടു. ഞാൻ ജോടിദാരരുടെ കൂടെ സംസാരിച്ചുകൊണ്ടു നിന്നിരുന്നു. അപ്പോൾ എനിക്കു ആരോ തോളിൽ കൈ വെച്ചതുപോലെ തോന്നി. തിരിഞ്ഞുനോക്കി. ചുവന്ന മുഖമുള്ള മഞ്ഞവസ്ത്രധാ രിയായ സന്യാസി! അവൻ എന്നെ നോക്കി അസ്സലായിട്ടൊന്നു ചിരിച്ചു. ആ ചിരിയിൽ നിന്നു് ശീനപ്പനെ നിഷ്പ്രയാസം കണ്ടുപിടിക്കാൻ സാധിക്കും.

ഞാൻ ആശ്ചര്യത്തോടെ "എടോ, വാസ്തവത്തിലുള്ള മന്ത്രവാദികളെയൊ ക്കെ തോല്പിച്ചല്ലൊടൊ?" എന്നു പറഞ്ഞു.

ശീനപ്പൻ—"അത്രയല്ലാതെ പിന്നെ എന്താ ?"

അടുത്ത ദിവസം വെളുക്കുന്നതിനകം ജോടിദാരരുടെ ജന്നലിൽ ആരോ മാല കൊണ്ടിട്ടു. മന്ത്രത്തിന്റെ ശക്തി നോക്കണേ!

# 14

രംഗേ ഗൗഡൻ കരിമ്പാട്ടാനുള്ള ആല പണിതിരുന്നു. ആല പണിതവർക്കെ ല്ലാം പത്തുമൈൽ ദൂരത്തുള്ളവരൊക്കെ സ്നേഹിതരാണ്. രംഗേഗൗഡൻ തന്റെ ആലയിൽ വന്നു ചോദിക്കുന്നവനു് ഒരു ലോട്ട പാലും, ഒരു തുണ്ടു കരിമ്പും കൊ ടുക്കാതെ തിരിച്ചയച്ചിരുന്നില്ല. അവൻ ഒരു ദിവസം വന്നു് എന്നേയും, ശീ നപ്പനേയും, ഗുംഡനേയും ആലയിലേയ്ക്കു ക്ഷണിച്ചു. കരിമ്പു തിന്നാൻ ശീന പ്പൻ ഒന്നാമനാണ്. അവൻ ഒരാൾച്ചുമടുകരിമ്പെങ്കിലും രണ്ടുമണിക്കൂറിന കം പല്ലുകൊണ്ടു് ചക്കാട്ടും. അവൻ ഉറിഞ്ചി തുപ്പിയ കരിമ്പിനെ ഉറുമ്പുപോ ലും അടുക്കില്ല. രംഗന്റെ വാക്കു കേട്ട ഉടൻ ശീനപ്പൻ—"ശരി പോകാം." എന്നു പറഞ്ഞു.

ഗുംഡൻ അല്പം സങ്കോചത്തോടെ—"അവൻ തന്റെ അന്തസ്സിനുവേണ്ടി വിളിച്ചു എന്നു വച്ച് നമ്മളു് മൂന്നാളുകളും ചെന്നു കുത്തിയിരിക്കണോ ? ഇങ്ങനെ

എല്ലാരും പോയാലും അവന്റെ പാടത്തിലെ പകുതി കരിമ്പും സമ്മാനിക്കേണ്ടി വരും'' എന്നു പറഞ്ഞു. ശീനപ്പൻ കനത്ത ശബ്ദത്തിൽ— ''എല്ലാം ഞങ്ങളു നോക്കീട്ടുണ്ടെടാ. നിങ്ങടെ ബാംഗ്ളൂർ പുരാണം ഇവിടെ വേണ്ട. കരിമ്പു ദാനം ചെയ്താലും നിങ്ങൾക്കെന്താ നഷ്ടം?'' എന്നു ചോദിച്ചു. ഗൂംഡൻ സംസാരിക്കാതെ പുറപ്പെട്ടു. എങ്കിലും രണ്ടുമൂന്നു പ്രാവശ്യം അവൻ പറയുകയുണ്ടായി, ''ഒരു മനുഷ്യനെ ഇത്രപേരൊക്കെ ചെന്നു മൊട്ട അടിക്കുന്നതെനിക്കു തീരെ ഇഷ്ടമില്ല.'' പക്ഷേ ഞങ്ങളുണ്ടോ അവന്റെ വാക്കിനു വില കൊടുക്കുന്നു!

കർഷകനു താൻ ആല പണിതാൽ മഹാരാജാവിന്റെ പദവി കിട്ടിയ സന്തോഷമാണ്. താൻ ഒരു ആല പണിതതുകൊണ്ടവനു അല്പം അഹംഭാവവും ഉണ്ടായി. വന്നവർക്കൊക്കെ ഒരു തുണ്ടു കരിമ്പും ഒരു ഗ്ലാസ്സുപാലും കൊടുക്കാനുള്ള കഴിവു തനിക്കുണ്ടായല്ലോ എന്നതായിരുന്നു ആ അഹംഭാവത്തിനുള്ള കാരണം. അവൻ കരിമ്പു സമ്മാനിക്കുമ്പോൾ അവനിൽ ഒരു മഹാരാജാവിന്റെ ഗംഭീരതയും ഔദാര്യവും ഉണ്ടായിരുന്നു, ഈ ജോലിയ്ക്കായിട്ടവൻ തന്റെ അളിയനെ നിയമിച്ചിരുന്നു. രംഗനു വന്നവർ ആരാണെന്നു അറിയില്ല. വന്നവരും രംഗനാണു ആലയുടെ ഉടമസ്ഥൻ എന്നു അറിയുന്നില്ല. പക്ഷേ രംഗൻ തനിക്കു വേണ്ടപ്പെട്ടവർ വന്നാൽ അവരെ താൻ തന്നെ ചെന്നു ഉപചരിക്കുന്നുണ്ടായിരുന്നു. ഞങ്ങൾ ആലയ്ക്കു സമീപം പോയപ്പോൾ ഗ്രാമപ്പഞ്ചായത്തിനു കരം കൊടുക്കുകയില്ല എന്നു തർക്കിച്ച ബോരേ ഗൗഡൻ ഞങ്ങൾക്കിരിക്കാൻ വേണ്ടി, ആലയിൽ നിന്നും ഈച്ചകൾ നിറഞ്ഞ ഒരു ശർക്കരപ്പായു കൊണ്ടുവന്നു. ശീനപ്പൻ പറഞ്ഞു ''ഞങ്ങൾക്കു പായു വേണ്ട, മരത്തിന്റെ തണലിൽ തന്നെ ഇരുന്നോളാം'' ഉടനെ ബോരൻ—

വേനലിൻ ചൂടിൽ വേപ്പുമരം കുളിർ;
ഹേമാവതി എന്ന നദിക്കോ തണുപ്പ്
ഹേമാവതിക്കു തണുപ്പുപോൽ ശീനപ്പൻ,
നീ ഉള്ളതത്രേ തണുപ്പു ഗ്രാമത്തിനു'' എന്നു പാടിക്കൊണ്ടു, ''ആ

വേപ്പുമരത്തിന്റെ തണലിലങ്ങിരുന്നേക്കിൻ'' എന്നു പറഞ്ഞു. ബോരൻ കവിത ചൊല്ലുന്നതിന്റെ ബഹളത്തിൽ ശീനപ്പനെ ഏകവചനത്തിൽ 'നീ ഉള്ളപ്പോൾ' എന്നു പറഞ്ഞു. ശീനപ്പനു ഇതുകൊണ്ടു ദേഷ്യമൊന്നും ഉണ്ടായില്ല. പക്ഷേ ഗൂംഡൻ പറഞ്ഞു, ''നീ ഉള്ളപ്പോൾ എന്നു പറയുന്നതിനു പകരം നിങ്ങൾ ഉള്ളപ്പോൾ എന്നു പറഞ്ഞിരുന്നെങ്കിൽ പ്രാസമൊന്നും തെറ്റുകയില്ലായിരുന്നു—''

തക്ക സമയത്തിനു രംഗേ ഗൗഡൻ അവിടെ വന്നു. ബോരേ ഗൗഡനെ കണ്ടിട്ടു അദ്ദേഹം പറഞ്ഞു. —''അമ്മാവാ, നമ്മുടെ നാട്ടിൻപുറത്തിനു എന്നു പറയുന്നതു ശരിയല്ല. അതു ഗ്രാമ്യപദം. നിങ്ങളെപ്പോലുള്ള വലിയ ആളുകൾ ഇങ്ങനെ ഗ്രാമ്യപദങ്ങൾ ഉപയോഗിക്കാമോ?''

ബോരേ ഗൗഡൻ ഉദാസീനതയോടെ പറഞ്ഞു—''പോടാ, നീയും ഇങ്ങനെ

തന്നെ സംസാരിച്ചുകൊണ്ടിരുന്ന ഇപ്പം എന്തോ നാലക്ഷരം പഠിച്ചു. ഞങ്ങടെ ചെറുപ്പത്തില് ഞങ്ങളെ എഴുത്തു പഠിപ്പിക്കാൻ ആരും ഇല്ലായിരുന്നു.''

രംഗൻ——''അങ്ങനെ ആണെങ്കിൽ അമ്മാവാ, നിങ്ങളുടെ വീട്ടിൽ നിങ്ങ പഠിച്ച ഒരു ജൈമിനി ഭാരതം ഇരിപ്പുണ്ടല്ലോ? അതിൽ നിങ്ങളുടെ പേര് എഴുതീട്ടുണ്ട്.''

ബോരേ ഗൗഡൻ——''അതേ, ഞാൻ ജൈമിനി ഭാരതം പഠിച്ചിട്ടുണ്ട്. പക്ഷേ നിങ്ങളെപ്പോലെ സ്കൂളില് പോയിട്ടല്ല പഠിച്ചത്. എന്നെ ജൈമിനി പഠിപ്പിക്കാൻ ഇടയാക്കിയ സന്ദർഭം എങ്ങനെയാണു പറയുക! എന്റെ അച്ഛൻ, എനിക്കു ഇരുപത്താറു വയസ്സായപ്പോ എന്നെവിളിച്ചോണ്ടു വാദേഹള്ളിക്കു പോയി, എനിക്കു പെണ്ണുകാണാൻ. ഞാനോ ഞങ്ങടെ ഗ്രാമത്തിലെ കൂലിമഠത്തില് അഞ്ചുവർഷം പഠിച്ചു മൊട്ടയടിച്ചിരുന്നു. അവിടെ പോയതിനു ശേഷം എന്റെ അമ്മാവിയും അമ്മാവനും പറഞ്ഞു——''മരുമകൻ കൂലിമഠത്തിൽ അഞ്ച് വരസം പഠിച്ചാളല്ലേ, ജൈമിനവായിപ്പിക്കിൻ.'' എന്റെ മച്ചിനൻ ബയൻറ് കീറിയതും പട്ടിയുടെ ചെവിപോലെ താളുകൾ മടിഞ്ഞു പോയതുമായ ഒരു പഴയ ജൈമിനി ഭാരതം എന്റെ മുമ്പിലങ്ങിട്ടു. എന്റെ അച്ഛൻ ചോദിച്ചു——''വായിക്കട്ടെ''

എനിക്കാണെങ്കില് പുസ്തോം കൈയ്യില് എടുത്ത ഒടനെ വിറയല് തൊടങ്ങി, മേലൊന്നു വിയർത്തു. എന്റെ എതിരില് അമ്മാവി, അമ്മാവൻ, മച്ചിനൻ തുടങ്ങിയവര് എന്നെ ഉററുനോക്കി ഇരിക്കയായിരുന്നു. എന്റെ നാക്കോ ഒട്ടിപ്പോയി. സംസാരിക്കാനു നാക്കു പൊന്തില്ല. ഞാനു വലിയ വാക്കാളി എന്നു കേട്ടിരുന്ന എന്റെ അമ്മാവീം അമ്മാവനും 'ഇത്രയേഒള്ളോ' എന്നു കളിയാക്കി. കെട്ടിയതിപിന്നെ രണ്ടുമൂന്നു വരസം പണിപ്പെട്ടു വായിച്ച് എന്തോ നാലക്ഷരം പഠിച്ചു. ജൈമിനി ഭാരതമല്ലാതെ വേറെ യാതൊരു പുസ്തോം വായിക്കാനും എനിക്കിപ്പഴം അറിയില്ല. എന്റെ പെണ്ണ് ഇപ്പഴം—— 'ഞാനാ നിങ്ങളെ ജൈമിനിഭാരതം വായിക്കാനു പഠിപ്പിച്ചെ' എന്നു കളിയാക്കാറുണ്ട്.

രംഗേഗൗഡൻ——''അമ്മാവാ. നിങ്ങള് ഇങ്ങനെയൊക്കെ കാരണം പറഞ്ഞു വായിക്കാതെ ഒഴിഞ്ഞു മാറാൻ സാധിക്കില്ല. എന്നെ നോക്കണെ, ഞാനെത്ര പ്രാവശ്യം പ്രയത്നിച്ചു.

വീണ്ടും പ്രയത്നിക്കു, വീണ്ടും പ്രയത്നിക്കു
വെടിയല്ലെ ആദ്യം കാര്യ സാദ്ധ്യമായില്ലെങ്കില്,
ധൈര്യം വെടിയല്ലെ
വിടരുതു, വിടരുതു
വീണ്ടും പ്രയത്നിച്ചാൽ
യത്നം സാഫല്യമാകും.''

രംഗന്റെ പദ്യം കേട്ട ഉടൻ ബോരൻ പറഞ്ഞു, ''ഞങ്ങടെ കൊച്ചുന്നാളില്

ഇതൊക്കെ പഠിപ്പിക്കാനാരും ഇല്ലായിരുന്നു. അപ്പത്തെ പഠിത്തമേ വേറെ. 'മാന്യം, പൂജ്യം' ഇവയുടെ ബഹളം. അപ്പഴത്തെ പോലെ ഇപ്പം ഒണ്ടോ സ്വാമി ?''

ഗ്രംഡൻ— ''മാന്യം, പൂജ്യം, അടി പിടി എന്നു വച്ചാലെന്താ ?''

തൻെറ സംസാരത്തിൽ ഇംഗ്ലീഷ് വിദ്വാനായ ഗ്രംഡനു പോലും താല്പര്യം ഉണ്ടെന്നറിഞ്ഞ ബോരൻ വളരെ അധികം സന്തോഷിച്ചു. അവൻ പറഞ്ഞുതുടങ്ങി—''പഴയ കാലത്തിനും ഇക്കാലത്തിനും വലിയ വ്യത്യാസമാ അങ്ങുന്നേ. അപ്പത്തെ സംഗതികളൊന്നും ഇപ്പം ഇല്ല. വാദ്ധ്യാര് വന്നിരിക്കുന്നതിനു മുമ്പു വരുന്നവർ, അടിയിൽ നിന്നും ഒഴിവാക്കപ്പെട്ടിരുന്നു താമസിച്ചു വന്ന തെററിനു അവർക്കു ശിക്ഷ കിട്ടുകയില്ലായിരുന്നു. വാദ്ധ്യാരും അവർക്കു വലിയ സമ്മാനം കൊടുത്തിരുന്നു. വാദ്ധ്യാര് വരുന്നതിനു മുമ്പു വരുന്നവരൊക്കെ ഈ മാന്യതയുടെ വരിയില്ല് ചേർന്നവരാ. വാദ്ധ്യാരുടെ കൂടെ വരുന്നവര് പൂജ്യത്തിൻെറ വരിയില്ല് ചേർന്നവരാ. അവർക്കു അടിയുമില്ല, ബഹുമാനോം ഇല്ല. പിറകെ താമസിച്ചു വരുന്നോർക്കൊക്കെ അടി വീഴും. ആദ്യം വരുന്നവനു ഒരടി, രണ്ടാമതു വന്നവനു രണ്ടടി, മൂന്നാമതു വന്നവനു മൂന്നടി, ഇപ്പത്തെ വാദ്ധ്യാന്മാര് അടിക്കില്ല. അന്ന് അടി ഇല്ലാത്ത പാഠം ഇല്ല. അതാ അന്നത്തെ പിള്ളേർക്ക് വിദ്യ വേഗത്തിൽ വന്നതു്. പിള്ളേരൊക്കെ മാന്യസ്ഥാനത്തിനായി വേഗത്തിൽ വന്നു സ്ഥലം പിടിച്ചിരുന്നു.

അതേ സമയം എൻെറ അളിയൻ അവിടെ വന്നു. ഞങ്ങളുടെ സംഭാഷണം കേട്ടിട്ട് അങ്ങേരും സംസാരിക്കാൻ തുടങ്ങി—''രാമൂ, അന്നത്തെ വിദ്യാഭ്യാസരീതിയിൽ വെറും അടി പ്രധാനപങ്കു വഹിച്ചിരുന്നു എന്നു വിചാരിക്കരുതു്. ഞങ്ങളും ആ അടിയ്ക്കു തക്കവണ്ണം ബഹളം കൂട്ടുന്നുണ്ടായിരുന്നു. ബഹളത്തിനു ശരിയായി അടിയുംകൊള്ളുന്നുണ്ടായിരുന്നു. ഞങ്ങൾ കാട്ടിക്കൂട്ടിയിരുന്ന ബഹളങ്ങളും ബാല്യകാലത്തെ കളികളും ഓർത്താൽ ഇപ്പഴും ചിരിച്ചു ചിരിച്ചു വയറു പുണ്ണാകും. നമ്മെ പോലെ ബഹളം കൂട്ടാൻ ഇക്കാലത്തെ പിള്ളേരുടെ തലയിലെഴുതീട്ടുണ്ടോ? വാദ്ധ്യാരുടെ 'തിരുപകുട'യിൽ നിന്നും പുറപ്പെട്ട പാമ്പിനെപ്പററി ഓർത്താൽ ഇപ്പഴും ചിരിച്ചു ചിരിച്ചു വയറു പുണ്ണാകും.''

അപ്പോൾ ഞാൻ ഇടയ്ക്കു കയറി പറഞ്ഞു, ''ആ കഥ ഒന്നു പറഞ്ഞേക്കിൻ അളിയാ.''

എൻെറ അളിയനും അതുതന്നെ പ്രതീക്ഷിക്കയായിരുന്നു. അദ്ദേഹം ആരംഭിച്ചു.

''കേക്കു്. നമ്മുടെ വാദ്ധ്യാര് മൂക്കുപ്പൊടി വലിച്ചുകൊണ്ടിരുന്നു. ഒരു ദിവസം മൂക്കുപ്പൊടി തീർന്നുപോയി. പൊടി വലിക്കാതെ ഒരു മിനിട്ടു പോലും കഴിയാൻ അദ്ദേഹത്തെക്കൊണ്ടാവില്ല. ആ ദിവസം പൊടി കിട്ടാതെ കുട്ടികളുടെ നേരെ ദേഷ്യപ്പെട്ടു. ആ സമയത്തു തന്നെ 'ഹ ഹ' പട്ടേൽ രാമയ്യംഗാർ വന്നു. നോക്കു്, നാല്പത്തഞ്ചുവർഷങ്ങളിൽ നടന്ന സംഗതികളൊക്കെ

എനിക്കെങ്ങനെ ഓർമ്മ ഉണ്ടെന്നു്. നിങ്ങടെ ഒക്കെ പുസ്തക പാഠം. ഇപ്പം വായിച്ചതു നാളേക്കില്ല—പിന്നെ വാദ്ധ്യാർ ജന്നലിനു സമീപത്തേക്കു പോയി, അസ്സലായിട്ടു ചുണ്ണാമ്പിട്ടു് പൊടി തിരുമ്മുകയായിരുന്നു. അപ്പോൾ കൊടുങ്കാററടിച്ചു. കൈവശമുണ്ടായിരുന്ന പൊടി എല്ലാം അല്പവും അവശേഷിക്കാതെ പറന്നു പോയി. ഇതുകണ്ടിട്ടു കുട്ടികളൊക്കെ 'ഘൊല്ലോ' എന്നു ചിരിച്ചു. ഞാനും ചിരിച്ചു. വാദ്ധ്യാക്കേ് ആദ്യമേ മൂക്കുപ്പൊടി പോയ ദുഃഖം. കുട്ടികൾ ചിരിച്ചതു കാരണം 'കുനിന്മേൽ കുരു' വന്നതു പോലായി. അമ്മാവിയോടുള്ള ദേഷ്യം കരങ്ങൻെറമേൽ തീർക്കുന്നതുപോലെ, വാദ്ധ്യാർ കുട്ടികളെയെല്ലാം നന്നായിട്ടടിച്ചു. എനിക്കു എല്ലാരെക്കാളും കൂടുതൽ അടി കിട്ടി. എല്ലാരെക്കാളും കൂടുതൽ അടി കിട്ടിയ ഞാൻ വാദ്ധ്യാരോടു് എങ്ങനെയെങ്കിലും പകരം വീട്ടണമെന്നു തീർച്ചയാക്കി.

''അന്നു ഞാൻ ഗ്രാമത്തിൻെറ മുൻവശത്തെ അതിർത്തിയുടെ സമീപത്തു പോയപ്പോൾ അവിടെ ഒരു നീർക്കോലി പോകുന്നതു കണ്ടു. അതിനെ സൂത്രത്തിൽ തുണിയിൽ പിടിച്ചു കൊണ്ടു വന്നു് വീട്ടിലെ കൊട്ടിയമ്പലത്തിലിട്ടു. വാദ്ധ്യാർ ദിവസവും സൂര്യോദയത്തിനു മുൻപേ നദീസ്നാനത്തിനു പോകുന്നുണ്ടായിരുന്നു. തലേ ദിവസത്തെ രാത്രി ഓലക്കുടയിൽ മുണ്ടു് ഉണക്കാനിട്ടു്, കാലത്തതു തോളിൽ ഇട്ടുകൊണ്ടു് നദീസ്നാനത്തിനു പോകും. അന്നും ഇദ്ദേഹം പതിവുപോലെ മടിമുണ്ടു കുടയിലിട്ടു്, കുട കതകിൽ തൂക്കി ഇട്ടിട്ടു രാമസ്വാമിയുടെ വീട്ടിൽ മൂക്കുപ്പൊടി ചോദിക്കാൻ പോയി. ആ തക്കം കാത്തിരുന്ന ഞാൻ നീർക്കോലിയെ പതുക്കെ എടുത്തു് ഓലക്കുടയുടെ അകത്തു ഇട്ടിട്ടു് കുടയുടെ മൂടി അടച്ചു. പൊടി വലിച്ചതിനു ശേഷം പതിവുപോലെ വാദ്ധ്യാർ കുട തോളിലിട്ടോണ്ടു പുഴയ്ക്കു പോയി. അദ്ദേഹം കുളി കഴിഞ്ഞു മുകളിൽ വന്നു്, കൈയ്യിൽ കോരിക്കൊണ്ടു വന്ന വെള്ളം, മന്ത്രോച്ചാരണത്തോടെ പിടിച്ചുകൊണ്ടു്, ഒരു കൈകൊണ്ടു കുട തുറന്നു. 'ഗോവിന്ദേതി സദാ ധ്യാനം ഗോവിന്ദേതി സദാ ജപം' എന്നു പറഞ്ഞോണ്ടു് വെള്ളം അകത്തു തളിച്ചു. ഉടനെ ഓലക്കുടയ്ക്കകത്തുള്ള നീർക്കോലി പതുക്കെ തലപൊക്കി. അദ്ദേഹം പരിഭ്രമത്തോടെ ഓലക്കുട അവിടെത്തന്നെ ഇട്ടു് ഉടുത്തിരുന്ന മുണ്ടോടെ വീട്ടിലേയ്ക്കോടി. ഞാനും പിറകെ ചിരിച്ചുകൊണ്ടു പോയി.''

ശീനപ്പൻ മുരടനെങ്കിലും സൂത്രക്കാരനാണു്. എൻെറ അളിയനു് തന്നോടു് അല്പം മനസ്താപം ഉണ്ടെന്നു് ആദ്യം മുതലേ അറിഞ്ഞിരുന്ന അവൻ, അദ്ദേഹത്തിൻെറ ദേഷ്യം പോക്കാൻ തരം കിട്ടിയതറിഞ്ഞു് സന്തോഷിച്ചു. ''സ്വാമി, നിങ്ങടെ കാലത്തെ പഠിപ്പു് ഇപ്പഴുണ്ടോ? ഇപ്പം പുസ്തകത്തിൻെറ വഴുതനങ്ങ ഇന്നു വായിക്കുക; നാളെ പരീക്ഷയ്ക്കു് അതിനെ ശർദ്ദിച്ചേക്കുക; നിങ്ങളു് 50 വർഷങ്ങൾക്കു മുമ്പു പഠിച്ച ശ്ലോകം ഇപ്പഴും ചൊല്ലുന്നുണ്ടല്ലോ, നമ്മുടെ തലയിലതൊക്കെ എഴുതീട്ടുണ്ടോ?''

അളിയൻ വളരെ സമാധാനത്തിൽ—''എന്തു ചെയ്യാനാ, നശിച്ച ഇംഗ്ലീഷ് വിദ്യാഭ്യാസം. ഇങ്ങനെ എത്ര ദിവസം കഴിഞ്ഞുകൂടുമോ, ആവോ!''

ഞങ്ങളുടെ അളിയനും ശീനപ്പനും തമ്മിലുണ്ടായിരുന്ന നീരസം ഇങ്ങനെ അവസാനിച്ചതു കണ്ട് രംഗൻ വളരെ സന്തോഷിച്ചു. അവൻ ഒരു പാത്രം കൊണ്ടു വന്നു. ശീനപ്പൻ സമീപത്തുള്ള പള്ളത്തു പോയി അതു കഴുകിക്കൊണ്ടു വന്നു. എവിടെച്ചെന്നാലും ജോലി ചെയ്യാനുള്ള സാമർത്ഥ്യം ശീനപ്പനുണ്ട്. അവൻ പുഴുവരിയ്ക്കാത്ത നല്ല കരിമ്പു പെറുക്കി എടുത്തു. അതു് ചക്കിലാട്ടാൻ കൊടുത്തു. തവല നിറയെ പാൽ കൊണ്ടു വന്നു. ആദ്യം എന്റെ അളിയനു് കരിമ്പിൻപാൽ അരിച്ചു കൊടുത്തു. 50 വയസ്സായ കിഴവൻ അതു കുടിച്ചാലും എത്രകണ്ടു കുടിക്കും? അദ്ദേഹം രണ്ടു ലോട്ട കുടിച്ച് മതിയാക്കി. 'ഇനി എന്നെക്കൊണ്ടാവില്ല' എന്നു പറഞ്ഞു. പിന്നെ എന്റെ തവണ വന്നു. ഞാനോ ശരിയ്ക്കു കുടിച്ചു. ഗ്രൂംഡനും 5–6 ലോട്ട കുടിച്ചു. തവലയിൽ ഇനിയും 7–8 ലോട്ട അവശേഷിച്ചു. അതു് ശീനപ്പൻ കുടിച്ചു തീർത്തു. ഞാൻ ശീനപ്പനെ നോക്കി പറഞ്ഞു, ''ഇതു നിനക്കു് ഒരു കവിൾ പോലും ആയില്ല.'' ശീനപ്പൻ ഒട്ടും മടിയ്ക്കാതെ പിന്നെയും ഒരു തവല പാൽ കൊണ്ടു വന്നു. അതിൽ നാരങ്ങ, കുരുമുളക് എന്തൊക്കെയോ ഇട്ടു എന്നു പറഞ്ഞു ഞങ്ങളെയൊക്കെ ബലാത്കാരമായി പിന്നെയും കുടിപ്പിച്ചു. പിന്നെ അവശേഷിച്ചതൊക്കെ അവൻ കുടിച്ചു തീർത്തു. ഗ്രൂംഡൻ (പതുക്കെ) 'ഈ കഴുവേറിയുടെ വയറിപ്പം പൊട്ടും.'

ഞങ്ങൾ പാലു കുടിച്ചു കൊണ്ടിരുന്നപ്പോൾ മരത്തിന്റെ മറവിൽ നിന്നിരുന്ന രംഗൻ, ഞങ്ങൾ പാൽ കുടിച്ചുതീർത്ത ഉടൻ അടുത്തു വന്നു. പട്ടണത്തിൽ സംസാരിക്കുമ്പോഴൊക്കെ 'Thanks' പറഞ്ഞു ശീലിച്ച ഗ്രൂംഡനു് രംഗനെ കണ്ടിട്ട് വെറുതേ ഇരിക്കാൻ സാധിച്ചില്ല. അവൻ പറഞ്ഞു, ''രംഗേ ഗൗഡാ ഞങ്ങൾ നിന്നെ ഉപദ്രവിച്ചു.'' രംഗൻ അവനെ പിന്നെ സംസാരിക്കാൻ അനുവദിയ്ക്കാതെ തട്ടിവിട്ടു, ''ഒന്നുമില്ല സ്വാമി നിങ്ങളിങ്ങോട്ടു വരുന്നതേ അപൂർവം.'' ഗ്രൂംഡൻ മിണ്ടിയില്ല. ഞങ്ങളവിടെ ഇരിക്കവേ പലർ പാലും കരിമ്പും മേടിച്ചു കൊണ്ടുപോയി. ഗ്രൂംഡൻ— ''പിന്നെ, വിളഞ്ഞതിലു് പാതി ഇങ്ങനെ ദാനം ചെയ്യാനാണോ?'' എന്നു ചോദിച്ചു.

ബോരേ ഗൗഡൻ —''അങ്ങനെയല്ലങ്ങുന്നേ, ഇതു പൂർവികന്മാരിൽ നിന്നും വന്ന ചിട്ടയാണു്. ആലയിൽ, ദാഹിച്ചു വരുന്നവർക്കു് ഒരുതുണ്ടു കരിമ്പും ഒരു ലോട്ട പാലും കൊടുക്കുക തന്നെ വേണം. ഞങ്ങൾ ആല പണിതതുകൊണ്ടല്ലേ ആളുകൾ വരണതു്? ഇരുമ്പു കടയിൽ ആളുകൾ വരുമോ? ഞങ്ങളു് കൊടുത്തുമുടിഞ്ഞില്ല. ദാനംകൊടുത്താലു് കൊടുക്കുന്നവനു് ഈശ്വരൻ ഒന്നിനുരണ്ടിരട്ടി തീർച്ചയായും തരും. നംജപ്പന്റെ കരിമ്പുവയലൊന്നു നോക്കിയാട്ടെ സ്വാമി. അവന്റെ അച്ഛനിരുന്നപ്പം രണ്ടു വയലിൽ 200 കണ്ടിശർക്കര വിളയിച്ചോണ്ടിരുന്നു. 10 മൈൽ ചുററിലുമുള്ള ആളുകളൊക്കെ പാലുകുടിച്ചു ഏമ്പക്കം വിട്ടുകൊണ്ടിരുന്നു. നംജപ്പൻ (ഇംജിനീയർ) ആഫീസിൽ പണി എടുത്തോണ്ടിരുന്നവനാണു്. അച്ഛൻ മരിച്ചുപോയതിനുശേഷം ഗ്രാമത്തിൽ വന്നു് കൃഷിചെയ്യാൻ തൊടങ്ങി. കരിമ്പു വിളയിച്ചു. ആർക്കും ഒരുതുണ്ടു കരിമ്പും കൊടുത്തില്ല, കൊടുക്കില്ല എന്നു പോലും സത്യം ചെയ്തു. ആദ്യത്തെ വർഷം

നൂററിഇരുപ്പതു കണ്ടി ശർക്കര വിളഞ്ഞു. രണ്ടാമത്തെ വർഷം എഴുപതു കണ്ടി, ഈ കൊല്ലം നാൽപ്പതിൽ കൂടുതലു് വിളയില്ല, എമ്മാനേ. അതേ ഭൂമിദേവി, അതേ കൃഷി, അതേ വളം, അതേ വെള്ളം. അരി പാററുന്ന സ്ഥലത്തു വരുന്നോനു് ഒരു പിടി അരി ദാനം ചെയ്യണ്ടേ അങ്ങുന്നേ? ഇതുകൊണ്ടു ആരും നശിച്ചില്ല.'' രംഗൻ ഗംഭീരനായിട്ടു പാടാൻ തുടങ്ങി

'കൊടുത്തതു തനിക്കു
ഒളിച്ചിട്ടതു മററവർക്കു്
കൊടുത്താൽ മുടിയില്ല
അതു നമ്മുടെ ധനം.

ഗുംഡൻ—''ഇതെന്താ? ഇവൻ ഓരോ വാക്കിനും ഓരോ പദ്യം ചെല്ലുന്നു.''

ശീനപ്പൻ എന്റെ നേർക്കു കൈ കാട്ടിയിട്ടു പറഞ്ഞു, ''എല്ലാം ഈ മഹാന്റെ പ്രഭാവം, ലോവർ സെക്കണ്ടറി പരീക്ഷയ്ക്കു പഠിപ്പിക്കു് എന്നു പറഞ്ഞതിനു് തനിക്കുതോന്നിയ കാവ്യങ്ങളൊക്കെ ഇവനെക്കൊണ്ടു കാണാപാഠം പഠിപ്പിച്ചു.''

ശീനപ്പൻ പിന്നെയും ഒരു ചുമടു വിറകിന്റത്ര കരിമ്പു തിന്നു് ഒരു കുമ്പാരം ചണ്ടി തുപ്പിയിട്ടു. രംഗനിൽ നിന്നും ''നിങ്ങളെയൊക്കെ ഞാൻ വളരെ ബുദ്ധിമുട്ടിച്ചു'' എന്ന ഉപചാരവാക്കു പറയിച്ചുകൊണ്ടു് ഞങ്ങൾ വീട്ടിലേയ്ക്കു മടങ്ങി.

# 15

ഈ ഗ്രാമത്തിൽ പലതരത്തിലുള്ള സ്വഭാവക്കാരുള്ളതു പോലെ പലപല ഭൂതങ്ങളുമുണ്ടു്. ചില ഭൂതങ്ങൾ ചിലർക്കു മാത്രം കണാം. ചിലവ തനിക്കു പരിചിതമായ സ്ഥലങ്ങളിൽ മാത്രം സഞ്ചരിച്ചുകൊണ്ടിരിക്കും. ചിലതിനുമാത്രം എവിടെ വേണമെങ്കിലും പോകാനുള്ള ശക്തിയും സാഹസവുമുണ്ടു്. ഇവിടത്തെ ഭൂതങ്ങളിൽ ജടെമുനി, വേതാളം, ഉരിസിംഗൻ, വെളുത്തേടന്മാരുടെനരസി, മുന്നൂഗ്ഗം, തുടങ്ങിയവയാണു മുഖ്യമായവ. ഇവിടത്തെപഴയ തോപ്പുകൾ, കററിക്കാടുകൾ, നിർജ്ജന സ്ഥലത്തു പാശി പററിയിരിക്കുന്ന കുളങ്ങളുടെ ചുററുപാടുകൾ, ഗ്രാമത്തിൽ നിന്നും അല്പം അകലെയുള്ള നദി, നദിതീരത്തിലെ ദേവാലയങ്ങൾ, ദേവാലയങ്ങളുടെ പിൻവശത്തെ ശ്മശാനം കോട്ടയ്ക്കുചുററുമുള്ള കിടങ്ങുകൾ, ഗ്രാമത്തിനു ചുററുമുള്ള ചെറിയ ചെറിയ കാടുകൾ തുടങ്ങിയ സ്ഥലങ്ങളിലൊക്കെ ഭൂതങ്ങൾ പകൽ സമയം മറഞ്ഞിരുന്നു് രാത്രി ഇറങ്ങി നടക്കും.

ഇവയിൽ ഏററവും സുപ്രസിദ്ധനായ ഭൂതം ജടെമുനിയാണു്. അതിനെവിടെ വേണമെങ്കിലും പോകാനുള്ള ശക്തി ഉണ്ടു്. ബോറെ ഗൗഡൻ ഒരു ദിവസം രാത്രി അതിനെ പാലത്തിനു സമീപം കണ്ടത്രെ. അതു നിലാവിനെ

പ്പോലെ വെളുത്ത വസ്ത്രം ധരിച്ച്, നീണ്ട ജട ധരിച്ച്, പിണഞ്ഞ കാലുകളോടുകൂടി പൊക്കം കൂടിയതായിരുന്നത്രെ. എന്റെ സ്നേഹിതന്റെ വേലക്കാരൻ അതിനെ ഒരു ദിവസം രാത്രി, നദീതീരത്തിലെ തോപ്പിൽ കണ്ടപ്പോൾ. ഭൂതം ഒരു നിമിഷം നിന്ന് സംസാരിക്കാതെ പോയത്രെ. അതിനെ നരസിംഹാചാർ നിംഗൻ, ഹൊസബി ഇവരൊക്കെ വേറെ വേറെ സ്ഥലങ്ങളിൽ കണ്ടിട്ടുണ്ട്. നരസിംഹാചാർ ഒരു പ്രാവശ്യം 'തൃണപർവതത്തിന്റെ മറവിൽ കേളികാഗൃഹം' നിർമ്മിച്ചിട്ടുണ്ടായിരുന്നു. അങ്ങനെ പറഞ്ഞാൽ എന്താണെന്നു ചോദിക്കുമല്ലൊ. അതിന്റെ കഥ രണ്ടു വാക്കിൽ പറയാം.

നരസിംഹാചാര്യർ മുൻകോപക്കാരനാണ്. എന്തുപറഞ്ഞാലും ദേഷ്യപ്പെടും. ദേഷ്യം വന്ന ഉടൻ ഒരു ആണ ഇടും. പിന്നെ ആണയിട്ടതനുസരിച്ചു കുറച്ചു സമയം നടക്കും. ഒരു ദിവസം അങ്ങേർക്കു ഭാര്യയോടെന്തോ ദേഷ്യം തോന്നി. ദേഷ്യത്തിന്റെ ആദ്യത്തെ ആവേശത്തിൽ 'ഇനിമേൽ ഞാൻ വീട്ടിലു് വരില്ല' എന്നാണയിട്ടു. ആണയിട്ട ശേഷം നാലുദിവസമെങ്കിലും അതുപോലെ നടക്കണ്ടേ? പക്ഷേ വീട്ടിൽവരാതെ എവിടെ പോകാനാ! വീട്ടിൽ നിന്നും രണ്ടു ഫർലാംഗ് അകലെ നരസിംഹാചാര്യരുടെ മലക്കറിത്തോട്ടമുണ്ട്. അവിടെ രണ്ടു വയ്ക്കോൽക്കൂറുണ്ട്. ആ കൂറിന്റെ സമീപത്തദ്ദേഹം തന്റെ കിടക്ക വിരിച്ചുകൊണ്ടു സ്നേഹിതന്മാരോടൊരുമിച്ചു പകിട കളിക്കുന്നുണ്ടായിരുന്നു. ഒരു ദിവസം ഞാൻ നാണിയോട് ''നരസിംഹാചാര്യർ എവിടെ?'' എന്നു ചോദിച്ചതിനു ''തൃണപർവതത്തിലെ മറവിലുള്ള കേളികാഗൃഹത്തിലുണ്ട്'' എന്നു പറഞ്ഞു. നാലുദിവസത്തിനുശേഷം കോപം ശാന്തമായപ്പോൾ അദ്ദേഹം കിടക്ക എടുത്തുകൊണ്ടു വീട്ടിൽ വന്നു. പക്ഷേ കുട്ടികൾ ഇപ്പോഴും അദ്ദേഹത്തെ 'തൃണപർവതത്തിന്റെ മറവിലെ കേളികാഗൃഹത്തിലെ നരസിംഹാചാര്യർ' എന്നു വിളിക്കാറുണ്ട്.

നരസിംഹാചാര്യരുടെ വീട്ടിനും അദ്ദേഹത്തിന്റെ തൃണപർവതത്തിനും നടുക്ക് ഒരു തെരുവുണ്ട്. ആ തെരുവിൽ ആരും താമസമില്ല. തെരുവിന്റെ മദ്ധ്യത്തിലൊരു കോവിലുണ്ട്. ആ കോവിലിൽ ഇപ്പോൾ പൂജയൊന്നും നടക്കാറില്ല. കോവിലിന്റെ കതകടച്ചിട്ട് കുറെ വർഷങ്ങളായി. ആ കോവിലിന്റെ മുൻവശത്തു് ഒരു രഥമുണ്ട്. കോവിലിന്റെ നാലുകെട്ടിലും രഥത്തിന്റെ ചുറ്റും പിശാചുക്കളുണ്ടെന്നു ശ്രുതി ഉണ്ട്. ഒരു ദിവസം രാത്രി നരസിംഹാചാര്യർ തന്റെ വീട്ടിൽ നിന്നും കേളികാഗൃഹത്തിലേയ്ക്കു പോകുമ്പോൾ ജടെമുനിതേരിന്റെ മുകളിൽ നിന്നും താഴെവന്ന് അമ്പലത്തിലേയ്ക്കു പോയത്രെ. അപ്പോൾ ഒരു വിശേഷസംഗതി നടന്നു. ജടെമുനി അമ്പലത്തിനുള്ളിലേക്കു പോയി മനുഷ്യന്റെ ശബ്ദത്തിൽ 'അംബേ, അംബേ' എന്നു നിലവിളിച്ചു.

നരസിംഹാചാര്യർ പറഞ്ഞ ഈ സംഗതി കേട്ടിട്ടു ശീനപ്പൻ പറഞ്ഞു, ''ആരോ ഓടിപ്പോയ കന്നിനെ തേടാൻ അമ്പലത്തിന്റെ അകത്തുപോയിരിക്കണം.'' എനിക്കും അങ്ങനെ തന്നെ തോന്നി. പക്ഷേ ജടെമുനിയെ അത്രവേഗം

ഇല്ലാതാക്കാൻ ആരും ഇഷ്ടപ്പെട്ടില്ല. അതുകൊണ്ട് അതു ജടെമുനിതന്നെ എന്നു ഞങ്ങളേവരും സമ്മതിച്ചു.

*　　*　　*　　*

ഗ്രാമക്കാർക്കൊക്കെ വളരെ ഉപദ്രവം ചെയ്ത ഭൂതമാണു വേതാളം. ഇതിന്റെ ആകൃതിയേയും വേഷത്തേയും കുറിച്ച് ഭിന്നാഭിപ്രായമുണ്ടായിരുന്നാലും അതു് വല്ലാത്ത ഭൂതമാണെന്നു് എല്ലാരും സമ്മതിച്ചിട്ടുണ്ടു്. അതിന്റെ കയ്യിലകപ്പെട്ടു് കഷ്ടപ്പെട്ടവരിൽ ഞങ്ങളുടെ ഹൊസബ്ബിയും ഉൾപ്പെടുന്നു. ഇവിടെനിന്നും പടിഞ്ഞാറു് രണ്ടു മൈലകലെ ഒരു വലിയ തേക്കിൻകാടുണ്ടു്. അതിൽ ആയിരക്കണക്കിനു് തേക്കുമരങ്ങളുണ്ടു്. നാട്ടുകാരൊക്കെ അവിടന്നാണു് തേക്കില കൊണ്ടുവരുന്നതു്. ഞങ്ങളൊക്കെ ഒരുമിച്ചു പോകുമ്പോൾ ഒരു മരത്തിന്റെ മൂട്ടിൽ ഒരു ചെറുക്കനെ അടയാളത്തിനായിരുത്തിയിട്ടു് ചുററുമുള്ള മരങ്ങളിൽ നിന്നും ഇല പറിച്ചു് അവന്റെ അടുത്തിട്ടു്, തിരിച്ചുവരുമ്പോൾ ഇല സഞ്ചിയിലിട്ടുകൊണ്ടു വരുക പതിവായിരുന്നു ഇങ്ങനെ ചെയ്തില്ലെങ്കിൽ ഏതു കുററിയുടെ മുൻപിൽ ഇല ഇട്ടിരിക്കുന്നു എന്നു കണ്ടുപിടിക്കാൻ പ്രയാസമാകുമായിരുന്നു. ഹൊസബ്ബി ഈ കാട്ടിൽ ഒരു പ്രാവശ്യം തേക്കില പറിക്കാൻ പോയിരുന്നു. അവൾ ഒരു കുററിയുടെ സമീപം തന്റെ സഞ്ചി അടയാളത്തിനിട്ടിട്ടു ഇല പറിക്കാൻ പോയി. അവൾ 5–6 മരങ്ങളുടെ സമീപത്തു പോയി ഇലകൊണ്ടു തിരിച്ചു വന്നപ്പോൾ വേതാളം ആ സഞ്ചി കുററിയുടെ അടുത്തു നിന്നും എടുത്തു് കാടിന്റെ മററൊരു വശത്തേക്കു് എറിഞ്ഞു കളഞ്ഞിരുന്നു.

*　　*　　*　　*

ഞങ്ങളുടെ ബോരനും വേതാളത്തിന്റെ കയ്യിൽ നിന്നും അടി കൊണ്ടിട്ടുണ്ടു്. ഞങ്ങളുടെ ഗ്രാമത്തിൽ നിന്നും പടിഞ്ഞാറുമാറി മംചനഹള്ളി എന്നു പേരുള്ള മററൊരു ഗ്രാമമുണ്ടു്. ഞങ്ങളുടെ ചുററിലുള്ള അനേകം ഗ്രാമങ്ങൾക്കില്ലാത്തതുപോലെ, ഈ ഗ്രാമത്തിലും റോഡില്ല. പക്ഷേ വണ്ടികൾ ആ വഴിയിൽ കൂടി പോയി ഒരു നടപ്പാത സൃഷ്ടിക്കപ്പെട്ടിരുന്നു. ആ പാത വളരെ തേഞ്ഞു പോയിരുന്നതുകൊണ്ടു് വണ്ടികൾ കൂടെക്കൂടെ മറിയാറുണ്ടായിരുന്നു. ഭാരം നിറച്ച വണ്ടികൾ അവിടെ കൊണ്ടുപോകുന്നതുതന്നെ അപായകരമാണു്. ഗ്രാമത്തിൽ നിന്നും ഒരു മൈൽ ആ വഴിയിൽ കൂടി നേരെ പോയാൽ ഒരു കുളം കാണാം. ആ കുളത്തിൽ വെള്ളമില്ല. കുളത്തിന്റെ മതിൽ ഒരുവശത്തു് ഇടിഞ്ഞു വീണിട്ടുണ്ടു്. ഈ കുളം കഴിഞ്ഞ 8–10 വർഷങ്ങളായി വററി കിടപ്പാണു്. വണ്ടിപോയ പാത കുളത്തിന്റെ നടുക്കു കൂടിയാണു്. ഈ കുളത്തിൽ വേതാളം എപ്പോഴും സഞ്ചരിച്ചു കൊണ്ടിരിക്കും. ഞങ്ങളുടെ ആൾക്കാരിൽ അനേകംപേർ ഇതു കണ്ടിട്ടുമുണ്ടു്. വേതാളം അവരെ ഭീഷണിപ്പെടുത്തി, ചില സമയം കുത്തി

തറയിൽ ഉരുട്ടി ബോധം കെടുത്തിയശേഷം ഓടിയിട്ടുണ്ടത്രെ. ഇരുട്ടുള്ളപ്പോൾ ആരും അതിലേ സഞ്ചരിയ്ക്കാറില്ല. ധൈര്യശാലികളായ ഞങ്ങളാരെങ്കിലും ആ വഴിയിലൂടെ രാത്രിയിൽ സഞ്ചരിച്ചാൽ, ഞങ്ങൾക്ക് പൂണൂൽ ഉള്ളതുകൊണ്ട് ഭൂതങ്ങൾ ഞങ്ങളെ അടുക്കുന്നില്ലെന്ന് കർഷകരും, ഞങ്ങൾ തന്നെ ഭൂതങ്ങളായിരിക്കെ ഞങ്ങളെക്കാൾ വലിയ ഭൂതങ്ങൾ എവിടുന്ന വരാനാണ് എന്ന ബ്രാഹ്മണരായ ഞങ്ങളും പറഞ്ഞുവന്നു.

മംചനഹള്ളി കുളത്തിലുള്ള ഭൂതത്തിനു ഭാരം നിറച്ച വണ്ടികൾ ഉരുട്ടുന്നതു് വലിയ രസമാണെന്ന തോന്നുന്നു. മംചനഹള്ളിയിലെ കെംഗൻ, മല്ലേനഹള്ളിയിലെ നിംഗൻ, ഇവരൊക്കെ അതിന്റെ കയ്യിൽ കുടുങ്ങി ഈ വിധം കഷ്ടപ്പെട്ടിട്ടുണ്ടു്. ബോരൻ ഒരു പ്രാവശ്യം മംചനഹള്ളിക്കു പോയി, അവിടെ നിന്നും വണ്ടിയിൽ റാഗി നിറച്ചുകൊണ്ടു ഇവിടെ വരേണ്ടി വന്നു. പോകുമ്പോൾ വേതാളം അവനെ തടഞ്ഞില്ല. അവൻ റാഗി നിറച്ചുകൊണ്ടു് ഗ്രാമത്തിലേയ്ക്കു മടങ്ങിയപ്പോൾ നേരം വൈകിയിരുന്നു. ഈ കുളത്തിനു സമീപം എത്തിയപ്പോൾ നേരം ഇരുട്ടി. ബോരൻ പ്രകൃത്യാ വലിയ ധൈര്യശാലിയായിരുന്നെങ്കിലും, ആ കുളത്തിൽ വേതാളം കറങ്ങുന്നുണ്ടായിരുന്ന വസ്തുത അവനറിയാമായിരുന്നതുകൊണ്ടു് വല്ലാതെ ഭയപ്പെട്ടു. 'എങ്ങനെയെങ്കിലും ഈ കുളമൊന്നു കടന്നാൽ മതി, പിന്നെ പേടിയില്ല' എന്നു വിചാരിച്ചു് വഴി മോശമാണെങ്കിലും, വണ്ടിനിറച്ചുഭാരം കേററിയിരുന്നെങ്കിലും, കാളകളെ വേഗം ഓടിച്ചു. പിന്നിൽ ഒന്നു തിരിഞ്ഞുനോക്കി. വേതാളം അതാ അവന്റെ വണ്ടിയുടെ പിന്നിലുണ്ടു്! ബോരന്റെ അടിമുടി തെററിപ്പോയി. മേൽ വിയർത്തു, അവൻ വേഗം വേഗം കാളകളെ ഓടിച്ചു. വേതാളം അവന്റെ പിന്നിൽ തന്നെയുണ്ടു്. അവസാനം വേതാളം വണ്ടി ഉരുട്ടി ബോരന്റെ ദേഹത്തു വീഴ്ത്തി. ബോരനു ശ്വാസംമുട്ടി. അവൻ നിലവിളിച്ചപ്പോൾ വേതാളം അവനിൽ കനിഞ്ഞു്, അവനെ വിട്ടിട്ടു പോയി. അതിനുശേഷം ബോരൻ തന്റെ പുറത്തുവീണ റാഗിച്ചാക്കുകളൊക്കെ താഴെ ഉരുട്ടിയിട്ടു്, അതിവേഗത്തിൽ ഓടി ഗ്രാമത്തിലെത്തി. വെളുപ്പാൻകാലത്തു് 3–4 ആളുകളെ കൊണ്ടുവന്നു് മറിഞ്ഞവണ്ടി പൊക്കി, ശരിപ്പെടുത്തി, റാഗിച്ചാക്കുകൾ അടുക്കിവച്ചു് ഗ്രാമത്തിലേയ്ക്കു വന്നു.

*    *    *    *

ഗ്രാമത്തിലെ മൂന്നാമത്തെ ഭൂതം ഉരിസിംഗനാണ്. ഇവൻ അമ്പലത്തിനു പിന്നിലുള്ള ശ്മശാനത്തിൽ മാത്രമേ കാണുകയുള്ളു. ഇവൻ എപ്പോഴും എരിഞ്ഞുകൊണ്ടിരിക്കുന്ന ഒരു പന്തം കയ്യിൽ പിടിച്ചിരിക്കും. ഇവൻ സാധാരണയായി ശ്മശാനത്തിൽ, ആരെങ്കിലും മരിച്ചുപോയ ദിവസം മാത്രം കാണും. നരസിംഹാചാര്യർ, ഇവൻ പന്തഭൂതമാണെന്നും, എന്റെ അളിയൻ

ഇവ്വ ഉരിസിംഗൻആണെന്നും തർക്കിക്കും. ഏതായാലും ഇവൻ ആരെന്നുള്ളതിൽ ഭിന്നാഭിപ്രായമുണ്ട്.

*            *            *            *

ഗ്രാമത്തിലെ ഭൂതങ്ങളിൽ വളരെ വിനോദപ്രിയനായ ഭൂതമാണ് മുണ്ടൃഗ്ഗം. ഇവൻ ഓരോ വീട്ടിലും കയറി പലതരത്തിലുള്ള കതന്ത്രങ്ങൾ കാട്ടിക്കൂട്ടും. ഇതിനു തമാശ മാത്രമാണ വേണ്ടത്. ആരേയും ഉപദ്രവിക്കണമെന്ന് ആഗ്രഹമില്ല. അന്നൊരു ദിവസം രാമണ്ണന്റെ ഭാര്യ തൊട്ടിയിലൊരു ചെമ്പുപാത്രമിട്ടിരുന്നു. ഇവൻ ഈ പാത്രം കിണററിലിട്ടു. ഹൊസബി തൊഴുത്തിൽ കെട്ടിയിരുന്ന കിടാവിന്റെ കയറഴിച്ചുവിട്ട് അന്നു രാത്രിമുഴുവനും പശുവിന്റെ പാൽ കുടിക്കാനനുവദിച്ചു. വിളഞ്ഞുകിടന്ന തേങ്ങ ഇട്ടു. പലപ്പോഴും വീട്ടിന്റെ പിൻവശത്തു നിന്നു കൊണ്ട് തെരുവിലേയ്ക്കുള്ള കതകിന്റെ ഓടാമ്പൽ കിലുക്കുന്ന സ്വഭാവവും ഇവനുണ്ട്.

*            *            *            *

ഞങ്ങളുടെ ഗ്രാമത്തിലെ അഞ്ചാമത്തെ ഭൂതമായ വെളുത്തേടന്മാരുടെ നരസി സാധാരണയായി മുസ്‌ലീം പള്ളിക്കു ചുററും കറങ്ങിക്കൊണ്ടിരിക്കും. നരസി ജീവിച്ചിരുന്നപ്പോൾ മുഹറം ഉത്സവത്തിൽ പുലിവേഷം കെട്ടി കളിച്ചുകൊണ്ടിരുന്നത്രെ! ഞങ്ങളുടെ ഗ്രാമത്തിലെ 'പുലി'കളിൽ ഇവനൊരുത്തൻ മാത്രം ചങ്ങല കഴുത്തിലിട്ടുകൊണ്ടു അതിനെ നാലുവശത്തു നാലുപേരെക്കൊണ്ടു, പിടിപ്പിച്ച് കളിക്കാറുണ്ട്. ഇപ്പോഴും അവൻ ഇതേ വേഷത്തിൽ മുസ്ലീം പള്ളിക്കു ചുററും കറങ്ങിക്കൊണ്ടിരിക്കുന്നു. അവൻ ജീവിച്ചിരുന്നപ്പോൾ കണ്ണിൽക്കണ്ട കഴുത, കുതിര തുടങ്ങിയവയുടെ പുറത്തു സവാരിചെയ്തുകൊണ്ടിരുന്നത്രെ. ഞങ്ങളുടെ കമ്പോളത്തിലെ കരിയനും, ഇപ്പോൾ ഭൂതമായി മാറിയിയിരിക്കുന്ന നരസിയും ഒരു പ്രാവശ്യം ഗുസ്തി കൂടി. കരിയൻ വളരെ ശക്തിയുള്ളവനാണ്.

പണ്ടൊരിക്കൽ 'കാംഭാരക്കാർ' ഇവിടെ വന്നു ഞങ്ങളുടെ ആളുകളെ ശകാരിച്ചപ്പോൾ കരിയൻ ഒററക്ക് പത്തുപേരെ അടിച്ചോടിച്ചു. ഈ കരിയനെ ഒരു ദിവസം രാത്രി വെളുത്തേടന്മാരുടെ നരസി കുതിരപ്പുറത്തിരുന്നുകൊണ്ട് പിന്തുടർന്നത്രെ. പാലത്തിനു സമീപം വന്നപ്പോൾ അവനു മതിയായി, അവൻ മുൻപോട്ടു ഓടാതെ ഭൂതത്തിനോടു ഗുസ്തികൂടി. വളരെ നേരത്തെ ഗുസ്തിക്കു ശേഷം ഭൂതം കരിയനെ വിട്ടിട്ടു ഓടിപ്പോയി. ഈ നരസി കുതിരപ്പുറത്തിരുന്ന്, പുലിവേഷം കെട്ടുമ്പോൾ പിടിയ്ക്കാറുള്ള ചങ്ങല പിടിച്ച് ചുററിത്തിരിയുന്നതു് കരിയനെക്കൂടാതെ ഇവിടത്തെ മററനേകംപേർ കണ്ടിട്ടുണ്ടത്രെ! ഭൂതത്തിന്റെ കൂടെ ഗുസ്തി പിടിച്ചതുകൊണ്ടു കരിയനോടുള്ള മതിപ്പു വർദ്ധിച്ചു.

# 16

ഗ്രൗംഡൻ ഒഴിവുസമയത്തെല്ലാം ഈ ഗ്രാമത്തിൽ വരാൻ ഞങ്ങളുടെ കർഷകരുടെ ജീവിതത്തിൽ അവൻ എന്തു സ്വാതന്ത്ര്യം കണ്ടിട്ടുണ്ടോ ആവോ?

അതവനുമാത്രമേ അറിയാവൂ. ഈയിടെ അവന്റെ കൂടെ ചുററിക്കറങ്ങി കർഷകരുടെ ജീവിതത്തിൽ അല്പം മാററങ്ങൾ സംഭവിച്ചിരിക്കാനും മതി എന്നുപോലും എനിക്കു തോന്നാറുണ്ട്. ഗ്രൗംഡൻ ബംഗളൂരിൽ നിന്നും എനിക്കൊരെഴുത്തെഴുതി—"ഇവിടത്തെ നശിച്ച ജീവിതം എനിക്കു മടുത്തു. എല്ലാം യന്ത്രത്തിൽ ഒരുപോലെ കടഞ്ഞെടുത്തപോലെ. ഈ ജീവിതത്തിൽ വൈവിധ്യം ഇല്ല, ശക്തി ഇല്ല, ചൈതന്യമില്ല. എല്ലാം ഒരേപോലെ. ഒരേതരത്തിലുള്ള ആളുകൾ, ഒരേപോലത്തെ ജോലി, ഉണരുക, കാപ്പികുടിക്കുക, കോളേജിലേയ്ക്കോ കച്ചേരിക്കോ പോകുക, കച്ചേരിയിൽ നിന്നും ക്ലബ്ബിലേക്കു പോകുക, 'How do you do' എന്നു ദിവസവും ആവർത്തിക്കുക, ഇതുകൊണ്ടൊക്കെ ഞാൻ മടുത്തു. 15—ാംതീയതി തൊട്ട് കോളേജിനു ലീവാണ്. നിങ്ങളുടെ ഗ്രാമത്തിലേക്കു വരുന്നു. പുഴയിൽ നീന്തണം, നിങ്ങളുടെ ആളുകളൊന്നിച്ചു കളിക്കണം, അപ്പോൾ എന്റെ മുഷിച്ചിൽ അല്പം മാറും." ഞാൻ മറുവടി അയച്ചു.—"ഇവിടെ വാ. ഈ മാസം 21—ാം തീയതി വിഷു, പിന്നെ കൊയ്ത്തുകാലം, എല്ലാം കണ്ടിട്ടു പോ."

വിഷു ദിവസം കാലത്തു് ശീനപ്പനും നാണിയും 5—6 സ്കൂൾ കുട്ടികളെ വിളിച്ചുകൊണ്ടു വഴിയിലുള്ള മാവുകളിൽ നിന്നും ഇല പറിച്ചെടുത്തു് ഓരോ വീട്ടിന്റെ മുൻവശത്തും കുറച്ചുവീതം ഇട്ടു. അന്നു് എവിടെ നോക്കിയാലും ഉത്സവത്തിന്റെ സന്തോഷവും വിശ്രമവും കളിയാട്ടവുമുണ്ടായിരുന്നു. കമ്പോളത്തിലെ ഗൗഡന്മാരും പറയന്മാരും പുഴയിൽ ചെന്നു കുളിച്ച്, പുതിയ വസ്ത്രങ്ങൾ ധരിച്ച്, തലയിൽ പൂ ചൂടി, സാവധാനത്തിൽ അമ്പലത്തിലേക്കു പോകുന്നുണ്ടായിരുന്നു. സ്ത്രീകളെല്ലാരും കാലത്തു പുഴയിൽ കുളിച്ച്, അമ്പലത്തിൽ പോയി ദേവന്റെ തീർത്ഥപ്രസാദങ്ങൾ സ്വീകരിച്ച് വീട്ടിൽ വന്ന് ദേഹണ്ഡത്തിനു ഒരുങ്ങുകയായിരുന്നു.

കൃഷി മുഖ്യ തൊഴിലാക്കിയിരുന്ന ഞങ്ങളുടെ കർഷകരുടേയും, ബ്രാഹ്മണരുടേയും വീടുകളിൽ അനേക പറയന്മാർ കൂലിവേല ചെയ്യുന്നു. ജന്മികൾ വിഷുദിവസം അവർക്കെല്ലാം വിഷുക്കോടി കൊടുക്കുക എന്നൊരു പതിവുണ്ട്. ജോടിദാരുടെ വീട്ടിൽ 15—20 കൂലിക്കാരുണ്ട്. ഇവരിൽ ജോലി ചെയ്യുന്നവരെക്കാൾ ജോലി ചെയ്യാതെ വെറുതെ കത്തിയിരുന്ന് കാലം കഴിച്ചു കൂട്ടുന്നവരുടെ സംഖ്യയാണധികം. 'പുരോഹിതനു് മന്ത്രത്തെക്കാളധികം വിക്ക്'

എന്നതുപോലെ, അദ്ദേഹത്തിന്റെ അടുത്തു ഇത്ര ആളുകൾ ആവശ്യമില്ലാതെ ജോലിയ്ക്കു ചേരാനുള്ള ഒരു കാരണം കൂടിയുണ്ട്. അദ്ദേഹം ധനികൻ; അനേകം കൃഷിക്കാർ അദ്ദേഹത്തിൽ നിന്നും കടംമേടിച്ച ജീവിതം നയിക്കുന്നു. ആ കടം വീട്ടാൻ സാമർത്ഥ്യമില്ലാത്തവർ അദ്ദേഹത്തിന്റെ കീഴിൽ ജോലിചെയ്തു് കടം വീട്ടുന്നു. ജോടിദാരർ പഴയ സമ്പ്രദായങ്ങളെ അല്പവും തെററാതെ പാലിക്കുന്ന ആളായതുകൊണ്ടു തന്റെ പൂർവികന്മാരെപ്പോലെ തന്റെ വീട്ടിലും ധാരാളം കൂലിക്കാരെ ഏർപ്പെടുത്തി അവരെ പോററുന്നു. അവരിൽ നിന്നും 'ജോടിദാരർ മഹാരാജാവിനെപ്പോലെ ആയിരത്തിൽപ്പരം കുടുംബങ്ങളെ പോററുന്നു' എന്ന പ്രശംസ കേൾക്കാൻ അദ്ദേഹം വളരെ ഇഷ്ടപ്പെടുന്നു. അതങ്ങനെ ഇരിയ്ക്കട്ടെ. വിഷുദിവസം ഞാനും, ഗ്രൗഡനും ജോടിദാരരുടെ വീട്ടിലേയ്ക്കു പോയി. അദ്ദേഹം തന്റെ കുടിയാന്മാർക്കു വിഷുക്കോടി കൊടുത്തു്, താൻ പോററുന്ന ആ കുടിയാന്മാരുടെ പട്ടാളത്തെ കണ്ടു സന്തോഷിക്കുന്നുണ്ടായിരുന്നു.

*　　　*　　　*　　　*

ഞാനും ഗ്രൗഡനും ഇതൊക്കെ കണ്ടശേഷം വീട്ടിൽ പോയി ആഹാരം കഴിച്ചു് വിശ്രമിക്കയായിരുന്നു. തക്ക സമയത്തു ശീനപ്പനും നാണിയും അവിടെ വന്നു. അവരുടെ ദേഹത്തിൽ കാളയെ കളിപ്പിക്കുന്നവരുടെ പുറത്തിട്ടിരിക്കുന്നതുപോലുള്ള പലതരത്തിലുള്ള തുണിക്കഷണങ്ങൾ, സാരിത്തുണ്ടുകൾ, ഷാൾക്കഷണങ്ങൾ എല്ലാം ഉണ്ടായിരുന്നു. അവരെ കണ്ട ഉടൻ എനിക്കു ചെണ്ടിന്റെ ഓർമ്മ വന്നു. വിഷുദിവസം ഇവിടെ ചെണ്ടാട്ടത്തിന്റെ ബഹളമേ ബഹളം. മൊഹറം ഉത്സവദിവസം ആളുകൾ വിറക തുണ്ടുകൾ ജാഗ്രതയോടുകൂടി ശേഖരിക്കുന്നതുപോലെ, വിഷുദിവസം ഞങ്ങളുടെ സ്ത്രീകൾ തുണിക്കഷണങ്ങൾ ശേഖരിക്കുന്നു. ശീനപ്പനും, നാണിയും എല്ലാ സ്ഥലത്തും കറങ്ങി 5—6 പന്തിനു വേണ്ടത്ര തുണികൾ ശേഖരിക്കുന്നുണ്ടായിരുന്നു.

ശാസ്ത്രികളുടെ മലക്കറി തോട്ടത്തിന്റെ വേലിയിൽ ഒരു സാരി ഉണക്കാൻ ഇട്ടിരുന്നു. അവിടെത്തന്നെ ശാസ്ത്രികളുടെ മരുമകളും നിൽപ്പുണ്ടായിരുന്നു. അവർ അതുവഴിവന്നു. അവൾ 'എടുത്തോണ്ടു പോവരുതു്' എന്നു പറഞ്ഞത്രേ.

ശീനപ്പൻ:—"ഈ ദിവസം അങ്ങനെയൊന്നും പറയല്ലെ. ഞങ്ങടെ കണ്ണിലു് കാണത്തക്കവണ്ണം ഇട്ടിരിക്കുന്നതു നിങ്ങടെ തെററല്ലെ?"

അയാൾ കൈകൂപ്പിയത്രെ! അവൾ നാണിച്ചുകൊണ്ടകത്തുപോയി. അവൻ തക്കം നോക്കി തുണി എടുത്തുകൊണ്ടുപോന്നു.

എന്തുതുണികൊണ്ടുണ്ടാക്കിയ പന്താണെന്നു ആളുകൾക്കു സംശയം വരാതിരിക്കാൻ പന്തിന്റെ പുറത്തു വെള്ളത്തുണി ചുററുന്നു. അകത്തു തുണിക്കഷണം

ച്ചററിയത്തു ആളുകളറിഞ്ഞാലും അത്ര സുഖമില്ല. ശീനപ്പൻ എന്റെ അളിയന്റെ പക്കൽ നിന്നും സൂത്രത്തിൽ ഒരു കവണി തട്ടിയെടുത്തു. ഗ്ഗംഡൻ ഇതു കണ്ടിട്ട് പറഞ്ഞു—"ഇത്രകഷ്ടമൊക്കെ എന്തിനാണ്?" എൻറടുത്തു ഒരു പഴയമുണ്ടുണ്ട്. എടുത്തോ."

ശീനപ്പൻ—"നീ വലിയ കർണ്ണനെടാ. എല്ലാരുടെ പക്കൽനിന്നും ഒരു തുണ്ടു പഴന്തുണി വസൂലാക്കുന്നതാണ് മാമൂല്."

വൈകുന്നേരം എല്ലാരും ഞങ്ങളുടെ അമ്പലത്തിന്റെ മുമ്പിൽ കളിക്കാൻ ഒന്നുചേർന്നു. ശീനപ്പൻ രണ്ടു വലിയ പന്തു തയ്ച്ചുകൊണ്ടു വന്നിരുന്നു. കൂടാതെ 3—4 ചെറിയ പന്ത് കുട്ടികൾക്കെല്ലാം കൊടുത്തിരുന്നു. എല്ലാരെയും, ഒരുത്തനെ പോലും വിടാതെ, പന്തുകളിക്കാൻ പിടിച്ചുകൊണ്ടുവന്നു. 50—60 വയസ്സായ കിഴവന്മാരെയും അവൻ വിട്ടുപാടില്ല. മുതുകിഴവന്മാർ പന്താടുന്നതു കാണാൻ സ്ത്രീകളെല്ലാരും അമ്പലത്തിന്റെ നടയിൽ കൂടി.

കളിവളരെ ഉത്സാഹത്തോടെ നടന്നു. എന്റെ അളിയനും, ശീനപ്പനും, ഗ്ഗംഡനും പന്തുകളിയിൽ ധാരാളം അടി കിട്ടി. ഓരോരുത്തനും അടികിട്ടുമ്പോൾ അമ്പലത്തിന്റെ നടയിൽ ഇരുന്ന സ്ത്രീകൾ ഉറക്കെ ചിരിക്കും. കളി മൂത്തപ്പോൾ കളിക്കാര് തങ്ങളുടെ വയസ്സിനെ പോലും മറന്ന്, കുട്ടികളെപ്പോലെ തുള്ളിച്ചാടാൻ തുടങ്ങി. കളി സന്തോഷത്തോടെ അവസാനിച്ചു.

കളിക്കു ശേഷം എല്ലാരും കിതച്ചുകൊണ്ടു അമ്പലത്തിന്റെ തിണ്ണയിൽ ഇരുന്നു. ജോടിദാരരുടെ മലക്കറി തോട്ടത്തിലുള്ള ഒരു തെങ്ങിൽ ഇളനീർ കണ്ടു. ശാസ്ത്രികൾ, 'ഓടിക്കളിച്ചു ദാഹിക്കുന്നു. ഇളനീര് കിട്ടിയാല് കൊള്ളാം' എന്ന് അഭിപ്രായപ്പെട്ടു.

ജോടിദാരർ തന്റെ തോട്ടത്തിൽ നോക്കി.—"അതിൽ ഒരു കുല പാകമായിട്ടുണ്ട്. പക്ഷേ ഇപ്പഴ് ജോലിക്കാരെല്ലാം പൊയ്ക്കഴിഞ്ഞു. ചെത്തുന്നവരും ഇല്ല. വീട്ടീന്ന് കുറച്ചു പാനകം വരുത്താം."

ശാസ്ത്രികൾ ശീനപ്പനെ നോക്കി. ശീനപ്പൻ നാണിയെ നോക്കി. നാണി ജോടിദാരരോട് പറഞ്ഞു. "വേണമങ്കില് നമ്മുടെ ശീനപ്പൻ കരിക്കിടും."

ജോടിദാരർ—"പാവം കാലത്തു മുതൽ ഓടി അലഞ്ഞു മുഷിഞ്ഞിരിക്കുന്നു. അവനെ ഉപദ്രവിക്കല്ലെ."

ശീനപ്പൻ—"ഉപദ്രവവുമില്ല, ഒന്നുമില്ല."

ശീനപ്പനതാ ജോടിദാരരുടെ തോട്ടത്തിലെത്തിക്കഴിഞ്ഞു. ഉടനെ കരിക്ക് ഇട്ടുകൊണ്ടുവന്നു. 'എല്ലാരും ഇളനീർ കുടിച്ച് സന്ധ്യാവന്ദനത്തിനു പുഴയ്ക്കു പോയി.

*　　　*　　　*　　　*

ഗ്ഗംഡൻ എന്നെ നോക്കി —"ഇന്നത്തെപ്പോലെ ഞാനൊരിക്കലും പന്തു കളിച്ചിട്ടില്ല, കേട്ടോ. ആ 60 വയസ്സായ കിഴവൻ ശാസ്ത്രികളടിച്ച അടി

കണ്ടില്ലേ? അല്ല, നമ്മടെ ജോടിദാരരും കതിരയെപ്പോലെ ഓടിയല്ലോ? നി ങ്ങടെ അളിയൻ—കൈകാലുകളാണെങ്കിൽ ഈർക്കിലുപോലെ, പക്ഷേ എന്താ? വർഷത്തിലൊരിയ്ക്കൽ കളിച്ചാലും ഇങ്ങനെയാ കളിക്കേണ്ടെ.'' ഒരു നിമിഷ ത്തിനുശേഷം അവൻ തുടർന്നു– ''നാട്ടിൻപുറങ്ങളിലു്, വിഷു എന്നു വച്ചാലു് എന്തു കേമം, എന്തു പകിട്ടു്, എന്തു ആഡംബരം ഞങ്ങടെ പട്ടണങ്ങളിലോ ഒന്നുമില്ല. വീടുകളിൽ പായസം ഉണ്ടാക്കിയാലുണ്ടു്, ഇല്ലെങ്കിലില്ല.''

*   *   *   *

അന്നു രാത്രി അമ്പലത്തിൽ പഞ്ചാംഗശ്രവണമുണ്ടായിരുന്നു. ഞങ്ങളുടെ ജ്യോത്സ്യൻ പഞ്ചാംഗം വായിക്കാൻ മിടുക്കനാണെങ്കിലും, പഞ്ചാംഗം നോക്കിവായിയ്ക്കാനങ്ങേർക്കറിഞ്ഞുകൂടാ. കന്നട സ്കൂളിൽ മൂന്നാം ക്ലാസ്സിൽ പഠിച്ചു കൊണ്ടിരുന്നപ്പോൾ അങ്ങേരുടെ അച്ഛൻ അങ്ങേരെ സ്കൂളിൽ നിന്നും വിടുവിച്ചു് പൌരോഹിത്യത്തിനു അയച്ചുവത്രെ! അന്നു മുതൽ ഇന്നുവരെ ഞങ്ങളുടെ ജ്യോത്സ്യൻ സ്വതന്ത്രമായിട്ടൊരു ഗ്രന്ഥവും വായിച്ചിട്ടില്ല. പക്ഷേ, അങ്ങേരു് വലിയ വാചാലനാണു്. കല്യാണം, പൂണൂൽഇടൽ തുടങ്ങിയ അവസരങ്ങളിൽ മന്ത്രം നന്നായിട്ടു ചൊല്ലും. ജ്യോത്സ്യം പറയാനും, ചോദ്യോത്തരങ്ങൾ പറയിപ്പിക്കാനും അദ്ദേഹം മഹാമിടുക്കനാണു്. പക്ഷേ എന്തെങ്കിലും വായിക്കേണ്ടി വരികയാണെങ്കിൽ അങ്ങേരുടെ പ്രാണൻ പോയതുതന്നെ. വായിക്കുമ്പോൾ എത്രയോ അക്ഷരങ്ങൾ വിഴുങ്ങിക്കളയും! പക്ഷേ ഇതെല്ലാർക്കും കണ്ടുപിടിക്കാൻ സാധിക്കില്ല.

ജോടിദാരരുടെ വീട്ടിൽ നിന്നും ആവണക്കെണ്ണയുടെ വിളക്കു കൊണ്ടു വന്നു. ജ്യോത്സ്യനു് അതിൻെറ വെളിച്ചത്തിൽ പഞ്ചാംഗം വായിക്കുന്നമായിരുന്നു. വിളക്കിൻെറ വെളിച്ചം അത്ര പ്രകാശിച്ചിരുന്നില്ല. നരഹരി—''വേറെ ഒരു 'ലാമ്പു' കൊണ്ടു വരുതോ? ഇതു വച്ചു് എങ്ങനെയാ വായിക്കുന്നതു്?''

ജോടിദാരർ, ഉടനെ പറഞ്ഞു—''വേണ്ടാ, വേണ്ട, പൂർവികന്മാരുടെ പദ്ധതിക്കുവിപരീതമായിട്ടു, അതും ഇന്നു്, നടക്കുന്നതു ഒട്ടും ശ്രേയസ്കരമല്ല.''

ജ്യോത്സ്യൻ പഞ്ചാംഗം വായിക്കാൻ തുടങ്ങി. ശാസ്ത്രികൾ അതിൻെറ അർത്ഥം വിവരിച്ചു. ആ വർഷത്തിൻെറ അധിപതി, അധികാരികൾ, മഴ, വിളവു് എല്ലാ കാര്യങ്ങളെക്കുറിച്ചും പറഞ്ഞു കഴിഞ്ഞു. അവസാനം 'കര' ത്തിൻെറ ഫലം പറയാൻ തുടങ്ങി. 'കരം' എന്നു വച്ചാൽ, ഗവൺമെൻറ് നമ്മുടെ പക്കൽ നിന്നും വസൂലാക്കുന്ന കരമാണെന്നു വിചാരിക്കരുതു്. ഓരോ നക്ഷത്രത്തിനും ഒന്നു്, രണ്ടു്, മൂന്നു, 'കരം' ഉണ്ടെന്നു പഞ്ചാംഗ കർത്താക്കളും ജ്യോതിഷികളും കണക്കു കൂട്ടിയിട്ടുണ്ടു്. മൂന്നിലും സംഖ്യ ഉണ്ടെങ്കിൽ ഫലം നല്ലതെന്നും, ആദ്യത്തേതിൽ പൂജ്യമുണ്ടെങ്കിൽ രോഗമാണതിൻെറ ഫലമെന്നും, രണ്ടാമത്തേതിൽ പൂജ്യമുണ്ടെങ്കിൽ ഭയം സംഭവിക്കുമെന്നും, അവസാനം പൂജ്യം വരികയാണെങ്കിൽ ദ്രവ്യനാശമാണു് ഫലമെന്നും, എല്ലാററിലും പൂജ്യം വരികയാണെങ്കിൽ

പ്രാണാപായമെന്നും ജോത്സ്യൻ പറഞ്ഞു. നാമെല്ലാം ആ കരത്തിനു വില കൊടുക്കുന്നില്ലെങ്കിലും ഞങ്ങളൊക്കെ ഞങ്ങളുടെ നക്ഷത്രത്തിനും എവിടെവിടെ പൂജ്യം വീണിട്ടുണ്ടെന്ന് കണ്ടു പിടിക്കാൻ മറന്നില്ല. നാണിമാത്രം എന്റെ ചെവിയിൽ രഹസ്യമായി പറഞ്ഞു, ''എനിക്കു കഴിഞ്ഞ പ്രാവശ്യം മൂന്നും പൂജ്യമായിരുന്നു. ചത്തു പോകുമോ എന്നു പോലും വിചാരിച്ചു. പക്ഷേ ഇതാ ഇപ്പഴും കൊഴുക്കട്ടപോലെ ഇരിപ്പുണ്ട്.''

ഞങ്ങളുടെ കമ്പോളത്തിലെ കർഷകർക്കാണെങ്കിൽ ജ്യോത്സ്യന്റെ വാക്കിൽ വലിയ വിശ്വാസമാണ്. അവരെപ്പററി ജോത്സ്യൻ പറഞ്ഞതുപോലെ ഫലിക്കുന്നു എന്നൊന്നും നിങ്ങൾ വിചാരിക്കണ്ട. അവർ ജ്യോത്സ്യൻ എന്തൊക്കെ പറയുന്നോ അതു വിശ്വസിക്കുന്നത് ഒരു പുണ്യമായിട്ടു കരുതുന്നു. രംഗേഗൗഡനെ പോലുള്ള അക്ഷരാഭ്യാസമുള്ളവർ പോലും ഇദ്ദേഹത്തിന്റെ വാക്കിനെ അക്ഷരംപ്രതി വിശ്വസിക്കുന്നു. കർഷകർ ഓരോരുത്തരായി തന്റെ പേരിന്റെ നക്ഷത്രഫലങ്ങളും, സംവത്സരഫലങ്ങളും എന്തൊക്കെയാണെന്നു ചോദിച്ചു മനസ്സിലാക്കി. ജോത്സ്യൻ കണക്കുകൂട്ടി എല്ലാർക്കും പൊതുവേ നല്ലതാണ് ഈ വർഷത്തെ ഫലം എന്നു പറഞ്ഞു. അദ്ദേഹം ആരേയും അനാവശ്യമായി ഭയപ്പെടുത്താതെ കഴിഞ്ഞ വർഷത്തെ വിഷുഫലത്തെക്കാൾ ഈ വർഷത്തെ ഫലം മെച്ചപ്പെട്ടതാണെന്നു പറഞ്ഞ് എല്ലാരെയും ഉത്സാഹപ്പെടുത്തി.

ഇതിനുശേഷം 'ഹൊന്നാരു' കെട്ടുന്നതിനെക്കുറിച്ച് അവിടെ കൂടിയിരുന്നവർ സംസാരിക്കാൻ തുടങ്ങി 'ഹൊന്നാരു' എന്നാൽ ആ വർഷഫലത്തിനു ഏതു പേരുള്ളവൻ ഏതു നിറമുള്ള കാളകളെക്കൊണ്ടു ആദ്യംവയലുഴണമെന്നതാണ്. വിഷുവിനുശേഷം 'ഹൊന്നാരു' കെട്ടുന്നതുവരെ ആരും സ്വതന്ത്രമായി വയലുഴാൻ പാടില്ല വിഷു സമയത്ത് കൊയ്ത്തുകാലം കഴിഞ്ഞിരിക്കുന്നതുകൊണ്ട്, പുതിയ വിളവു, പുതുവർഷത്തിനുശേഷം മാത്രം ഉഴണം. ഏതു പേരുകാരന് ഈ ഹൊന്നാരു കെട്ടുന്ന സുയോഗം ലഭിക്കുമോ അവനു ആ ദിവസം അല്പം പൊങ്ങച്ചം കൂട്ടും. ജ്യോത്സ്യൻ ഇതും ഓരോ വർഷവും ഓരോരുത്തനു വരുമെന്നു പറയുന്നു. ഞാൻ ഈ പുസ്തകം എഴുതുന്ന വർഷം രംഗേഗൗഡനാണ് ഈ സുയോഗം ലഭിച്ചതു. ഹൊന്നാരു കെട്ടാനുള്ള ദിവസം, യുഗാദി (വിഷു) കഴിഞ്ഞ് നാലാമത്തെ ദിവസമാണ്. അന്ന് ഞങ്ങളുടെ ഗ്രാമത്തിലെ ബ്രാഹ്മണരും കമ്പോളത്തിലെ കർഷകരും നദീസ്നാനം ചെയ്തു, നെററിയിൽ പൊട്ടിട്ട് അമ്പലത്തിൽ ഒരുമിച്ചു കൂടി. ഭഗവാനു ദീപാരാധന കഴിഞ്ഞതിനുശേഷം രംഗന്റെ കാളക്കു സുമംഗലികൾ മഞ്ഞൾ, കുങ്കുമം തുടങ്ങി മംഗള വസ്തുക്കൾ ചാർത്തി. ശാന്തിക്കാരൻ എല്ലാർക്കും തീർത്ഥം പ്രസാദം ഇവകൊടുത്തു. അതിനുശേഷം രംഗന്റെ കഴുത്തിൽ ഒരു മാല ഇട്ടു. ''അടുത്ത വർഷം ലോകത്തിൽ 16 അണ നെല്ലു വിളയട്ടെ'' എന്ന് ശാന്തിക്കാരൻ ആശീർവദിച്ചു. കാളയുടെ കൊമ്പുകളിൽ പൂ കെട്ടിയതിനുശേഷം അമ്പലത്തിൽ നിന്നും എല്ലാരും പുറപ്പെട്ടു.

എല്ലാർക്കും മുമ്പെ രംഗൻ തന്റെ ചുവപ്പും വെളുപ്പും നിറമുള്ള കാളകളെ തെളിച്ചുകൊണ്ടു പുറപ്പെട്ടു. അവന്റെ പിന്നിൽ ജോടിദാരരുടെ വേലക്കാരൻ

തൻെറ കാളകളേയും, ഷാംമാപ്പിള തൻെറ കാളകളേയും, മററു് കർഷകർ തങ്ങളുടെ കാളകളേയും തെളിച്ചുകൊണ്ടു പോയി. ഈ ഘോഷയാത്ര ആദ്യം ബ്രാഹ്മണരുടെ അഗ്രഹാരത്തിൽ കൂടി പോയി. സുമംഗലികൾ രംഗൻെറ കാളയുടെ നെററിയിൽ മഞ്ഞൾ കുങ്കുമം ഇട്ടു. പിന്നെ അവയ്ക്കു് വാഴപ്പഴവും അരിയും കൊടുത്തു് പൂജിച്ചു. ഈ ആഘോഷം രംഗൻെറ വീട്ടിൻെറ മുൻവശത്തെത്തിയപ്പോൾ പുതുതായി വിവാഹം കഴിച്ചുകൊണ്ടുവരപ്പെട്ടവളായ രംഗൻെറ ഭാര്യ മഞ്ഞൾ, കുങ്കുമം, വാഴപ്പഴം, അരി തുടങ്ങിയവയും, ഒരു പുഷ്പഹാരവും കൊണ്ടു വീട്ടുപടിയ്ക്കൽ വന്നു. അവളെ നോക്കി ശീനപ്പൻ പറഞ്ഞു,—''ആദ്യം പൂജിക്കേണ്ടതു രംഗനെയാ പിന്നെയാണു് ബസവനെ.''

പാവം രംഗൻെറ ഭാര്യ! അവൾ നാണം കൊണ്ടു ജ്യോതിഷിയെ നോക്കി.

ജോത്സ്യൻ—''ഹും ശീനപ്പൻ പറയണതു ശരിയാ ആദ്യം നിൻെറ ഭർത്താവിനെ........''

രംഗൻെറ ഭാര്യ ഭർത്താവിൻെറ നെററിക്കു കുങ്കുമം ഇട്ടു.

ശീനപ്പൻ—''പുഷ്പഹാരമോ.''

അവൾ വെപ്രാളത്തിൽ മാല രംഗൻെറ കഴുത്തിലിട്ടു് വേഗം വേഗം കാളകളുടെ നെററിക്കു കുങ്കുമമിട്ടു്, അവയ്ക്കു വാഴപ്പഴം അരിതുടങ്ങിയവ കൊടുത്തു ഓടി ഒളിച്ചു. ഏകദേശം 50 ജോടി കാളകൾ രംഗൻെറ വയൽ ഒരു നിമിഷം ഉഴുതു. പിന്നെ തങ്ങളുടെ വയലുകളിലേയ്ക്കുപോയി, ഓരോ ചാലു് ഉഴുതശേഷം വീടുകളിലേയ്ക്കു മടങ്ങി. രംഗൻ അത്ര സുന്ദരനൊന്നുമല്ല. എന്നാലും ശീനപ്പൻ രംഗനു് കണ്ണുവീണിരിക്കും എന്നു കരുതി ഭാര്യയോടു് അവനെ ഉഴിയാൻ നിർബന്ധമായി പറഞ്ഞു. ഉച്ചയ്ക്കു 12 മണിക്കു എല്ലാരും അവരവരുടെ വീടുകളിലേയ്ക്കു മടങ്ങി.

# 17

കൊയ്ത്തുകാലത്തു നിങ്ങൾ ഒരു മാസം ഞങ്ങളുടെ ഗ്രാമം ഒന്നു സന്ദർശിച്ചാൽ ജീവിതത്തിലൊരിക്കലും ഈ ഗ്രാമഭംഗി മറക്കുകയില്ല. വസന്തരാജൻ അപ്പോൾത്തന്നെ ചുംബിച്ച പ്രകൃതി, എവിടെ നോക്കിയാലും പൂക്കളും ലതകളും കൊണ്ടു നിറഞ്ഞതും പച്ച പടർന്നു പന്തലിച്ചിരിക്കുന്നതുമായ തളിർ ഭൂമി. ഈ മരങ്ങളുടെയും ചെടികളുടേയും മദ്ധ്യേ നെൽക്കളം. അവിടെ റാഗി, നെൽ, മുതിര, പരിപ്പു് തുടങ്ങിയ ധാന്യങ്ങളുടെ കൂമ്പാരം. കൂടാതെ, പച്ചമുളകു്, കടുകു്, തുടങ്ങിയവ ഉണക്കാൻ വെയിലത്തിട്ടരിക്കും. എള്ളു്, പട്ടാണിക്കടല, അമര, ഉഴുന്നു്....എന്നുവേണ്ട ഞങ്ങളുടെ കർഷകർ വിളയിക്കാത്ത ധാന്യങ്ങളൊന്നുമില്ല.

കൊയ്ത്തുകാലത്തു കർഷകർ തങ്ങളുടെ സമയം മുഴവൻ ഈ കളത്തിൽ തന്നെ കഴിച്ചു കൂട്ടുന്നു. കാലത്തെ എഴുന്നേററാൽ പത്തു മണിവരെ സ്ത്രീകളും പുരുഷന്മാരും റാഗി തറയിൽ പരത്തും. പന്ത്രണ്ടു മുതൽ അഞ്ചുമണിവരെ വെയിലിൽ കന്നുതല്ലുകയും ചെയ്യും. അഞ്ചുമണിക്കുശേഷം അവ കാററിൽ തൂററും. ഈ ധാന്യങ്ങളിൽ റാഗി തൂററുന്നതാണ് ഏററവും വിഷമമേറിയ പണി.

വെളിയിൽ പോകാൻ സുഖിയന്മാർ ഇഷ്ടപ്പെടാത്ത നട്ടുച്ചത്തെ ചൂട്; ഗ്രൂംഡന്റെ പക്കൽ മെതിയടി, കുട, കണ്ണു കുളർപ്പിക്കാൻ കറുത്ത കണ്ണട, എന്റെ കൈയിൽ ഫ്ളാസ്ക്കു നിറച്ചു കാപ്പി; ഗ്രൂംഡന്റെ കൈയിൽ പാനകം. ഒരു പ്രാവശ്യം കളത്തിൽ ചെന്നു തിരിച്ചു വന്നപ്പോൾ കൈവശമുണ്ടായിരുന്ന ഈ പാനീയങ്ങൾ ഒന്നോടെ കുടിച്ചുതീർത്തു. എന്നിട്ടും ഞങ്ങൾക്കു മതിയായില്ല. ''അമ്പോ, ചത്താലും കൊള്ളാം, ഈ ചൂടിന്റെ സഹവാസം മാത്രം വേണ്ട'' എന്നിങ്ങനെ ഗ്രൂംഡൻ പറഞ്ഞുകൊണ്ടിരുന്നു. പക്ഷേ രംഗേഗൗഡനും മററു കൂട്ടരും ഈ ചൂടിനെ അല്പംപോലും വകവച്ചിരുന്നില്ല. അവരുടെ സ്ത്രീകളോ? ഗ്രൂംഡൻ ഈ പുണ്യവതികളെ മനസ്സാലെ വണങ്ങി.

ഉച്ചവെയിലിൽ ചുട്ട തറ, മുകളിൽ കത്തുന്ന സൂര്യൻ. ഇവയുടെ ഇടയ്ക്കു രംഗനും അവന്റെ ഭാര്യയും മററു കൂലിക്കാരൊന്നിച്ചു ദിവസവും ജോലി ചെയ്തു് ഒരു മാസത്തിനകം റാഗി പാററി എടുത്തു. അവർക്കു് നമ്മെപ്പോലെ കാപ്പിവേണോ? ചായവേണോ? പാനകം വേണോ? ചില സമയം ആൺകൂലിക്കാർക്കും, പെൺകൂലിക്കാർക്കും വാശി കൂടുമായിരുന്നു. അപ്പോൾ അവരുടെ ചുണയും, ചുറുചുറുക്കും ഒന്നു കാണേണ്ടതാണ്. അവരുടെ മേലൊക്കെ വിയർത്തൊഴുകുന്നുണ്ടായിരുന്നു. ഞങ്ങൾ കാണുമ്പോഴൊക്കെ സ്ത്രീകൾ ജയിച്ചിരുന്നു. അപ്പോഴത്തെ അവരുടെ ഉത്സാഹം, ചുണ, എന്നിവ ജീവിതത്തിന്റെ വിരസത പോക്കി, അതിനെ അർത്ഥവത്താക്കുന്ന പ്രതീക്ഷയായി മാററുകയായിരുന്നോ? അതൊക്കെ ഒന്നു കാണേണ്ടതാണ്. എന്റെ ജീവിതത്തിൽ അങ്ങനെയുള്ള ഉത്സാഹനിമിഷങ്ങളോ, പരിഭ്രമമോ ഞാനൊരിക്കലും അനുഭവിച്ചിട്ടില്ല. കർഷകർക്കു കിട്ടുന്ന ഒഴിവും, വിശ്രാന്തിയും പലപ്രാവശ്യം എന്നിൽ അസൂയ ഉളവാക്കിയിട്ടുണ്ട്. അതുപോലെ കൊയ്ത്തു കാലത്തു് അവരിൽ കണ്ടുവരാറുള്ള ഉത്സാഹവും ചുറുചുറുക്കും അവരുടെ ജോലിയിലുള്ള ശ്രദ്ധ്ക്കാന്തി എനിക്കു കാണിച്ചു തന്നിട്ടുണ്ട്. രംഗേഗൗഡന്റെ കളത്തിൽ നിന്നും രണ്ടുമൂന്നു കളത്തിനപ്പുറം ഞങ്ങളുടെ ജോടിദാരരുടെ കളമുണ്ട്. കൊയ്ത്തുകാലത്തു് ജോടിദാരർ കളത്തിൽ തന്നെ കുടിലുണ്ടാക്കി ഉറങ്ങുന്നു. ആ സമയത്തു അദ്ദേഹത്തിൽ കാണാറുള്ള ഉത്സാഹം പറഞ്ഞറിയിക്കാൻ വയ്യ. 60 വയസ്സു തികഞ്ഞവനാണെങ്കിലും വെളുപ്പാൻകാലത്തു നാലു മണിക്കു എണീററ്, തന്റെ കുതിരപ്പുറത്തു കയറി, വീട്ടിൽ പോയി കുളിച്ചു ജപിച്ച്, കാപ്പി കുടിച്ചു് കൃത്യം അഞ്ചുമണിക്കു തന്നെ കളത്തിലേയ്ക്കു മടങ്ങും. ഞങ്ങളോ, അപ്പോഴും ഉറങ്ങിക്കൊണ്ടേയിരിക്കും. കൊയ്ത്തുകാലത്തു് കർഷകർ കാലത്തഞ്ചുമണിക്കു ഉണരുന്നു.

പിന്നെ സൂര്യോദയം വരെ ഏതെങ്കിലും പാട്ടുകളും പദ്യങ്ങളും ചൊല്ലിക്കൊണ്ടേയിരിക്കും. ആ പാട്ടുകൾ ഞങ്ങൾക്ക 'സുപ്രഭാത ഗീത' ങ്ങളായിരുന്നു.

പകലൊക്കെ കഷ്ടപ്പെട്ട് ജോലിചെയ്തതിനുശേഷം രാത്രി 'കള'ത്തിൽ വിനോദങ്ങൾ നടക്കുമായിരുന്നു. പ്രവൃത്തിയുടെ വിരസത മാററാൻ ഇവർക്കു അല്പം വിനോദംകൂടി ആവശ്യമാണ്. ഞാനും ഗുംഡനും രാത്രി ഊണു കഴിഞ്ഞതിനുശേഷം ഇവരുടെ കളികാണാൻ പോകുമായിരുന്നു. ചില കളങ്ങളിൽ കോലാട്ടം നടക്കും. ഒരു ദിവസം രാത്രി രംഗേഗൗഡൻെറ കളത്തിൽ മാദൻ രാവണവേഷത്തിൽ തുള്ളുന്നുണ്ടായിരുന്നു. 20—30 കളക്കാരൊക്കെ ഇവൻെറ തുള്ളൽ കാണാൻ അവിടെ കൂടിയിരുന്നു. മററൊരു കളത്തിൽ സ്ത്രീകളും പുരുഷന്മാരും പകിട കളിക്കയായിരുന്നു. അവരുടെ ചിരി—അതെത്ര സാംക്രമികമാണ്! ഈശ്വരനേ അറിയാവൂ! ഞാനും ഗുംഡനും അവരുടെ ചിരികേട്ട കാരണമില്ലാതെ ചിരിക്കാൻ തുടങ്ങി. നിലാവെളിച്ചത്തിൽ മററൊരു കളത്തിൽ കുട്ടികൾ ഒരു മരത്തിനു ഏണി ചാരിവച്ചിട്ട അതിലിരുന്നു ഊഞ്ഞാൽ പാട്ട പാടിക്കൊണ്ടിരുന്നു.

ഒരു ദിവസം രാത്രി രംഗൻെറ കളത്തിൽ പതിവിൽ കൂടുതൽ ബഹളം കേട്ടു. ഞാനും ഗുംഡനും ഒച്ചവയ്ക്കാതെ അങ്ങോട്ടു പോയി. കളത്തിൻെറ നടുക്കു നാണി നിൽക്കുകയായിരുന്നു. 'കരിബംട്ടൻെറ' ആട്ടത്തിൽ നിന്നും ഒരു ദൃശ്യം അവർ അഭിനയിക്കുകയായിരുന്നു. ഗുംഡനെ നോക്കിയ ഉടൻ ചെന്നി പുൽമേടയുടെ മറവിലോടി ഒളിച്ചു. എല്ലാരും ഞങ്ങളെ നോക്കി. ഗുംഡനെ കണ്ടിട്ടു രംഗൻ നാണിച്ചു. അവനും തുള്ളൽ നിറുത്തി. ഗുംഡൻ എന്നെ ശകാരിച്ചു: ''അങ്ങകലെ നിന്നു കളി കാണാമായിരുന്നു വെറുതേ ഇവിടെന്തിനു എന്നെ വിളിച്ചുകൊണ്ടുവന്നു? നല്ല കളി, നീ കാരണം അന്യായമായി നിന്നുപോയി. കഷ്ടം.''

''നാളെ അവര് വീണ്ടും തുള്ളും. അപ്പം നോക്കാം.'' ഇങ്ങനെ അവനെ സമാധാനിപ്പിച്ചശേഷം, ജോടിദാരരുടെ കളത്തിലേയ്ക്കവനെ കൂട്ടിക്കൊണ്ടു വന്നു. പിന്നെയും രണ്ടു മൂന്നു കളത്തിലേയ്ക്കു പോയി കോലാട്ടം, തുടങ്ങിയവ കണ്ടിട്ട്, നാണംകൊണ്ടു കുണുങ്ങിനിന്നിരുന്ന പെൺകുട്ടികളെ കൊണ്ടു 'തിരുകല്ലിൻെറ' പാട്ടുപാടിച്ചശേഷം, ജോടിദാരരുടെ കളത്തിലേയ്ക്കു മടങ്ങി. പിന്നീട് ഞങ്ങൾ ഉറങ്ങി.

വെളുപ്പാൻ കാലത്തു് അഞ്ചുമണിക്ക് അടുത്തുള്ള കളത്തിൽ ഒരു പെൺകിടാവ് പക്ഷിപോലെ പാടിയ ഈ പാട്ട് ഇപ്പോഴും എൻെറ ചെവിയിൽ ഇതാ പ്രതിദ്ധ്വനിക്കുന്നു.

''ഇളം പൈതൽ പിറക്കട്ടെ, പുതു നഗരം പണിയട്ടെ,
രസകദളി വാഴകളും കരിമ്പുമെങ്ങും വിളയട്ടെ;
രസകദളി വാഴകളും കരിമ്പുമെങ്ങും വിളയട്ടെ—
എൻെറ നാട്ടിൽ ബസവൻെറ തേരെങ്ങും ഉരുളട്ടെ.''

---